# ചിലമ്പാറിൻെറ ചിലമ്പൊലി

## (ചിലപ്പതികാരം മലയാളം മഹാകാവ്യം )

തമിഴ് മൂലക്രുതി: ഇളംകോവടികൾ

മലയാളകാവ്യം: സുവർണ്ണ നാലപ്പാട്ട്



1962ൽ ഒരു രസത്തിനുവേണ്ടി ഞാൻ തമിഴ് ലിപി പഠിച്ചു. എൻെറ സതീർഥ്യയായിരുന്ന രുഗ്മണി കൊണ്ടുവന്നിരുന്ന പേശുമ്പടവും ആനന്ദവികടനും കുമുദവും കൽക്കിയും ഒക്കെ വായിക്കാൻ വേണ്ടിമാത്രം! ശിവാജി ഗണേശൻ എന്നതാണു് ഞാൻ ആദ്യം വായിച്ച തമിഴ് പദം.

അതിന്നുമുൻപെയും തമിഴ് പാട്ടുകളുടെ ആരാധികയായിരുന്നുവെങ്കിലും തമിഴ് ഭാഷയുടെ ആരാധികയാവുന്നത് അപ്പോൾ മുതലാണു്.മധുരമായ തമിഴിൽനിന്നുണ്ടായതാണു് മലയാളമെന്നത് മറക്കാനാവാത്ത ഒരു സത്യമാണു്. കേരളം വാണ ഒരു ചക്രവർത്തിയുടെ പുത്രനായി , കേരളമണ്ണിൽ ജനിച്ചു

വളർന്നു ജീവിച്ചുമരിച്ച ഒരു തമിഴൻെറ മധുരമനോഹരമായ തമിഴുകാവ്യമാണു ചിലപ്പതികാരം.ഇളംകോവടികൾ എന്ന ചക്രവർത്തിപുത്രൻെറ !. ഈ ഗാനകാവ്യം ദേശീയോദ്ഗ്രഥനത്തിന്നായി ശ്രമിക്കുന്നവർക്കെല്ലാം ഒരു നിധിയാണു്. തമിഴറിയാത്ത എല്ലാ മലയാളികൾക്കുമായി ഈ ഗാനകാവ്യത്തിൻെറ മലയാളകാവ്യപരിഭാഷ സമർപ്പിക്കുന്നു.

- **പതികം**

കുണവായിൽക്കോട്ടത്തിൽ[1] രാജഭോഗം ത്യജി–

ച്ചമരും കുടക്കോൻെറ[2]യിളയപുത്രൻ

തന്നെച്ചുഴലുന്ന കുന്ദ്രക്കുറവന്മാർ[3]

ചൊന്ന കഥ കേട്ടു വിസ്മയിച്ചു

ആദിമവാസികളാമവർ പൂജിക്കും

ദേവിതൻ പാവനത്ത്രുച്ചരിത്രം

പൊന്നിൻപൂചൂടുന്ന വേങ്ങമരത്തിൻെറ

നല്ലിളം ഛായയിൽ നിൽക്കുമ്പോൾ

ഒരുമുലയറ്റൊരു ശ്രീപെരും പത്തിനി–

യ്ക്കഴലാറ്റാൻ പ്രേയാനെ മുന്നിൽ നിർത്തി ,

അവരോടൊത്തൊരു പൊന്നും തേരിലമരേന്ദ്രൻ

സുരലോകം പൂകിയ ശ്രീഗാഥ

തിരുമനസ്സറിയിക്കാൻ കുറവന്മാരുരിയാടും

തിരുവീരഗാഥകൾ കേട്ടപ്പോൾ

മധുരാനിവാസിയാം ചെന്തമിഴ്ക്കവി ചാത്തൻ[4]

യുവരാജാവോടു പറയുന്നു

“ഞനുമറിയുമീ വീരേതിഹാസത്തെ

കേട്ടുരചിച്ചാലും സൽക്കാവ്യം

ആത്തിപ്പൂ ചൂടിയ ചോഴൻെറ മൂതൂരിൽ [5]

ശ്രീതിങ്ങും പൂമ്പുകാർ ദേശത്ത്

കോവലനെന്നൊരു വാണികനൂരിലെ-

പ്പേർപൊങ്ങും മാധവിയൊത്താടി

നാമവും ധാമവും വിട്ടു, തൻ പ്രേയസി

കണ്ണകിയാളൊത്തിട്ടൂരു തെണ്ടി

അവളുടെ കാൽച്ചിലമ്പൊന്നു പകരുവാൻ [6]

പേർ പെറ്റ മധുരാപുരിയിലെത്തി

ശ്രീതിങ്ങും പാണ്ഡ്യൻെറ വാണികച്ചേരിയിൽ

പൊൻ ചെയ്യും തട്ടാനെക്കണ്ടുമുട്ടീ

[7]കോപ്പെരുംതേവി തൻ കാലിലണിയുവാ-

നീച്ചിലമ്പെന്നിയേ മറ്റൊന്നില്ലാ

ഇങ്ങുനീ വാഴുക- എന്നവൻ നിർത്തിപ്പോയ്

വൈകാതെ പാണ്ഡ്യന്നടുത്തു ചെന്നു

പണ്ടു താൻ കട്ടോരരിച്ചിലമ്പിപ്പോൾത്താൻ

കണ്ടുമാറ്റാൻ കയ്യിലെന്നോതീ

പോയ ജന്മത്തിലെക്കർമ്മഫലത്തിനു

നേരേ മുഹൂർത്തമടുക്കയാലേ

പാതിവിരിഞ്ഞ പുതുവേപ്പുമൊട്ടിൻെറ

മാലയണിഞ്ഞവനായ പാണ്ഡ്യൻ

മേൽകീഴ് നിനയാതെ കാവലാളോടോതി

കൊന്നാച്ചിലമ്പിങു കൊണ്ടുപോരൂ

വധശിക്ഷക്കാളായ കോവലൻ തൻ പതി

നിലയറ്റു നെടുകണ്ണാൽ നീർ ചൊരിഞ്ഞു

പത്തിനിപ്പെണ്ണവൾ പാണ്ഡ്യനെക്കൊന്നു പിൻ

മുത്താരമാറിലെ മുലയറുത്തു

അതിലെഴുമെരിതീയിൽ മധുരയെ ഹോമിച്ച

പലർ പുകഴും ദേവിയിദ്ദേവി"

"പോയ ജന്മത്തിലെ കർമ്മം ഫലിക്കുന്ന

കാലം,എന്നങു പറഞ്ഞല്ലോ

യാതൊരു മുജ്ജന്മകർമ്മമതിനുടേ-

തേതേതനുഭവമോതേണം"

അടികൾ തൻ ചോദ്യം കേട്ടറിവുറ്റ ചാത്തനാർ

മറുപടിയിങ്ങനെ ചൊല്ലുന്നു

"വിറലോയേ[8],കേട്ടാലും, അതിരില്ലാശ്രീയേറും

മധുരയാം മൂതൂരിലൊരുനാളിൽ

കൊന്നപ്പൂ ചാർത്തിയ ജട ചൂടുമീശ്വരൻ

വാഴും പൊതിയിലെ മന്റത്തിൽ[9]

രജതദേവാലയമേട്ടിലൊരു[10] രാവിൽ

അടിയനുറങ്ങാൻ കിടന്നപ്പോൾ

ദു:ഖിതയാം വീരപത്നി തൻ മുൻപാകെ

മധുരമാദൈവം വന്നുൽഭവിച്ചു

”തളരാത്ത കോപത്താൽ ചൂടേറുമഗ്നിയെ

മലർ ചൂടും മാറിൽ വിളയിച്ചോളേ

കിലുകിലാ പാടും സുവർണ്ണവളയിട്ട

മകളേ, നിൻ പുണ്യം ക്ഷയിക്കയാലേ

മുജ്ജന്മം സിംഹപുരത്തിലെ സംഗമ-

വാണികപത്നി കൊടുത്ത ശാപം

നേരായി വന്നു ഫലിക്കയാലീ അഴൽ

വാർകൂന്തലാളേ, ക്ഷമിച്ചുകൊൾക.

ഈരണ്ടുനാളിനകത്തു നിൻ നാഥനെ

വാനവരൂപത്തിൽ കണ്ടുകൊൾക “

മധുരമാദൈവത്തിൻ സത്യവചനത്തെ

യുവരാജൻ, ഞാനും ശ്രവിച്ചിരിപ്പൂ”

“അരചന്മാർ ധർമ്മം പിഴക്കുകയാണെങ്കിൽ

[11]അറമവർക്കന്തകനായ്ത്തീരും

പുകഴാർന്ന പത്തിനീദേവിയെദ്ദേവരും

മുനിമാരും വാഴ്ത്തി സ്തുതിച്ചീടും

മുജ്ജന്മപാപങ്ങൾ രൂപമെടുത്തീട്ടു

പിന്നാലെയഴലൂട്ടുമീത്തത്വം

മൂന്നുമിഴചേർത്ത ഗാനകാവ്യം കൊണ്ടു
പാരിൽ നിലനിർത്തുമെന്നും ഞാൻ
ശിൽപ്പമനോഹരം പൊൽച്ചിലമ്പാലെയീ
സത്യങ്ങൾ വ്യക്തമായ് തീർന്നതിനാൽ
ഇഗ്ഗാനകാവ്യമറിയും പിൽക്കാലം ചി-
ലപ്പതികാരമെന്നാരടികൾ
"തമിഴകം വാഴുന്ന മുടിചൂടും മൂന്നുപേർ-
ക്കൊരുപോലെയിഷ്ടമീയൈതിഹ്യം
അടികളേ, യോഗ്യനാമവിടുന്നേയരുളുകെ-
ന്നമരുന്നു ചാത്തനാർ മുൻപാകെ
കണ്ണകീമംഗല്യപ്പാട്ടും കുരവന്മാർ[12]
മനധർമ്മം[13] പാർപ്പിച്ച ഗാഥകളും
നടനവിദുഷിയാം മങ്കയാൾ മാധവി
തിരുവരങ്ങേറ്റത്തിൻ പാട്ടുകളും
സിന്ധൂരസന്ധ്യാശ്രീവർണ്ണനഗാഥയും
ഇന്ദ്രോത്സവത്തിൻെറ ഗാഥകളും
കടലാടും ഗാഥയും പൂവിരിക്കടലോര-
ക്കവിത, വാസന്തവിരഹഗാഥ,
കണ്ണകി കണ്ട കിനാവിൻെറ ഗാഥയും
ദമ്പതിമാർ കണ്ട നാട്ടുഗാഥ
കാടിൻെറ ഗാഥയും വേട്ടുവക്കൂത്തും പു-

റഞ്ചേരിഗാഥയും ഊർഗാഥകൾ

ശ്രീപെറും രത്നമാം കണ്ണകി തന്നുടെ

ന്യാസത്തിൻ ഗാഥയും തീരുമ്പോൾ

കോവലൻ തൻെറ കൊലക്കളഗാഥയും

യാദവസ്ത്രീകൾ തൻ കുരവക്കൂത്തും

തീവാർത്ത കേട്ടവൾ തുൻപമാല,പിന്നെ

നട്ടുച്ചക്കൂരുചുറ്റുന്ന വാർത്ത

ശ്രീകൊണ്ട പാണ്ഡ്യനോടോതും പരുഷങ്ങൾ

ദേവിയോടോതിയ കൊള്ളിവാക്കും

അഗ്നിതൻ ഗാഥയും ദൈവീകഗാഥയും

കുന്ൻറക്കുരവയും [14] ചേരുമ്പോൾ

ആദ്യം പറഞ്ഞോരിരുപത്തിനാലിനോ-

ടാറുചേർത്തഞ്ചാറു മുപ്പതെണ്ണം

ബിംബം പണിയാൻ ശിലവരുത്തും ഗാഥ

കല്ലിൽ രൂപം തീർത്ത“കാൽക്കോൾ”ഗാഥ

ഗംഗാനദിയിലെ നീരാട്ടു,ബിംബത്തെ

നാട്ടിയതും ,വാഴ്ത്ത,നുഗരഹഗാഥ

ഗദ്യമായ് ,പദ്യമായ് ,ഗാനമായ് കീർത്തിമാൻ

പാടവേ വാണികൻ കേട്ടിരുന്നു.

(പതികം കാവ്യരചനാസന്ദർഭം,കാവ്യത്തിൻെറ വിവിധ അംഗങ്ങൾ, അവയുടെ ഉള്ളടക്കം സംക്ഷിപ്തം , കഥാസംക്ഷിപ്തം ഇവ തരുന്നു)

1.കുണവായിൽക്കോട്ടം. കുണം=കിഴക്ക്.കിഴക്കേ കോട്ടവാതിൽ ചേരസാമ്രാജ്യത്തിൻെറ കിഴക്കെ കോട്ടവാതിൽ പാലക്കാട്ട് ചുരം.ത്രുക്കണാമതിലകം എന്നു ചിലർ.

2 കുടം. പടിഞ്ഞാറ്. കുടക്കോൻ. കുടനാടിൻെറ, പടിഞ്ഞാറുനാടിൻെറ- കേരളം ഉൾപ്പെട്ടത്- അധിപൻ.കുടനാടിൻെറ രാജാവ് തൻെറ കിഴക്കെ കോട്ടവാതിലിൽ എഴുന്നള്ളിയിരിക്കുമ്പോൾ മുഖം കാണിക്കാൻ വന്ന കുറവരിൽ നിന്നാണ് കഥ കേൾക്കുന്നത്.

3 കുന്നിലെ കുറവർ പർവതവാസികളായ പൂർവീകർ. കുറവർ എന്നാൽ കുന്നിൽ ഉള്ളവർ,ഗിരിജനങ്ങൾ. പൂർവീകർ എന്നും അർഥം . ഗിരിവാസികളായ ആദിമജനങ്ങൾ സമതലത്തിലേക്കു നീങ്ങിയാണല്ലൊ സാമ്രാജ്യങ്ങൾ സ്ഥാപിക്കുന്നത്.

4 മധുരാപുരിയിലെ കൂലവാണികൻ ചാത്തനാർ. മണിമേഖലാകാവ്യകർത്താവ്. ആദിവാസികൾ പറഞ്ഞ കഥ സത്യമാണെന്നു ചാത്തനാർ സാക്ഷ്യപ്പെടുത്തുകയും കാവ്യരചനക്ക് യുവരാജാവിനെ പ്രേരിപ്പിക്കയും ചെയ്യുന്നു

5മൂതൂർ:- പുരാതനനഗരം.

6 പകരുവാൻ. വിൽക്കുവാൻ

7 രാജാവിൻെറ പട്ടമഹിഷി

8 വിറലോയേ = മഹാത്മാവേ. വിറലോയ് എന്നതിൻെറ സ്ത്രീലിംഗമാണ് വിറലി. ഇത് പിൽക്കാലത്ത് ദാസി എന്നർഥമുള്ള വ്രുഷലിയായി പരിണമിച്ചത് ഭാഷയുടെ ചരിത്രം

9 പൊതിയിലെ മന്റം . പൊതികൈ മല എന്ന അഗസ്ത്യമലയിലെ വെളിസ്ഥലം അഥവാ പൊതുസ്ഥലം .

10 രജതദേവാലയമേട്. പൊന്നമ്പലമേട്, വെള്ളി അമ്പലമേട്, ഇരുമ്പുമേട് എന്നു മൂന്നു കൂടം പാണ്ഡ്യനുണ്ട്.ത്രികൂടമല. ഇതിൽ രജതദേവാലയമേട്ടിൽ ഉറങ്ങിക്കിടന്ന ചാത്തനാർ കണ്ട സ്വപ്നസദ്രുശദ്രുശ്യം

11 അറം= ധർമ്മം

12 കുരവൻ = പൂർവീകൻ,വ്രുദ്ധൻ,പുരാതനൻ,ഇവിടെ കണ്ണകിയുടെ മാതാപിതാക്കൾ എന്നർഥം

13 മനധർമ്മ. ഗ്രുഹസ്ഥാശ്രമധർമ്മം മലയാളത്തിൽ മന എന്നാൽ വീട് എന്നർഥം .ഗ്രുഹസ്ഥാശ്രമികൾ വസിക്കുന്ന ഇടം എന്നു തമിഴിൽ .

14 കുൻറക്കുരവ= കുന്നിൽ വസിക്കുന്നവർ മുരുകനെ പുകഴ്ത്തിപ്പാടുന്ന പാട്ട്. കുരവ , കുരൽ, എന്നാൽ ശബ്ദം. മൊഴി,വാക്ക്.

- **ഉരൈപെറുകട്ടുരൈ** ( ഗദ്യവാക്യം. ഇതിൽ കണ്ണകിക്ക് ക്ഷേത്രം, നിത്യപൂജ,ഉത്സവം എന്നിവ ഏർപ്പെടുത്താനുള്ള കാരണം വിവരിക്കുന്നു)

കോവലൻ വെട്ടേറ്റ നാളുതൊട്ടേ

പാണ്ഡ്യൻെറ നാട്ടിൽ വരുമയായീ

മഴയില്ലാ, പട്ടിണിപ്പാടു വന്നു

കുഷ്ടം വസൂരി വിടാതെ നിന്നു

വെറ്റിവേലായുധൻ കോർക്ക[1] വാഴും

ശ്രീചെഴിയൻ പാണ്ഡ്യദേശമാണ്ടൂ

ദേവിക്കൊരായിരം തട്ടാന്മാരെ

പ്രീതിക്കായിട്ടു ബലികൊടുത്തു

യജ്നസമാപ്തിയിൽ ശാന്തി ചെയ്തു

വർഷത്തെ നാട്ടിലേക്കാനയിച്ചു

രോഗവും ശോകവും നീക്കി നാട്ടിൽ

വീണ്ടും സുഖത്തെ പ്രതിഷ്ഠ ചെയ്തു

അതുകേട്ടു കൊങ്ങിളം കോശന്മാരും

തൻ നാട്ടിൽ ദേവിക്കു ശാന്തി ചെയ്തു

മഴമേഘങ്ങൾക്കു ചൊരിയലെന്ന

പണിയൊരുനാളുമൊഴിയാതായി

അതുകേട്ടു കടൽ ചൂഴും ലങ്ക വാഴും

ഗജബാഹു നാൾബലിപീഠം[2] കെട്ടി

താപമൊഴിച്ചു വരം തരുവോൾ –

ക്കാലയം തീർത്തു ,"വിഴാ" [3] കൊടുത്തു

ആടിമാസത്തിങ്ങളുത്സവത്താൽ[4]

നാട്ടിൽ മഴപെയ്തു ശ്രീപെരുകി

കോഴിയകം[5] വാഴും ചോഴഭൂപൻ

ധീരൻ പെരുംകിള്ളി കേട്ടനേരം

പത്തിനി തൻ വരമാഗ്രഹിച്ചു

പത്തിനിക്കോട്ടം [6] ചമച്ചു ദേവൻ

നിത്യവുമുത്സവമേർപ്പെടുത്തി

ഇക്കഥ സത്യമാം ഗദ്യവാക്യം

1 കോർക്ക .പാണ്ഡ്യന്റെ തുറമുഖനഗരം

2 നാൾ ബലിപീഠം= ബലിക്കല്ല്

3 വിഴാ =ഉത്സവം

4 ആടിമാസത്തിലാണ് കോവലൻ അന്യായമായി വധിക്കപ്പെട്ടത്

5 കോഴി=ഉറയൂർ

6 കോട്ടം= ക്ഷേത്രം ,കോട്ട

( ഈ പരാമർശപ്രകാരം ആദ്യം പാണ്ഡ്യൻ മംഗളാദേവിക്ഷേത്രത്തിലും, പിന്നീട് കൊങ്ങിളംകോശർ അവരുടെ നാട്ടിലും, ലങ്കയിലെ ഗജബാഹു ലങ്കയിലും, ഉറയൂരിലെ ചോഴൻ സ്വരാജ്യത്തും ആരാധിക്കാൻ തുടങ്ങിയ ശേഷമാണു് ചേരൻ ചെങ്കുട്ടുവൻ ഇളങ്കോ അടികളിൽ നിന്നു കഥ അറിഞ്ഞ് കണ്ണകീക്ഷേത്രം നിർമ്മിക്കുന്നത്)

.




പുകാർകാണ്ഡം

- 1 **വിവാഹഗീതം**

തിങ്കളെ വാഴ്ത്തുക,തിങ്കളെ വാഴ്ത്തുക

മധുമലർമാല ചൂടും ചോഴൻെറ വെൺകുളിർ-

ക്കുടപോലെയുലകിന്നു തണലേകുമതിനാലെ

തിങ്കളെ വാഴ്ത്തുക,തിങ്കളെ വാഴ്ത്തുക

സൂര്യനെ വാഴ്ത്തുക ,സൂര്യനെ വാഴ്ത്തുക

കാവേരിനാടിൻെറ ധർമ്മചക്രം പോലെ
പൊന്മയമേരു വലം തിരിയുന്നതാൽ
സൂര്യനെ വാഴ്ത്തുക ,സൂര്യനെ വാഴ്ത്തുക

മേഘത്തെ വാഴ്ത്തുക,മേഘത്തെ വാഴ്ത്തുക
ആഴിചൂഴ് മന്നനവൻ പോലെ മേൽ നിന്നു
ദാനം ചുരത്തുന്നതിനാലെ
മേഘത്തെ വാഴ്ത്തുക,മേഘത്തെ വാഴ്ത്തുക
പൂമ്പുകാർ വാഴ്ത്തുക,പൂമ്പുകാർ വാഴ്ത്തുക
സാഗരം വേലിയായ് നിൽക്കുമുലകത്തിൽ
ചോഴൻ കുലത്തോടു ചേർന്നുയർന്നീടിന
ശ്രീവിശാലം മനോമോഹനനാടിനെ
പൂമ്പുകാർ വാഴ്ത്തുക,പൂമ്പുകാർ വാഴ്ത്തുക

ആദിനാൾ തൊട്ടു കുലുക്കമേയില്ലാതെ
മൂന്നുപേർ നിന്നെന്നു ചൊല്ലുന്നു ജ്നാനികൾ
ഒന്നു പൊതിയിൽ,ഹിമാലയം,കാവിരി–
പ്പട്ടണമാമീപ്പഴംകുടി മൂന്നിവ,
മ്രുത്യു ജയിച്ചോരഭിജ്നർ മുനീശ്വരർ
വാഴ്കയാൽ മൂന്നുമനന്ത,മനാദികൾ.
നാകനഗരങ്ങൾ,നാഗലോകത്തൊടു

നേരാം പുകഴെഴുമിപ്പൂമ്പുകാറിലെ

നീരദം നൽകും മഘവാന്നു തുല്യമായ്

ദാനം ചൊരിയും കരതാരിയന്നവൻ

മാനായ്ക്കനെന്ന വണികൻെറ നൽക്കുല-

പ്പൂംകൊമ്പുപോൽ , പൊൻപതാകപോൽ കണ്ണകി

പ്രായമീരാറു,വടിവമോ പൂമകൾ

ശീലം വടമീനരുന്ധതിക്കൊത്തതും

മാതർ തൊഴുതേറ്റ പുണ്യഗുണങ്ങളെ-

പ്പേരും മതിക്കുവോളാകും സുകന്യയാൾ

ഭൂമിയാളുന്നവൻ ചോഴനൊന്നാമനാം

ശ്രീയിൽ, രണ്ടാമനായ് മാശാത്തുവൻ വരും.

ആ മഹാൻ വാസവയുക്തൻ ധനപതി

ധർമ്മാർജ്ജിതം ധനം ദാനം കൊടുപ്പവൻ

രണ്ടുനിധികളും ചേർന്നവൻ സൽപ്പുത്ര-

നീരെട്ടു വർഷമായ് കോവലനെന്നവൻ

കീർത്തിമാൻ ,തേന്മൊഴിച്ചന്ദ്രമുഖികളാൽ

കാർത്തികേയന്നു സമാനം പുകഴ്ന്നവൻ

പ്രേമം കൊടുക്കുവാൻ യോഗ്യൻ മനോഹരൻ

കാമിനികൾ തൻ കരൾ കവരുന്നവൻ

കണ്ണകീകോവലന്മാരെ മനോഹര

കല്യാണവേഷമണിയിച്ചൊരു ദിനം

ആനക്കഴുത്തേറ്റി,ഭൂഷകൾ ചാർത്തിച്ചു

മേളിച്ച തോഴിമാർ ചുറ്റും ചുഴലവേ

വേളീശുഭവാർത്ത ഘോഷിച്ചു നാട്ടിനും

മോദം വളർത്തിനാർ രണ്ടു കുറവരും.

മുരശുമുഴങ്ങീ മുരടു[1] മുഴങ്ങി

മുറയായ് കേട്ടൂ ശംഖിൻ നാദം

രാജോചിതമായ് വെൺകുട വിരിയേ

മംഗലയാത്ര പുകാറിൽ ചുറ്റീ

മാലകൾ തൂക്കീ വൈരമണിത്തൂൺ

മണ്ഡപമുകളിൽ നീലവിതാനം

മുത്തുപ്പന്തൽ കീഴിൽ ചന്ദ്രൻ

രോഹിണിയൊത്തണയും ശുഭനാളിൽ

വാനിൽത്തെളിയും താരം തോൽക്കും

കാമിനിയാളെ, വേദം കാട്ടിയ

വഴിയേ വേട്ടൂ കോവലനന്നാൾ

വലമായഗ്നിയെ, കാൺപോർ കൺകൾ

സുക്രുതക്കടലിൽ കുളിർനീരാറ്റീ

വിരിയും മലരുകൾ ചാന്തും അകിൽപ്പുക

ചുണ്ണാമ്പും മലർമാലകളേന്തി

കുത്തുവിളക്കും അങ്കുരപൂർണ്ണം കുംഭവുമായ്

വരവേൽപ്പു നടന്നു

ഗാനം ചെയ്തും, ഒഴിഞ്ഞുനിന്നും

ശാലീനകളവർ വാഴ്ത്തീടുന്നു

പൂങ്കുഴൽ പൊങ്കൊടിയാളുടെ കണവൻ

കൈവിട്ടീടാതിണ പിരിയാതെ

ദീർഘസുമംഗലിയായ് വാണീടാൻ

ചിന്മലർ തൂവി ആശിസ്സേകി

ഭൂവിലരുന്ധതിപോലാം നാരിയെ

മംഗലപര്യങ്കത്തിലിരുത്തി

ഹിമവാൻ മുകളിൽത്തമിഴൻ നാട്ടിയ

ത്രുക്കൊടി തന്നിലെ ശൂരൻ വൻപുലി

അപ്പൊന്മലയിൽ നീണാൾ വാഴും

സമരമുഖത്തിൻ ചിനമാർന്നുയരും

വേലായുധനാം ചോഴൻ ചെമ്പിയൻ

ഭൂമിയിലെങ്ങും തൻ തിരുചക്രം

നേരായ് ഉരുളാൻ വാഴ്ത്തുക നമ്മൾ.

1 മുരട് = മദ്ദളം

2 **ഗൃഹസ്ഥധർമ്മാനുഷ്ഠാനപ്പാട്ട്**

കലത്താലും 1 കാലാലും നേടിയ ദ്രവ്യങ്ങൾ

പലമട്ടിലൊന്നിച്ചു കൂട്ടുകയാൽ

അലറും കടലിനാൽചുറ്റിയ 2ഞാലത്തി–

നൊരുമിച്ചു വാരിക്കൊടുത്താലും

തീരാത്ത സമ്പത്സമൃദ്ധി വിളഞ്ഞതാം

നേരാർന്ന ചോഴൻെറ പൂമ്പുകാറിൽ

പുകഴാർന്ന ശ്രീ തിങ്ങുമരചന്മാർ , ഭരതന്മാർ

ഒളിതിങ്ങിപ്പാർക്കുന്ന മാനഗരിൽ

സൽക്കുലജാതരായ്, വിത്താധിനാഥരായ്

ധർമ്മാർഥം ദാനങ്ങൾ ചെയ്യുവോരായ്

പൂമ്പുകാരത്തിലെ ഏഴ്നിലമേടയിൽ

സാരസനേത്രയും കോവലനും

മയനാൽ പണിതീർത്ത തിരുമണിക്കാലെഴും

അഴകോലും മഞ്ചത്തിൽ വീറ്റിരുന്നു

കഴുനീരുമാമ്പലും ഇതളോലും കുവളയും

വണ്ടാർക്കും താമരമലരുകളും

വയലിലെ പൂക്കൾ തൻ സൗരഭമോടൊത്തു

മലയിലെ പൂമണമേന്തിക്കൊണ്ടും

മേതകം പൂത്തുവിരിഞ്ഞുവിളങ്ങുന്ന

തോട്ടിന്നരികിലെ കാവുതോറും

ചെമ്പകക്കാവിലെ മാധവിപ്പൂവിലും

തേൻ തേടിത്തെണ്ടിനടന്ന തെന്നൽ

സുന്ദരിമാർ പുരികൂന്തലിൽ ചേരുമ–

കിൽപ്പുകയേറ്റിടാനാശയോടെ

താളത്തിൽത്തക്കത്തിൽ തഞ്ചമ്പാർത്തെത്തീട്ടു

കൂടെക്കളിക്കുമളികളോടെ

മാലയും മുത്തും നിരത്തിവകുത്തകു–

[3]റുങ്കണ്ണിലൂടെയൊളിച്ചുനോക്കി

പൂവമ്പുമായിട്ടു വേനിൽ [4] വിജയിക്കും

നിരനിലമാടത്തിലേറിവന്നു

വണ്ടുകളാർക്കെയാ വെൺതോട്ടുമല്ലിക

മാലയിൽ നീളെ നിലാവു പൂത്തു

ചെങ്കഴുനീരുകൾ പിന്നിയ മാലയും

മുല്ലപ്പൂമാലയും ഞെങ്ങിവീഴ്കെ

തീരാത്ത പ്രേമത്താൽ ശ്രീമുഖം നോക്കിയും

കൈമെയ്മറന്നു തഴുകിയിട്ടും

മുഗ്ധാനുരാഗമനസ്സുമായ് കോവലൻ

മുഗ്ധയാം കാമിനിയോടുരച്ചു

“ ഹൈമവതത്തിലമരും മുനിവരർ

അൻപോടു തന്നെപ്പുകഴ്ത്തും വണ്ണം

ഈശൻ ധരിച്ചൊരരുമയാം ഭൂഷണം

തന്നതോ നിൻെറ ലലാടമാക്കാൻ ?

അരികളോടേൽക്കും രണക്കളത്തിൽ വമ്പു

പുരിയുന്നവർക്കുപഹാരമായി

ശൂരൻ തന്നായുധം നൽകും പതിവിനാൽ

മാരൻ നിനക്കായി തന്നതാവാം

ഇരുകരിമ്പുരികമായ് പൊരുതാനെടുത്ത തൻ

പെരിയ കരിമ്പുവില്ലെന്നു തോന്നും.

അമരരെക്കാക്കുന്ന വജ്രായുധത്തിൻെറ

ഇടഭാഗം 5 ദേവേന്ദ്രൻ തന്നതാകാം,

അമ്രുതിന്നും മുൻപേ ജനിക്കയാൽ , തോഴി നിൻ

ഇടയായി നിൽക്കുവാനെന്നു തോന്നും

അറുമുഖനൊരുവനോ ഞാൻ പെടും പാടൊന്നു

മുറയായിക്കാണുന്നതിന്നുവേണ്ടി

അഴകാർന്നു ചുടരേറും നെടുവേൽ , മുഖത്തിതാ

കടചോന്ന കണ്ണായി തന്നിരിപ്പൂ

മണിനിറം കൊണ്ടവർ ,പീലിയഴിഞ്ഞവർ

മയിലുകൾ കാട്ടിലൊളിച്ചിരിപ്പൂ

നിമ്പുടിച്ചായലിൻ ഭംഗിയോടേറ്റിട്ടു

സുന്ദരീ,തോറ്റുപോയെന്നതിനാൽ!

അന്നങ്ങൾ നിന്നുട മെൻ നട കണ്ടിട്ടു

വയൽനീരിൽ പൂക്കൾക്കു പിന്നിൽ നിൽപ്പൂ

ചെറിയവർ പാവങ്ങൾ പച്ചക്കിളികളേ

അനുതാപമേൽക്കേണ്ടോരെന്നു കാണാം

യാഴും കുഴലുമമ്രുതവും ചേർന്ന നിൻ

മൊഴിയോടനുദിനം തോറ്റാലും

ലീലാവിലാസിനിയായ നിൻ തൂമലർ-

ക്കരതാരിലെന്നുമിരിക്കയല്ലേ?

മംഗല്യഹാരമണിയാതിരുന്നിട്ടും

മതിമോഹനം നിൻെറ മലർമേനിയിൽ

മലർമങ്കേ ഭൂഷകൾ പലമട്ടിൽ ചേർത്തു നിൻ

സഖിമാരെന്തീമട്ടലങ്കരിപ്പൂ ?

ചിന്മലർമാലകൾ കാരിരുൾ കൂന്തലിൽ

ചൂടിച്ചോർ മാലക്കു സഖികളാവാം

ഒളിയാർന്നു മിന്നുന്നതെങ്കിലും പൂമാല

ഉടനുടൻ വാടിക്കൊഴിവതല്ലേ ?

മണമേറും നല്ലകിൽ ധൂമമേൽപ്പിച്ച നിൻ

കുഴലിൽ മ്രുഗമദമെന്തിനായി ?

പത്തിക്കീറ്റെഴുതിയ നിന്മണിമാറത്ത്

മുത്തുമാലക്കെന്തേ സ്ഥാനമുള്ളു ?

ഒസ്സ്യാണമെന്തിനു ചാർത്തി നിൻ നേരിയ

മധ്യഭാഗത്തിനെ നോവിപ്പാനോ ?

തിങ്കൾ മുഖത്തിലമരും തൂവേർപ്പിനും

കാരണം ഭൂഷണജാലമല്ലേ?

മാശില്ലാപ്പൊന്നേ, വലമ്പിരി മുത്തേ, സു-

ഗന്ധമേ,പൂന്തേനെ, നൽക്കരിമ്പേ

അസുലഭശിൽപമേ, ഉയിർ നിർത്തും ഔഷധമേ

പെരുംകുടിവാണികൻ കുലമകളേ

മലയിടയിൽ പിറക്കാത്ത മണിയേ എന്നോ

അലയിടയിൽ പിറക്കാത്ത അമ്രുതേ എന്നോ

യാഴിടയിൽ പിറക്കാത്ത ഇശയേ എന്നോ

കാരിരുൾ വേണീ വിളിച്ചിടേണ്ടൂ?"

പൂങ്കൊത്തു ചൂടിയ ദമ്പതിമാരവർ

മോദിച്ചു വാണു പൂമ്പട്ടണത്തിൽ

ഒരുനാളവന്നമ്മയോർത്താൾ മരുമകൾ

അറമെഴുന്നോർക്കു പരിചാരവും

മറപഠിച്ചുള്ളോർക്കതിഥിസൽകാരവും

ചേരും ഗ്രുഹസ്ഥാശ്രമത്തെ നന്നായ്

പരിചയം നേടി ഐശ്വര്യവതിയായി

മരുവുകവേണ,ന്നന്നവൾക്കായ്

തോഴിമാർ ഭ്രുത്യഗണങ്ങളുമൊത്തൊരു

നൂതനഗേഹം കൊടുത്തു, ശ്വശ്രു.

ശ്രീയാളും ഗേഹത്തിൽ പാവനകർമ്മങ്ങൾ

കണ്ണകി വഴിപോലെയാചരിച്ചു

മഞ്ചേൽ നിലയാതെ നിൽക്കാ ധനമെന്നു

നന്നായറിഞ്ഞവരെന്നപോലെ

കാമൻ രതിപോലെ പ്രേമവിവശരായ്

നാഗങ്ങൾ പോലെപ്പിണഞ്ഞവരായ്

നാമംകെടാതെ രസിച്ചുല്ലസിച്ചവർ

ഭൂവിലുള്ളെല്ലാസ്സുഖങ്ങളോടും.

1 കപ്പൽ

2 ഭൂമി

3 ജാലകം

4 കാമദേവൻ

5 മധ്യഭാഗം

- 3 **അരങ്ങേറ്റം**

ദേവതാത്മാവാം പൊതിയിൽമുനിശ്രേഷ്ട-

നേകിയ ശാപം ഫലിക്കയാലേ

ദേവേന്ദ്രസൂനു ജയന്തനൊത്തുർവശി

ഭൂമിയിൽ പെണ്ണായ് ജനിച്ചു മുന്നം

കൂത്തരങ്ങിൽ "തലക്കോലു" ലഭിക്കവെ

ആത്തമോദം നേടി ശാപമോക്ഷം

വാനവർ കന്യകയാളുടെ വംശത്തിൽ

മേനി കുറയാത്തൊഴിൽ പഠിച്ചോൾ

പൂവിതൾ പുരികുഴൽ മാധവിയെന്നൊരു
ഭൂലോകസുന്ദരി ജാതയായി

ആടലും,പാടൽ,അഴകുമീ മൂന്നിലും
ഏഴാണ്ടുകൊണ്ടു മിടുക്കിയന്നു
ഈരാറു വർഷമായ് ,വീരക്കഴലണി-
മന്നവൻ മുന്നിലാടാനൊരുങ്ങി
ഇരുവകക്കൂത്തിൻെറ ലക്ഷണവും
പലവകക്കൂത്തും പൊരുൾ കലർത്തി
പതിനൊന്നു നാട്യവും കൊട്ടും പാട്ടും
വിധിപോലെ ശാസ്ത്രോക്തമഭ്യസിച്ചു
ആടലും പാടലും പാണിയും തൂക്കുമായ്
നാട്യമുറയിൽ നടനമാടാൻ
ഒറ്റ,യിരട്ട,ക്കൈമുദ്രകളും
എഴിർകയ്യും തൊഴിർകയ്യുമായറിഞ്ഞ്
കൂത്തുനടക്കവെ മുദ്രക്കയ്യും
രൂപകക്കയ്യും കലർന്നിടാതെ
ഏകഹസ്തത്തെ കളഞ്ഞുകൊണ്ടും
ഭാവത്തിലാട്ടം പരിത്യജിച്ചും
കുരവ,വരിക്കൂത്തും കൂടിക്കലരാതെ
ആടാനുമാടിപ്പഠിപ്പിക്കാനും

അതിയായ വിദ്യയെഴുന്നവനാം

ആചാര്യനൊത്തവൾ വന്നണഞ്ഞു.

യാഴും കുഴലും മിടറുമൊത്തു[1]

മേളം മൃദംഗത്തിൻ മന്ദ്രനാദം

ഈരണ്ടുകൂത്തിനും വേറെ വേറെ

രാഗത്തിൽ ഗാനം രചിക്കുവാനും

വരികൾക്കും നൃത്തനടനങ്ങൾക്കും

നേരൊത്ത പാട്ടുകൾ പാടുവാനും

ദേശാന്തരങ്ങളിലുള്ള ഭാഷാ

ഭേദങ്ങളെല്ലാമറിഞ്ഞുകൊണ്ടേ

ഭാഷാപദങ്ങൾ തൻ ശബ്ദശാസ്ത്രം

ഭേഷായ് ഗ്രഹിക്കാൻ കരുത്തനായി

കവിയായി,ഗാനവിശാരദനായ്

നടനവും ഗീതവും ചേർക്കുവോനായ്

കറയറ്റ ശ്രുതി ചേർത്തിട്ടാലപിക്കും

തളരാത്ത ചിത്തനാം ഗായകനും

അലറും കടൽ ചൂഴും ഭൂമിയിങ്കൽ

തമിഴകമെങ്ങും പുകഴ്ന്നവനായ്

മുത്തമിഴ് സാഗരത്തിൽ മുഴുകീ-

ട്ടക്കരെക്കണ്ട വിജ്നാനിയായി

വേത്തിയൽ[2] , പൊതുവിയൽ [3] എന്നിരിക്കും

നാട്യശാസ്ത്രത്തെ നന്നായ് ഗ്രഹിച്ച്
ഗായകൻ തന്ന രാഗത്തിനൊത്ത്
താളവും വർണ്ണവും മെട്ടുമൊത്ത്
കാവ്യം രചിപ്പാൻ സമർഥനായും
പൂർവോക്തശാസ്ത്രം പരിഷ്കരിച്ചും
നാവിന്നുണർച്ചയാൽ നല്ലവാക്യം
കൂറുന്ന ശാസ്ത്രജ്ഞനാം പുലവൻ [4]
ആടലും പാടലും മുത്തമിഴും
പാണിയും തൂക്കവും രാഗതാളം
കുറ്റം കുറവൊത്തു ദേശികവും
മുറ്റിലും നന്നായ് ഗ്രഹിച്ചവനായ്
ആരോഹണാവരോഹണങ്ങളിൽത്തൻ
സാമർഥ്യമൊട്ടുക്കു കാട്ടുവോനായ്
വീണയും യാഴും കുഴലുമൊത്തു
നന്നായ് ശ്രുതിചേർത്ത മദ്ദളവും
കാതിൽ മധുരസ്വരമുതിർക്കെ
താളം പിഴക്കാതെ കൈവിരുതാൽ
ചേലാർന്ന തൻ മൃദംഗത്തിനാലേ
ചിത്തം കവരാനറിഞ്ഞ വിദ്വാൻ
ശാസ്ത്രോക്തമായിട്ടു ചിത്രയോഗം [5]
വഞ്ചനായോഗവും [6] സന്ധികളും

ഗായകനോടൊപ്പമഭ്യസിച്ചും

വർദ്ധന കൊണ്ടു രാഗങ്ങൾ തീർത്തും

ഇളിയും[7] കുരലുമറിഞ്ഞവനായ്

ഗായകൻ പാടും പദമറിഞ്ഞ്

രാഗത്തിനേറ്റ സ്വരം വളർത്തി

ചേരാത്തതും കലരാതെ നോക്കി

വർണ്ണവും രാഗവുമൊത്തിണങ്ങി

മധുരാക്ഷരങ്ങൾ സ്ഫുരിക്കുമാറ്

യാഴിൽ പിറക്കുന്ന പാട്ടിനൊപ്പം

മ്ഴാവു,മൃദംഗധ്വനിയൊടൊപ്പം

തനിതനിയായിക്കുഴലിലൂടെ

മധുരസ്വരമുതിർക്കുന്ന വിദ്വാൻ

ഈരേഴായ് ചൊവ്വായ് തൊടുത്തൊരായ-

പ്പാലയാം നത്സ്വരമണ്ഡലത്തിൽ

ഏഴായിപ്പാലതൊടുത്തു കാട്ടി

മേൽകീഴാം താരക്കുരലലകും

താരഞരമ്പിൻ കൈക്കിളളയാക്കി

അഴകായിത്താരം വിളരിയാക്കി

ഇളിതൻെറ കിളയാം കുരലിനൊത്തും

ഉഴതൻെറ കിളയോടുമൊത്തുചേർന്നും

മേലിൽ ഉഴ,കീഴെ കൈക്കിളളയായ്

ചെമ്പാലയായി ജനിപ്പിക്കാനും

കൈക്കിള കുരലായി പടുമലയും

ചെവ്വഴിപ്പാല, അരുമ്പാലയും

ഒന്നായി,വേർപെട്ടും ,വാമമായി–

ക്കോടി,വിളരി,മേർച്ചെമ്പാലയും

മുഗ്ധവിശാലശ്രുതിമെത്തമേൽ

രണ്ടു ഞരമ്പിണങ്ങിശ്ശയിച്ചു

യാഴിന്മേൽപ്പാല,യിടമുറയിൽ,ക്കുഴ–

ലിങ്കലോ കോടിവലമുറയിൽ

മെലിവും വലിവും സമവും വിളങ്ങുമാ–

റൊരുസ്വരം പോലും പിഴക്കാതെയും

മുഗ്ധമധുരമായ് നിത്യം സ്വരസുധ

ചേർത്തിടും വീണവിദ്വാനുമൊപ്പം

ശിൽപ്പികൾ ചൊല്ലിയ മട്ടിലരങ്ങിന്നു

പറ്റിയ നന്നിലം നിർണ്ണയിച്ചു

പുണ്യാദ്രിതന്നിൽ നിവർന്നു വളർന്നിട്ടു

കണ്ണിട ചാണായ് വളർന്ന മുള

ശാസ്ത്രോക്തമായി മുറിച്ചിട്ടരങ്ങിനു

വേദിയളക്കുവാനാരംഭിച്ചു

കോലളവൊന്നിനിരുപത്തിനാലുവിരൽ

ഏഴുകോലകലമളന്നെടുത്തു

എട്ടുകോൽ നീലം ഒരു കോൽ തറപ്പൊക്കം

ഉത്തരം,തറ തമ്മിൽ നാലുകോലായ്

തക്കതായ് രണ്ടു പ്രവേശനദ്വാരങ്ങൾ

ചേർന്ന മനോഹരമാമരങ്ങിൽ

തൊഴുതുനിൽക്കും ഭൂതമൂർത്തികൾ തന്നെയു-

മഴകിൽ വരച്ചു മുകളിൽ വെച്ചു

തൂണിൻ നിഴൽ പതിയാത്ത വണ്ണം നല്ല

കുത്തുവിളക്കും കൊളുത്തിവെച്ചു

ഇടവും വലവും പുറവും ചിത്രാങ്കിത-

“മെഴിനി”കൾ 8 കെട്ടിശ്ശരിപ്പെടുത്തി

ചിത്രവിതാനിച്ചു മുത്തുകൾ കോർത്തിട്ടു

ഞാത്തിയലുക്കുകളാകമാനം

പുതുമയായരുമയായ് ശിൽപ്പസൗന്ദര്യത്തിൻ

തികവു കാട്ടുന്നതായ് രംഗവേദി

പോരിൽ തോറ്റോടിയ പേർപെറ്റ മന്നൻെറ

ശ്രീയാർന്ന വെൺകുടക്കമ്പെടുത്ത്

കണ്ണിട കണ്ണിട പുത്തൻ നവരത്ന-

മെണ്ണിപ്പതിച്ചുമതിന്നിടയിൽ

ജംബൂനദമെന്ന പൊന്തകിടും കെട്ടി

മണ്ണിനെക്കാപ്പോൻെറ കോലകത്ത്

ഇന്ദ്രാത്മജനെന്നു കൽപ്പിച്ചുപൂജിച്ചു

വന്ദിക്കും നൽ“തലക്കോൽ”എടുത്തു
പൊന്നിങ്കുടത്തിലെപ്പുണ്യനീരാടിച്ചു
മാലകൾ ചാർത്തി പുരോഹിതന്മാർ
നല്ലനാൾ നോക്കീട്ടു പട്ടമണിഞ്ഞൊരു
നല്ലാന തൻെറ കഴുത്തിലേറ്റി
മുരശുമുഴങ്ങവെ വാദ്യങ്ങളാർക്കവെ
ഐമ്പെരുംകൂട്ടം [9] ചുഴന്നുനിൽക്കെ
തേർവലം ചെയ്തു തേർത്തട്ടിലിരിക്കുന്ന
ധീമാൻ കവി തൻെറ കയ്യിലേകി
ഊർവലം വന്നരങ്ങത്തെത്തി മുൻപാകെ
പൂജിച്ചു വെച്ചു പതിവുപോലെ
മന്നനും കൂട്ടരും മുറയായിരുന്നപിൻ
ഗായകവാദ്യസംഘങ്ങളെത്തി
വലതുകാൽ വെച്ചു കരേറി അരങ്ങത്തു
വലതു തൂൺ ചേർന്നു നിന്നാളവളും
ഇടതു തൂൺ ചേർന്നു നിന്നീടിനാർ മുന്നാളി-
ലാടിനോർ മാതാക്കൾ ദാസിമാരും [10]
ശ്രീതിങ്ങി നീർപൊങ്ങി ദേശം പുലരുവാൻ
ഈരൊറ്റുമോരൊറ്റു[11]മാലപിച്ചാർ
വാരംകഴിഞ്ഞു നൽഘോഷവിശേഷങ്ങൾ
കുഴൽ യാഴ് മദ്ദളവും ഘടവും

മൂളുമിടക്കമേളത്തിലൊരുതള-

മീരണ്ടുകൊട്ടായിപ്പത്തുമൊന്നും

പൂർവോക്തമാം വിധമാടി മുടിച്ചവൾ

അന്തരക്കൊട്ടുമടങ്ങുകയായ്.

മാത്രപിഴയാതെ മംഗളഗാനമാം

പാലപ്പൺ നാലംഗമോരുവോളായ്

മൊന്നളന്നൊന്നിനെക്കൊട്ടി മനോഹര-

മായ് മണ്ഡലത്താൽ മുടിച്ചുകൊണ്ടാൾ

ആറും നാലും മുറയിൽ പോക്കി-

ച്ചൊല്ലിയൊരഞ്ചിൻ മുറയിൽ ആടി

നാട്യവിശാരദർ ചൊല്ലിയ മട്ടിൽ

ആട്ടം കാട്ടിയ മാധവിയന്നാൾ

പൊന്നാൽ തീർത്തൊരു പൂംകൊടിപോലെ

മന്നൻ മുന്നാൽ നർത്തനമാടീ.

കിട്ടിയവൾക്കു “തലക്കോൽ” പട്ടം

കാവൽമന്നൻ ചൂടിയ മാല

നൂറുദശങ്ങളൊരെട്ടും പൊൻപവ-

നോടു വിചിത്രം മിന്നും മാല

മാന്മിഴിയാമൊരു കൂനിയതേന്തി

നാഗരവീഥിയണഞ്ഞു മൊഴിഞ്ഞു

“ആരിതു വാങ്ങുമവന്നേ സ്വന്തം

നാരീമണിയാം പൂങ്കൊടി മാധവി”

മലർമിഴി മാധവി തൻ പൊന്മാല്യം

ആർശരവശനായ് വാങ്ങീ കോവലൻ

മണവറയിൽ മധുമൊഴിയാളോടു

പുണർന്നവുടൻ മതിയാകെ മയങ്ങി

ശ്രീയെഴുമോമൽ സാധ്വീമണിയാം

കൺനകിയും തൻ വീടും ,പേരും

സ്മരിയാതൊരു ബന്ധത്തിൻ ബന്ധന-

മതിലാസക്തി വളർന്നു ഭവിച്ചു.

(പൂമ്പുകാർ പെറ്റ പൊൻപൂങ്കൊടി മാധവി

ആടുമരങ്ങിൽ ഗണിതം,എഴുത്തും,

ഭാഷക്കഞ്ചും പാട്ടിനു നാലും

നാട്യത്തിൻ പതിനൊന്നു വിഭാഗം12

വാക്കാലും തന്നാട്ടത്താലും

ഭൂതലമാകെ വിളക്കി വാണു!)

1 മദ്ദളം

2 രാജാവിൻെറ മുന്നിൽ ആടുന്ന ന്രുത്തം(അമ്പലത്തിലും)

3 പൊതുജനങ്ങൾക്കായി ആടുന്ന ന്രുത്തങ്ങൾ (പ്രാദേശികം)

4 കവി

5, 6 പുല്ലാങ്കുഴൽ വായിക്കുമ്പോൾ അറിയേണ്ട യോഗങ്ങൾ

7 ഷഡ്ജ പഞ്ചമങ്ങൾ

8 യവനിക എന്നതിനു തമിഴിൽ പറയുന്നത്

9 പഞ്ചമഹാജനങ്ങൾ (അഞ്ഞൂറ്റുവർ)

10 മുതിർന്ന ദേവദാസികൾ

11 ഓരൊറ്റുവാരം,ഈരൊറ്റുവാരം

12 ഗണിതം,എഴുത്ത്, സാഹിത്യത്തിൻെറ അഞ്ച് അംഗങ്ങളായ അക്ഷരം,വാക്ക്,അർഥം,വ്രുത്തം,അലംകാരം;സംഗീതത്തിൻെറ ശ്രുതി,സ്വരം,രാഗം,താളം എന്ന നാല്.ഇപ്രകാരം ആകെ 11 വിഭാഗം നാട്യത്തിന് വേണം.

- 4 **നിശാവർണ്ണനം**

വിരികതിരൊളിപരത്തി ഭൂമുഖം

മുഴുവനാളുന്ന ബലവാനെങ്ങുപോയ്?

ഒരക്ഷമുള്ള തന്നനുപമധർമ്മ-

സുരക്ഷചക്രമെങ്ങൊളിപ്പിച്ചു, ദേവൻ ?

അഴകോലും നഭസ്സണിനിലാപ്പട്ടു

വിരിയാൽ മൂടുന്നോനെവിടെപ്പോയ് , തിങ്കൾ?

ദിശാമുഖം വാടിച്ചുവന്ന പൂക്കളാം

മിഴികളിലശ്രു ചൊരിഞ്ഞു കേഴ്കയായ്

തിരുമേനി പനിച്ചൊരു കടലിനാ-

ലുടൽ മൂടീട്ടിരുനിലയെഴും ഭൂമി.

വരി കൊടുത്തവർ പ്രജകൾ ധീരന്മാർ

ശിരസ്സു താങ്ങിക്കൊണ്ടഴലടക്കവെ
അറമറിയാത്തോർ ചതിയന്മാരാകും
കുടികളോടുചേർന്നടരിനുപോകും
പടയെഴുന്നവരരചരാരെന്നു
പരിചിൽ നിർണ്ണയിച്ചടുത്തു കൂടുവോർ
വിരുന്നുകാർ ക്ഷുദ്രമതികളെന്നപോൽ
ഇരുൾ പരക്കയായ് മഹീതലമെങ്ങും
ഇണപിരിഞ്ഞവർ തുയരം കൊൾകയായ്
ഇണപുണർന്നവർ മകിഴ്ന്നു വാഴ്കയായ്
കുഴലാളർമുല്ലമലരിലൂതുന്നു
മധുരത്തുമ്പി,കോവലരുമൊപ്പമായ്
അറുകാൽ കൊണ്ടവരൊഴിയവെ മൊട്ടിൽ
പൊതിഞ്ഞ പൂമണം നിറയെത്തൂവുന്നു
വിക്രുതിയാം ചെറുസമീരണൻ ,വള-
യണിവധൂടിമാർ വിളക്കുവെക്കുന്നു
അലർമകൾ വാഴും പഴയനാട്ടിലേ-
ക്കെഴുന്നള്ളീടുന്നു വരാംഗിയായ് സന്ധ്യ
എതിരിടാൻ വരും പകയെഴും മന്നർ-
ക്കകം വിറപ്പിക്കാനിളമ്പ്രായത്തിലും
വിരുതിയലുന്ന “ചെരുമാൻ തെന്നരിൻ” 1
കുലത്തിനുൽഭവം വെളുത്തൊരമ്പിളി

ദുരിതമേകുന്നോരിരുളാകും കുറു-
മ്പകറ്റി മാനത്തു വലം വരികയായ്
അവൻെറ പാൽക്കതിർ പരത്തും തൂവെള്ളി
വിളക്കിൻ താഴെ 2മീനരശുറങ്ങുന്നു
ഉപവനങ്ങളിൽ വിടർന്ന മാലതി
പലവിധങ്ങളാം നറുംകുസുമങ്ങൾ
പരത്തിവിട്ടനന്മണം കമഴും തൻ
കിടക്കപ്പള്ളി3യിലിരുന്നു മാധവി
ഉയർ നിതംബത്തിലണിഞ്ഞ ചെന്തുകിൽ
മുകളിൽ മേഖല കിഴിഞ്ഞിറങ്ങവെ
നിലാവുകിട്ടുവാൻ പണിചെയ്ത നെടു-
നിലാമുറ്റത്തവളണിഞ്ഞൊരുങ്ങിനാൾ
കൊതിക്കും നെഞ്ചുമായിരിക്കും പ്രേയാന്നു
കലവിയും 4 പിന്നെ പുലവിയുമേകാൻ
കുടത്തുനാട്ടിലെ വെളുത്തയിരൊടു
കിഴക്കുനാട്ടിലെ അകിലിട്ട പുക
വടമലയിലെ തിളങ്ങും ചാണമേൽ
അരച്ച തെന്മലപ്പിറന്ന ചന്ദനം
സരസ്സിലൂറിയ പരാഗപൂരിത
സരോജപുഷ്പവുമതിൻ തളിരുമായ്
പ്രിയം തരുന്നതാം കരിനീലോൽപലം

കഴുനീർ,പച്ചില കലർന്ന മലകൾ

മുഴുത മുത്തിനാൽ പടച്ച ഹാരവും

സുഗന്ധചൂർണ്ണവുമെഴുന്ന മാറത്ത്

മലർക്കിടക്കമേൽ ഇളയകാറ്റേറ്റു

മധുരദർശന മയക്കം കൊൾകയായ്

കൺനകിയോ ?

ചിലമ്പൊഴിഞ്ഞൊരാച്ചെറിയ ചേവടി

അരഞ്ഞാണംകിഴിഞ്ഞൊരാ നിതംബവും

വിയർപ്പരുമ്പുമാച്ചെറുതിങ്കൾ മുഖം

തിലകം മാഞ്ഞൊരാപ്പവിഴനെറ്റിയും

വീഷ്ടമഞ്ജനം മറന്ന നീള്മിഴി

ചുവന്നഗാധമാം കയൽപോൽ സുന്ദരം

പ്രിയൻ മറക്കയാലൊഴിഞ്ഞ പുഞ്ചിരി

അണിയുവാൻ മറന്നഴിഞ്ഞ കാർമുടി

ചുവന്ന കുംകുമം പുരളാത്ത മാറിൽ

ഒരൊറ്റ ഭൂഷണം തിരുതാലി മാത്രം

ഉയർന്ന തോടകൾ വെടിഞ്ഞു തൂങ്ങിയ

തിരുകാ,താശകൾ വെടിഞ്ഞൊരുള്ളവും

പ്രിയൻ പിരിഞ്ഞവൾ തുരുത്തിവായ് പോലെ-

യുലയിൽ ദീർഘമായ് ശ്വസിപ്പവൾ,ദേവി.

ഇളവേനൽപ്പള്ളിയണഞ്ഞില്ലാ ദേവി

കുളിർകാലപ്പള്ളിയറയിലേ മേവി
പുതുനിലാവിനും ഇളയകാറ്റിനും
ഇടം തരാവിധം കുറുംകൺ ബന്ധിച്ചു
മലയചന്ദനം മണിമുത്തും കേണു
അലർമാറിലൊന്നു തൊടാനരുതാതെ
കുവലയമലർ കഴുനീർ കേഴുന്നു
പുതുമഞ്ചം വെടിഞ്ഞവരെന്നാകയാൽ
തുണപുണരുന്ന അരയന്നപ്പിട–
യറം ചെയ്യുന്നേരമുതിർന്ന തൂവലാൽ
നിറച്ച മഞ്ചത്തിൽ പ്രിയൻെറ നെഞ്ചത്തിൽ
മയങ്ങിയില്ലവൾ പതിവ്രതാമണി
ഒരിക്കൽ കാന്തനൊത്തിരിക്കെ തങ്ങളിൽ
ഇടയിൽ നിന്ന കുണ്ഡലം കുമിഴുകൾ
ഒഴി,ച്ചൊരിക്കലും കലങ്ങിടാ നെഞ്ചം
കലങ്ങി,കൺകട ചുവന്നു മേവിനാൾ
അരയന്നനടയരുമപ്പെൺകൊടി
അരിയൊരാമ്പലിൻ നറുമണത്തൊടും
മധുരത്തേൻപൊതി  തുളുമ്പും താമര–
ത്തളിരിതൾ പോലെ ചുവന്ന വായൊടും
കുളിർകരിമണൽ ചികുരഭാരത്തോ–
ടരിയ നീർ പൊങ്ങും നദീമനോഹരി

നിറയെ വണ്ടുകൾ സ്തുതിച്ചു പാടവെ
കുവലയമിഴി തുറന്നുണരുന്നു
മുരശെടുക്കുന്നു ചെറിയ പുള്ളുകൾ
ഉറക്കെ ശംഖൊലി മുഴക്കുന്നു കോഴി
കടലുപോലവെ വിശാലസുന്ദരം
അലയൊലിക്കുന്നു നഗരവീഥികൾ
ഇരവൊടുങ്ങിടും വരെയൊരുക്ഷണം
ഇമയടക്കാതെ തൊഴിലുചെയ്യവൻ
കരിമ്പുവില്ലിന്മേൽ മലർശരം ചൂടി
മകരമത്സ്യത്തിൻ കൊടിപിടിച്ചവൻ
വിരഞ്ഞു ചുറ്റിയ നഗരവീഥികൾ
കനത്ത കാവലാൽ സുശോഭനങ്ങളായ്
ഇണങ്ങുവോർക്കെല്ലാം തണൽ വിരിപ്പതായ്
പിണങ്ങുവോർക്കുടൽ കരിക്കുമഗ്നിയായ്
വിലസും മന്നൻെറ കുടപോലമ്പിളി
ഉലകുചുറ്റിടും നിശാമുഹൂർത്തങ്ങൾ
മണം പരക്കുന്ന കുസുമജാലത്താൽ
മനം കവരുന്ന മനോജ്ജ്നരാഗത്താൽ
കൊടുത്തു താപം കണ്ണകിക്കു,മുൾക്കുളിർ
ക്രമത്തിൽ മാധവീഗണികക്കും മുദാ.

1 തെക്കൻ ചേരമാൻ കുലത്തിൻെറ സ്ഥപകൻ .ചന്ദ്രവംശം. പാണ്ഡ്യചേരന്മാർ ചന്ദ്രവംശജർ.

2 മീനരശ്.നക്ഷത്രസാമ്രാജ്യം എന്നും പാണ്ഡ്യരാജ്യമെന്നും രണ്ടർഥം. മീൻ സിന്ധുസംസ്കാരത്തിലെ ഒരു പ്രധാനസിംബലാണ് എന്നോർക്കുക.

3 ചേക്കപ്പള്ളി എന്നാണ് മൂലതമിഴ് ക്രുതിയിൽ പ്രയോഗം. ചേക്കേറുക എന്നാൽ മലയാളത്തിൽ ഇപ്പോഴും പക്ഷികൾ ഉറങ്ങാൻ പോകുന്നതിനു പറയും.

4 ഇണക്കവും പിണക്കവും . കലവി എന്നാൽ വിദ്യ .പുലവി എന്നാൽ പണ്ഡിതോചിതമായ കവിത . മാധവി ഇണക്കം,പിണക്കം എന്നു സ്ത്രീസഹജമായ ചാപല്യസുഖവും, വിദ്യ, പണ്ഡിതോചിതമായ കവിത എന്നു ഗുരുസഹജമായ സുഖവും കോവലനു കൊടുത്തു.അതുകൊണ്ടാണ് കോവലൻ സ്ത്രീസുഖം മാത്രം തരുന്ന കണ്ണകിയെ മറന്നതെന്ന്് സൂചന.

5 ഇന്ദ്രോത്സവം

സമുദ്രവസ്ത്രം,പർവതസ്തനം,പേരാറാകും

പുതുഹാരവും ,മാരിക്കാറണിവാർകൂന്തലും

സുവിശാലയാംഭൂമീമങ്കതൻ ഉടൽമൂടും

ഇരുളാം പെരും മുഖപടത്തെപ്പിച്ചിച്ചീന്തി

ഉദയശിഖരത്തിന്നുച്ചിയിൽ പുറപ്പെട്ടു

മലരും കതിരുകൾ പരത്തിദ്ദിവാകരൻ

പൂനിലാമുറ്റം,ഭൂഷചാർത്തിയൊരറകളും

മാങ്കണ്ണാൽ കോണിട്ടു കാറ്റേകുന്ന മാടങ്ങളും

കാൺപവർ കണ്ണെത്തടുത്തീടുന്ന സമ്രുദ്ധിതൻ

കേദാരഭൂവായ് യവന്ര്ക്കെഴും തെരുവുകൾ
കപ്പലിൽ വരും ശ്രീയാൽ പൗരന്മാരൊരുമിച്ചു
വിത്തമാസ്വദിക്കുന്ന സമുദ്രതീരങ്ങളും
വർണ്ണവും ചൂർണ്ണം ചാന്തും പൂവും നല്ലകിലുമായ്
ചന്ദനം വിൽക്കുന്നവർ തിരിയും പുരവീഥി
പട്ടുനൂൽ,രോമത്തിലും പരുത്ത പരുത്തിമേൽ
മെച്ചമായ് ചിത്രം ചേർക്കും ചാലിയർ വാഴുന്നിടം
പവിഴം,മുത്തും ,മണി,പൊന്നുമെത്രയോ കൂടി–
യഴിയാ സമ്രുദ്ധികൾ പൊങ്ങിയോരിടവഴി
ധനധാന്യങ്ങൾ കുമിഞ്ഞീടുന്ന കൂലവീഥി
പിട്ടുവിൽക്കുന്നോരപ്പം ചുടുവോർ കള്ളാട്ടുവോർ
മീനവിൽക്കും പരതന്മാർ വെള്ളുപ്പു വിൽക്കുന്നോരും
വെറ്റില,ഗന്ധദ്രവ്യം വിൽപ്പോർകൾ വാഴും വീഥി
ആട്ടുമാംസം വിൽപ്പോരും  എണ്ണയാട്ടുന്നോർ തിങ്ങി –
പ്പാർക്ക്കുന്ന മാംസം തിങ്ങും വീഥികൾ പലതരം
വെങ്കലപ്പണിക്കാരും ചെമ്പുപാത്രം ചെയ്‌വവർ
തച്ചർ,കെൽപ്പുറ്റോർ കൊല്ലർ,ചിത്രങ്ങളെഴുതുവോർ
ചുണ്ണാമ്പുബൊമ്മക്കാരും തട്ടാരും തോൽചെമ്മാരും
തുണിയാൽ രൂപം നിർമ്മിക്കുന്നവർ നാനാജാതി
കുരലാൽ യാഴാൽ ഏഴുസ്വരഭേദങ്ങൾ തീർത്തു
കുറയില്ലാസ്സംഗീതശാസ്ത്രത്തിൻ കര കണ്ടു

മുറയായ് ഗാനം പാടും പെരുപാണന്മാർ പാർക്കും
വിടുതി,ചെറുകൈത്തൊഴിൽക്കാർ പാർക്കുന്നിടം
ഏവർക്കും വിടുപണി ചെയ്യുവോർ മേവുന്നിട-
മീവിധം കുറവറ്റ മരുവൂർ ഭാഗത്തൊടും
രാജവീഥിയും കൊടിത്തേർവീഥി ,കടത്തെരു
ശ്രീപെരുംകുടിവാണികന്മാർ തൻ ഹർമ്മ്യങ്ങളും
മറയോർ വാഴുന്നിടം ഉഴവോർ വാഴുന്നിടം
ശോഭനീയമാമായുർവേദജ്നർ വാഴുന്നിടം
കാലത്തെഗ്ഗണിപ്പവർ,പലതും മുറപോലെ
വകയായ് പഠിച്ചവർ വാഴുന്ന ഭവനങ്ങൾ
മണിമുത്തുകൾ കോർക്കുന്നോ,രണിവളകളെ-
പ്പണിയുന്നവർ മുറിക്കുന്നവർ പാർക്കും വീഥി
സൂതർ മാഗധർ വേതാളികരും കൂടിച്ചേർന്നു
നാഴികൾ ഗണിക്കുന്ന കണക്കർ വാഴുന്നിടം
ശാന്തിക്കൂത്താടും നല്ല ശകുനക്കാരും ,കാവൽ-
ഗണിക,ആടിപ്പാടും കൂത്തുകാർ,വാരസ്ത്രീകൾ
രാജഭോഗം വാങ്ങുന്ന മേൽത്തരം വാരാംഗന
രാജാന്ത:പുരം കാക്കും വിശ്വസ്തർ ഭൃത്യന്മാരും
താന്താങ്ങൾ കുലത്തൊഴിൽ ശീലിച്ചോർ ,സമരത്തി-
നൂരിലുത്സവത്തിനും വാദ്യഘോഷങ്ങൾ ചെയ്‌വോർ
സ്നേഹിതർ വിദൂഷകന്മാരശ്വപാലന്മാരും

ഗണപാലന്മാർ നെടുതേർ തെളിച്ചേഏടുന്നവർ

തീക്ഷ്ണലോചനർ മറവന്മാരുമിരിക്കുന്ന

കോലകപ്പുറത്തുള്ള പേരെഴും ഹർമ്മ്യങ്ങളും

ശ്രീയെഴും മഹാന്മാരാൽ പൂരിതം പ്രകീർത്തിതം

പട്ടണഭാഗത്തോടും വിളങ്ങീ പൂമ്പട്ടണം

ഇരുചക്രവർത്തിമാർ കൈനിലനടുവിലെ

നെടുതാം പടക്കളം പോലിവക്കിടയിലായ്

തടിയാൽ തൂൺ നാട്ടീട്ടുമായിരം വൃക്ഷങ്ങളാൽ

കടകൾ തീർക്കും മരച്ചോലയാം നാളങ്ങാടി

കൊടുക്കുന്നവർ,വാങ്ങുന്നവരുമെല്ലായ്പ്പോഴും

ഇടയറ്റുണ്ടാക്കീടുമൊലിയാൽ വിളങ്ങുന്നു

ചിത്തിരമാസം ,തിങ്കൾ ചിത്രയോടിണങ്ങുന്ന

പുതുപൗർണ്ണമിനാളിൽ ,പണ്ടൊരു യുഗസന്ധ്യ

വെറ്റിവേലേന്തും മന്നൻ വിഘ്നങ്ങളൊഴിക്കുവാൻ

പറ്റലർക്കരിന്ദമൻ ഉമ്പർകോൻ കൽപ്പിക്കയാൽ

പോന്നുപൂജകളേൽക്കാൻ കാവൽഭൂതങ്ങൾ ചിലർ

മേനിയിൽ കെട്ടീ ബലിപീഠമൊന്നവർക്കായി

പുഴുക്കുമ്മുണ്ടയും നിണച്ചോർ പൊങ്കൽച്ചോറും

പൂവുമായ് പുകയുമായ് തുണങ്കൈക്കൂത്താടിയും

കുരവക്കൂത്തും കൂടി,ദൈവമാവേശിച്ചാടി

സ്ത്രീക്കെഴും നാണം വിട്ട വൃദ്ധകൾ ,മഹിതകൾ

“ഇപ്പെരും നാടാളുന്ന മന്നൻെറയിരുഞാലം 1

പശിയും പകയുമ്പോയ് രോഗങ്ങളൊഴിഞ്ഞാവൂ

വ്രുഷ്ടിറ്റും വിളവുമായ് ചുരത്തീടട്ടേ ഭൂമി

മ്രുഷ്ടസൗഭാഗ്യങ്ങൾ”ന്നരുളീ,ബലി തൂവി.

മരുവൂരിലും പട്ടണത്തിലുമെഴും വീരർ

“ഞാൻ ഞാൻ”എന്നാദ്യം ചെന്നിട്ടബ്ബലിപീഠത്തിങ്കൽ

“ഞങ്ങൾ തൻ ന്രുപന്നേറ്റ ഭീതികൾ നീങ്ങേണമെ”–

ന്നഞ്ജസാ പ്രാർഥിച്ചാത്മബലി നൽകീടുന്നേരം

കല്ലെറിക്കവണയും രുധിരം വീഴും കറു–

ന്തോൽപ്പരിചയും വേലായുധവും കയ്യിൽത്താങ്ങി

തോൾ തട്ടിയാർത്തു “ബലത്തിൻ വരമ്പാകെ”ന്നാശി–

ച്ചാരവമെഴും പടക്കളത്തെയണഞ്ഞവർ

കടക്കൺ ചുവന്നു ,തീക്കൊള്ളിപോൽ തീക്ഷ്ണം ,കരി–

ന്തലകൾ മുടിമാടിബ്ബലിപീഠത്തിൽ വെച്ചു

വെറ്റിവേന്തൻ തൻ കൊറ്റം,തോൽമുരശിൻ ഘോഷത്താൽ

ഉറ്റുയിർപോകും പോതും ആശംസിച്ചേഏടുന്നവർ

ഇരുഭൂമികൾ തന്നിലെതിരായ് നിൽക്കാൻ തക്ക

ന്രുപനെക്കാണാഞ്ഞിട്ടു ,പടമോഹിക്കും ചോഴൻ

വാൾ,കുട,മുരശുകൾ ,നാൾനോക്കിയെഴുന്നള്ളി–

ച്ചീദ്ദിക്കിൽബ്ബലമെഴും തോളിന്നൊരെതിർ നോക്കി

ഈശനെവണങ്ങീട്ടു പുണ്യദിക്കാമുത്തര–

ദേശത്തെ പ്രാപിച്ചതാം നന്നാളിലൊരു ദിനം

അശയാമോഹത്തൊടു മുന്നേറുമവന്നാശ–

ക്കശയാ,പ്പഴമല,ഹിമവാൻ കുറുക്കിട്ടു

ഗൗരിതൻ താതൻ വാഴുമാമലയുടെ മോളിൽ

വൻപുലി 2 നാട്ടീട്ടന്നു മടങ്ങീ ധന്യൻ ന്രുപൻ

ജലസീമയാം വജ്രനാടിൻെറ ന്രുപൻ തിറ–

യരുളീ മനോജ്ജ്നമാം “കൊറ്റപ്പന്തലു”മന്നാൾ

വാൾപ്പോരിൽ വിദഗ്ധനാം മആഗധമന്നൻ പോരിൽ–

പ്പകതീർന്നപ്പോഴേകീ “ഭട്ടിമണ്ഡപം” താനും

അവന്തിരാജൻ മുദാ നൽകിയ മനോഹര–

യുവതീശിൽപ്പാങ്കിത“ത്തോരണവാതിൽ” പിന്നെ

പൊന്നാലും മണിയാലും നിർമ്മിതമെന്നാൽ സൂക്ഷ്മ–

ക്കൈവിരുതേറുന്നോർക്കും ദുഷ്കരം പണിയുവാൻ

പ്പൊർവീകർക്കൊരുനാളിൽ പ്രത്യുപകാരത്തിനായ്

പൂർവീകൻ മയൻ തീർത്ത ദു:ഖഹാരങ്ങൾ മൂന്നും

മൂന്നുദേശത്തിൽ നിന്നുപോന്നൊറ്റ ദേശത്തെത്തി

മന്നാകെ പുകഴുന്ന “ചിത്രമണ്ഡപ”മായി

പെരുംതൂക്കവുമെഴുതി,ക്കടമുഖ–

വാതിലിൽ പൊതികൾ,പണ്ടം തൂക്കി

കാക്കാനാളില്ലെങ്കിലുമാരും

കക്കാനോർക്ക “വെള്ളിടമന്ൻറം”

കൂനൻ,കുള്ളൻ,ചെവിടൻ,മൂകൻ

അഴുകും മെയ്യൊത്തവനാം രോഗി

മുങ്ങിനിവർന്നാൽ രോഗം നീങ്ങി –

സ്സുന്ദരനായ് വരു“മിലഞ്ഞിമന്റ്രം”

കൈവിഷമേറ്റോർ വിഷമേറ്റവരും

വിഷനാഗത്തിൻ കടിയേറ്റവരും

ക്രൂരപ്പേയ്നോവേൽപ്പോർ, ഒരുമുറ

ചുറ്റുകിൽ രോഗം മാറും നെടുതൂൺ

കാവിയുടുത്തും തപമറിയാത്തോർ

രാവിലധർമ്മം ചെയ്യും പെൺകൾ

വഞ്ചനചെയ്യുമമാത്യർ,പരവധു

തന്നിൽ മയങ്ങും പുരുഷാധമരും

കൾലസ്സാക്ഷികൾ ഏഷണിവീരർ

“എൻ കൈക്കയറിൽ പെടുവോർ”എന്നേ

കാതം നാലും കേൾക്കും കുരലിൽ –

പ്പാടും പൂതചതുഷ്ക്കമൊരിടം

ചെങ്കോൽ കോടിപ്പോയെന്നാലും

ധർമ്മികൾ നേർവഴി വിട്ടെന്നാലും

ഉരിയാടാതെക്കണ്ണീർ തൂകും

പ്രതിമാസ്ഥാനം “പാവൈമന്റ്രം”

വേദജ്ഞന്മാർ പുകഴും പഞ്ച–

മന്ദ്രങ്ങളിലരുമ്പലികൾ തൂവി

വജ്രക്കോട്ടയിലമരും മംഗള-

മുരശിനെയാനക്കഴുത്തിലേറ്റി

വെള്ളാനക്കോട്ടത്തിൽ ചെന്നു

വിഴാനാൾ കഴിയുന്നാളും നോക്കി

തരു 3 മുൻ നിൽക്കും ക്ഷേത്രമുഖത്തിൽ

മംഗലമാകും കൊടിയുമുയർത്തി

വൈരം മരതകമണിയും ചേർത്തു

പവിഴത്തൂൺകൾ പൈമ്പൊൻ വേദി

നെടുനിലമാളികവാതിലിൽ കൊമ്പുകൾ

കിമ്പുരി4 ചേർത്തും ,വായ പിളർന്നതിൽ

മുത്തുകിളർന്നും ,മംഗലതോരണം

പൊങ്കുംഭങ്ങൾ, പാവൈവിളക്കും

പൊങ്കൊടി,യോമൽച്ചാമരവിശരിക്ക-

ളൻപൊടുനീളെ വിതാനിച്ചവയായ്

സുന്ദരചൂർണ്ണം പൂശിയ വീഥിക-

ളെങ്ങുമലംക്രുതമായിക്കണ്ടു.

ഐമ്പെരുകുഴു5വും എൺപേരായവും 6

അരചകുമാരർ ഭരതകുമാരരും

അശ്വാരൂഢർ ഗജാരൂഢന്മാർ

അശ്വരഥങ്ങളിലേറി വരുന്നോർ

അരചനെ വാഴ്ത്താൻ നഗരിയി“ലെങ്ങടെ-

യധിപൻ വിജയി”ക്കെന്നരുൾ ചെയ്തു

ഇരുഞാലത്തിലെയുയിരുകൾ കാക്കു-

മൊരായിരമെട്ടുകുടങ്ങളിൽ നിറയെ

കുളിർ കാവേരീസംഗമതീർഥം

തലകളിലേറ്റി വലം വന്നപ്പോൾ

മണ്ണോർ വിണ്ണോർ മകിഴും വൺനം

വിണ്ണോർ നാഥനെ വിഴുനീരാട്ടി 8

അജനാം പെരിയോൻ കോവിലിൽ ,ഷണ്മുഖ-

നവനാം ചെവ്വേൾ 9 അഴകൊളികോവിലിൽ

നീലമണിക്കാർവർണ്ണൻ കോവിലിൽ

ആദിമവ്രുദ്ധന്വായിലുറന്നൊരു

നാന്മറമുറയിൽ “തീമുറ”10 ചെയ്തു

നാല്വകദേവന്മാർക്കും പിന്നെ

മൂവാറുള്ള ഗണങ്ങൾക്കെല്ലാം

തരവും തോറ്റംനോക്കിച്ചെറുതാ-

മുത്സവമേളമൊരേടം തക്രുതി

അറവോർ പള്ളി,ധർമ്മസ്ഥാനം,

മതിലിൻ പുറമേ പുണ്യസ്ഥാനം

അറിവോർ ചൊല്വതറിഞ്ഞോർ നൽകും

മറപൊരുളുപദേശങ്ങൾ പലവക

അടരിൽതോറ്റവ“നടിതള”11 നീക്കാൻ

അലിവാർന്നരുളും മന്നവനൊരിടം

കൂത്തർ,കുയിലുവർ,യാഴ്പ്പുലവന്മാർ

പാണർ ഗീതധ്വനിയൊരുപക്കം

വീഥി,മുടുക്കുകൾ കൺതുയിലാതെ

വിഴാ 12 ഘോഷിക്കുന്നാ നഗരത്തിൽ

നാൾ മകിഴുന്നാ നാളങ്ങാടിയിൽ

പൂശാലകളിലെപ്പുതുമണമേറ്റ്

പുകയും ചാന്തും മെയ്യിൽപ്പറ്റി–

ച്ചിരിയും കാമക്കളിമൊഴികളുമായ്

കുരലുായ്പാണരും നഗരപഥത്തിൽ

തെരുതെരെ തെണ്ടും പരതവരൊത്ത്

ഉലാത്തും കോവലനെപ്പോൽ ,മാലയ–

മാരുത,നിളിവായ്വണ്ടോടൊപ്പം

സ്നേഹിതനാമിളവേനലൊടൊപ്പം

മോഹിതനായിപ്പൂവുകൾ തോറും

ഉപവനമുല്ല,മല്ലിക,മയിലാ,

താഴിക്കുവള,ചെങ്കഴുനീരും

പൂപ്പിന്നൽമുടിയാൽപ്പൊലിവുറ്റു

കാമക്കളിയിൽ മോദമിയന്നു

സൗരഭമിളകും പൂമ്പൊതിതന്നിൽ

നീരാടുന്നതിലാശയിയന്ന്

വിരഹം കാണാ, മാധവിമലരൊ–

ത്തവിടെത്തെരുവിൽ ചുറ്റിനടന്നു

കരിമുകിൽ ചുമന്നു,ചെറുമുയലൊഴിച്ചു

ഇരുകരിമീനും കുമിഴും എഴുതി

അങ്കണവാനിലെ രാഹുഭയത്താൽ–

ത്തിങ്കളുമുണ്ടോ തെരുവിൽ നടപ്പൂ ?

മധുമയനാകും ചന്ദ്രൻ നൽകിയ

അമ്രുതിൻ തിരുനീർ മോന്തിയ ദേവൻ

മീങ്കൊടിയോനാൽ വീണ്ടുമൊരംഗം

നേടിയ മിന്നൽക്കൊടികളുമുണ്ടോ ?

ഇരുമന്നർക്കും അഴിയാവിത്തം

തരുവാൻ കമല ജനിച്ചൊരു ഭൂവിൽ

എരിതീനാളം പോലിലവപ്പൂ

മുപ്പതുരണ്ടും മുല്ലയരിമ്പും

കുവലയമലരുകൾ രണ്ട്,ഒരുകുമിഴും

പൂത്തൊരു കോലം പൂണ്ടിണതേടി

കള്ള“ക്കമല”കൾ പലതലയുന്നോ,

മല്ലീശരനൊത്തീ നഗരത്തിൽ ?

ഉയിരുപിടുങ്ങും പേയ്ക്കൂറ്റന്മാർ

ചോഴൻ ചെങ്കോൽ ഭീതിയതാലേ

നാണം പൂണ്ടും മന്ദഹസിച്ചും
വീണാഗാനം പോലെമൊഴിഞ്ഞും
കുലധർമ്മം കൊലകർമ്മം കാക്കാൻ
ഉടൽ പെണ്വടിവായ് മാറ്റിയതാമോ?
മനസ്സുകക്കുന്നോരനംഗസേനയെ
പ്രനയം കാട്ടീട്ടു പൊരുതിടുന്നേരം
മധുരവാക്കിനൽ കടാക്ഷമാലയാൽ
വിലക്കി കൈകളാൽ പുണരും പൂരുഷർ
മുഖത്തുതോളിലും വരാംഗനകൾ തൻ
മദിച്ച ഗന്ധവും പൊടിയും പറ്റിയോർ
വടമീൻപോലവെ വിശുദ്ധർ കാന്തമാർ
കുവലയമിഴിക്കട ചുവപ്പിച്ചു
ഇവരുടെ നെടുമിഴിയിലെത്തപം
ശമിക്കുമൗഷധം ഉലകിലുണ്ടാമോ?
പുതുമധുവുള്ളിൽ നിറയുകയാലേ
വിറ തുളുമ്പുന്ന കഴുനീർ പോലവേ
അകക്കാമ്പിൽ തിങ്ങിനിറയും ഭാവനാ–
രസത്തിനാലിന്ദ്രവിഴാത്തലേ രാത്രി
തുടിച്ചിടംകരിമിഴി സതിയാൾക്കു
വലത്തുചെമ്മിഴി ഗണികയാൾക്കുമേ.

1 ഇരുഞാലം= ഇരുഭൂമികൾ, രണ്ടു ഞാലം കൂടുമ്പോൾ രണ്ടു ഭൂമിയിലെ ജനങ്ങൾ സംഗമിക്കുന്ന നാട്. (കേരളത്തിലെ ഇരുഞാലക്കൂടൽ പോലെ)

2 ചാത്തൻ (ശാസ്താവ്) എന്ന ദേവൻ ചോഴന്നു സമ്മാനിച്ച പുലിയാണ്് ചോഴൻെറ കൊടിയടയാളം.

3 തരു= ആല്;അശ്വഥം. വ്രുക്ഷപൂജ സൈന്ധവസംസ്ക്രുതിയിലെന്നപോലെ തമിഴ്നാട്ടിലും ഉണ്ട്.

4 കാളക്കൊമ്പിൽ അണിയുന്ന ആഭരണം കിമ്പുരി

5 പഞ്ചായത്ത്;പഞ്ചായതനം;പഞ്ചജനം .തമിഴിൽ ഐമ്പെരുംകുഴു

6 എൺപേരായം= എട്ടുവീട്ടിലെ അംഗങ്ങൾ (എട്ടുവീട്ടിൽ തമ്പിമാർ പോലെ )ചേർന്ന ഉപദേശകസമിതി

7 പരതകുമാരർ(ഭരതകുമാരർ) വണിക്പുത്രന്മാരായ മുക്കുവർ; ഭരതവംശജർ

8 ആറാട്ട് ,അഭിഷേകം

9 ചുവന്നവർ ,ചെവ്വായ് (ചൊവ്വാ)

10 തീമുറ = അഗ്നിയെ ആരാധിക്കുന്ന മുറ അഥവാ ക്രമം

അടിതള= കാലിലെ വിലങ്

12 വിഴാ =ഉത്സവം;ഇവിടെ ഇന്ദ്രോത്സവം

6 സമുദ്രസ്നാനം

വെള്ളിമലയിൽ വിശാലനഗരിയിൽ

തേനെഴും പൂഞ്ചോലയൊന്നിലൊരുത്സവം

കാമദേവന്നുതൻ പ്രേയസിയൊത്തുവി-

ദ്ര്യാധരവീരൻ വിരുന്നൂറ്റുമുത്സവം
“ദക്ഷിണദിക്കിൽ പുകാർനഗരത്തിലി-
ന്ദ്രോത്സവത്തിന്നു കൊടിയേറ്റമിന്നു താൻ.
പണ്ടുസ്വർഗ്ഗത്തെ രക്ഷിച്ചു വീരക്കഴൽ
ചാർത്തിയ മന്നൻ മഹാവ്യാഘ്രസന്നുതൻ
ആസുരർ വഞ്ചനാശീലർ പ്രയോഗിച്ച
താമസാസ്ത്രത്താലിരുളിൽ വലയവേ
മായ പോക്കീട്ടിന്ദ്രകൽപന മാനിച്ചു
വേലായുധനാം മുതുകുന്നമന്നനെ 1
പാലനം ചെയ്‌വാൻ നഗരത്തിൽ വന്ന മാ-
ഭൂതം ബലികൊൾവതിന്നു നാം കാണണം
കാത്താരമരാപുരിയെനു നന്ദിച്ചു
ചേർത്തുപൂർവീകരിലിന്ദ്രൻ വിശിഷ്ടമായ്
ഐവകമന്ത്രങ്ങളിന്നവകാൺകനാം
പുണ്യപുരാതനപൂമ്പുകാർ വീഥിയിൽ
നാരദൻ വീണയിലൂറുന്ന രാഗവും
വാരാംഗനകൾ തൻ ദിവ്യസംഗീതവും
ആയിരം കണ്ണോൻ ചെവി കുളിർപ്പിക്കവെ-
യാട്ടം പിഴക്കയാലുർവശിമങ്കയാൾ
മണ്ണിൽപ്പിറന്നവൾ വംശാങ്കുരം ,നാഗ-
പത്തീനിതംബിനി മാധവിയെന്നവൾ

ആട്ടവും കാണാം നമുക്കെടോ ചെന്തളിർ–
ച്ചുണ്ടാൾ ,തുടിയിടയാളെ,പ്രിയംവദേ"
ശ്രുംഗം ചുഴന്ന ഹിമവാൻ ,ജലാർദ്രയാം
ഗംഗോ,ജ്ജയിനീപുരം,വിന്ധ്യകാനനം
വേങ്കടം,കാവേരിനാടും കടന്നവർ
പൂവിരിത്തോട്ടം നിറഞ്ഞ പുകാറെത്തി
ഇന്ദ്രനെ വന്ദിച്ചു,മൂതൂരിലാടിടു–
മിന്ദ്രോത്സവം കണ്ടു നിന്നു വിദ്യാധരർ.
മായോൻെറ പാണിയും വാരുണഭൂതരിൻ
നാലകപ്പാണിയും പാടുന്ന ഭേദവും
സർവചരാചരം നന്മ പെറാൻ വാനി–
ലൂർവലം ചെയ്‌വോൻ വിവസ്വാൻെറ പാണിയും
ഭാരതിയാടീട്ടു രാഗം വിശുദ്ധമായ്
തീർന്നോരരങ്ങാം ചുടലയിലീശ്വരൻ
അർദ്ധനാരീശ്വരൻ നാരായണാസ്ത്രത്തെ–
യഗ്നിമുഖമായ്ച്ചമച്ചു തൊടുത്തപിൻ
മൂന്നുപുരങ്ങൾ ദഹിക്കെ വിജയിയാ–
യാടും "കൊടുകൊട്ടി" താണ്ഡവന്രുത്തവും
നാലുവേദങ്ങളെ പൂട്ടിയ തേരിലെ–
സ്സാരഥി നാന്മുഖൻ കാണ്മതിന്നായ് ശിവൻ
ഭാരതീരൂപത്തിൽ നീറണിഞ്ഞാടിയ

പാണ്ഡുരംഗക്കൂത്തുമാടിനാൾ മാധവി

കംസൻെറ വഞ്ചം ജയിക്കുവാനഞ്ജന-

ക്കണ്ണൻെറയല്ലിയം,മൽക്കൂത്തും

നീലക്കടലിൽ തിരയരങ്ങത്തു ശൂ-

രാസുരൻ തോറ്റ തുടിക്കൂത്തും

അസുരന്മാർ തോറ്റപ്പോളവർ മുന്നിൽ കുടവീഴ്ത്തി

മുരുകൻ കളിച്ച കുടക്കൂത്തും

ആൺ വേഷം മാറ്റീട്ടു നാരിയായ് മന്മഥ-

നാടിയ നല്ലൊരു പേറ്റ്ക്കൂത്തും

ബാണൻെറ പേരൂരി,ലടിയളന്നോൻ മായൻ

കുടമെടുത്താടും കുടക്കൂത്തും

ആസുരച്ചെയ്തിയിൽ കോപിച്ച മായവ-

ളാടും മരക്കാലിൻ കൂത്തുകളും

പോർക്കോലമാർന്നോരസുരരെ മോഹിപ്പി-

ച്ചാത്തിരു ആടിയ പാവൈക്കൂത്തും

ഉത്തരദ്വാരത്തിലുൾല വയലിലെ-

ച്ചയിരാണിയാടിയ കടയക്കൂത്തും

അവരവരണിയുടൻ സമ്പ്രദായപ്പടി

നിന്നു,മിരുന്നാടി പതിനൊന്നും

പാട്ടിൻ പകുതിയും കണ്ടു വിദ്യാധരൻ

പ്രേയസിയോടു പറയുന്നു

“തേനെഴും പൂഞ്ചോല തന്നിൽ വെച്ചന്നേ ഞാൻ

കൂറിയ മാധവിയിദ്ദേവി”

മാനവർ വാനവർ കാണും മഹോത്സവ–

ക്കോലത്തിലാടുമഴകുനോക്കി

പരിഭവം കൂറിയസൂയാലു കോവല–

നതുനീക്കാനവളവന്നായണിഞ്ഞൂ

പത്തുതൊലികളുമഞ്ചുസുഗന്ധവും

മുപ്പതും രണ്ടുമോമാലികയും

ഊറിയനൽ നീരിലാറാടി നെയ്മണ–

ക്കൂന്തലകിൽപ്പുകയാലുലർത്തി

മ്രുഗമദം ചാർത്തിച്ചു ,ചെമ്പഞ്ഞിച്ചാറണി–

ച്ചീരടി മെലിരൽ ആഴിചാർത്തി

പാദസരവും ചിലമ്പും ചിലങ്കയും

പാടകം അരിയകം കാലണിഞ്ഞു

ശ്രീതിരളുന്ന തുടമേൽ കുറുഞ്ചെറി–

യാഭരണത്തെയെടുത്തണിഞ്ഞു

മുപ്പത്തിരണ്ടുനന്മുത്താൽ “വിരചിക”

നീലപ്പൂമ്പട്ടിനുമേലെ ചാർത്തി

കണ്ഠിക ചേർന്ന മണിത്തോൾവളകളും

വൈരമരതകച്ചൂഡകവും

ചെമ്പൊന്വളകൾ പരിയകം ശംഖത്തിൻ

വളകൾ പവിഴവളകളുമായ്

വാളമീന്വായ് പോൽ വളഞ്ഞോരു മോതിരം

ചെന്മണി ചാർത്തിയ മോതിരവും

വൈരം പതിച്ച മരതകത്താൾച്ചെറി

കാന്തൾപ്പൂപോലാം വിരലിലിട്ടു

ശ്രുംഖല,നേരിയനൂലും ,ശരപ്പൊളി

ഹാരവും കണ്ഠത്തിൽ ഞാത്തിയിട്ടു

കൊക്കുവായിൽനിന്നു തൂങ്ങിക്കിടക്കുന്ന

വെണ്മുത്തുകൊണ്ടു പുറം മറച്ചു

ഇന്ദ്രനീലം ചന്ദ്രപാണിയും ചേർത്തുള്ള

തോടകൾ കാതിലെടുത്തണിഞ്ഞു

ഐശ്വര്യദേവിയെപ്പോലെ വലമ്പിരി

തൊയ്യകം,പുല്ലകം തലയിലിട്ടു

കൂടലും ഊടലും പ്രേയാന്നു നൽകുവാൻ

ചേക്കപ്പള്ളിക്കകം ചെന്നു ദേവി

“പൗർണ്ണമിനാളായി ,കടലവിളയാട്ടിനു

മൂതൂരിലെല്ലാരുമ്പോകയായി

കൈതയും പുന്നയുമിതൾ തീർക്കും ചോലയിൽ

കടലോരക്കളികാണാൻ പോകണം നാം”

താമരപ്പൊയ്കയിൽ പുള്ളുചിലക്കുമ്പോൾ

വാരണം യാമമുണർത്തിടുമ്പോൾ

വെള്ളിയുദിച്ചിട്ടിരുളകലുന്നേരം

പോകാനൊരുക്കമായ് ദമ്പതിമാർ

ദാനത്തിൻ മേഘമാം കോവലൻ താരണി–

മാർപനായത്തിരിയേറിടുമ്പോൾ

മാന്മിഴിയാളവൾ സർവാംഗഭൂഷയോ–

റ്റേറുനു പല്ലക്കിൽ സാമോദം

കോടിനിധിക്കുപ്പകൂട്ടിയ മാടങ്ങൾ

തിങ്ങിനിറഞ്ഞ കുറുന്തെരുവിൽ

മലരണിമാണിക്യദീപമെടുത്തലർ

കറുകയും നെല്ലുമൊന്നിച്ചുതൂകി

മംഗലദാസികൾ പണ്ടം കിലുക്കീട്ടു

സഞ്ചരിക്കും ശ്രീപുരം കടന്നു

കടൽമുത്തും  പവിഴവും കോരിസ്സമൃദ്ധമാം

നഗരത്തിലൂടെക്കടന്നുചെന്നു

കലം തരും ഐശ്വര്യമൊത്തു വൈദേശികർ

തിരയടിച്ചാർക്കും മണൽപ്പരപ്പിൽ

കൊടിവെച്ച പാണ്ടികശാലനിരത്തുന്ന

കടലോരച്ചേരിയിൽ ചെന്നുചേർന്നു

വർണ്ണവും ചാന്തും മലരും ചുണ്ണാമ്പുകൾ

വാണിഭം ചെയ്യുന്നോർ വെച്ച ദീപം

ശിൽപ്പികൾ വെച്ച വിളക്കുകൾ കാഴിയർ

കൂവിയർ വെച്ച വിളക്കുകളും
പരതർതൻ വഞ്ചിയിൽ ദീപം,മീൻ വിൽക്കുന്ന
യുവതികൾ കാട്ടുന്ന ദീപമാല
മൊഴിപെയർദേശക്കാർ നാട്ടിയ തീനാവു,
കടലോരത്തുള്ളൊരു ദീപസ്തംഭം
പാണ്ടികശാലയിൽ കാവലധിളക്കുകൾ
ദീപപ്രകാശം നിറഞ്ഞിതെങ്ങും
മലയിലും കടലിലും പെരുകും നിധിനിറ–
ച്ചരികിലാടും കലങ്ങൾ നടുവിൽ
തെള്ളാത്തരിപ്പൊടിപോലയിർ തന്മീതു
വെൺകടുകിട്ടാലും കാണുമാറു്
വിരിമലർത്താമരവേലിയാം മരുതമ്പോൽ
കൈതപ്പൂവേലിയാം നെയ്തൽപോലെ
കളിതിങ്ങുമാക്കടലോരത്തെച്ചോലയിൽ
സഖികളൊത്തവൾ കേളിയാടിനിന്നു
അരചരും ഭരതരും നർത്തകിമാരുമായ്
പരിജനം ചുറ്റുമെഴിനി കെട്ടി
വിണ്ണുമ്പുകഴും കരികാലദേവൻെറ
ആറാട്ടുനാളിൽ മുഖരമായി
കടലോരമണ്ണിനെക്കുത്തിയിടിക്കുന്ന
കാവേരിപ്പേരാറ്റുവാതിലിങ്കൽ

നാലുവർണ്ണങ്ങളുമൊന്നായുയർത്തുന്നൊ–

രാരവം നിൽക്കാതുയർന്നു കേട്ടു

മീന്മണം വീശും കടലോരക്കൈതകൾ

ചൂഴ്‌വേലിയാകും മണൽപ്പരപ്പിൽ

പുന്നനിഴലിൽ വിതാനിച്ചുമേലാപ്പു

തുന്നിയെഴിനി വളച്ചുകെട്ടി

ദന്തംകടഞ്ഞ മഞ്ചത്തിൽ മലർമിഴി

സുന്ദരൻ തന്നോടു ചേർന്നിരുന്നു

ഇൻപം തരും തന്ത്രി കെട്ടിയ വീണയെ–

ക്കൈനീട്ടി നൽകീ വസന്തമാല

പൂവിരിക്കൈതതൻ ശ്വേതദളങ്ങളിൽ

മാലയിൽ പെട്ട മണിവണ്ടുപോൽ

പൂന്തേൻ ,പരാഗവുമുണ്ടു, പുലരിയിൽ

കാമമകന്ന നിറവുമായി

വെൺകതിർ വീശിക്കതിരോൻെറ തേരതാ

വന്നൂ,പുറത്തേക്കു പൂർവദിക്കിൽ!

7 കടലോരഗാഥ

ചിത്രപടത്തിനാൽ മെയ്മൂടി,കോട്ടിന്മേൽ

പുഷ്പംധരിച്ച മണിവീണയെ

പത്തരുമാണിഞ്ഞരമ്പംഗപ്രത്യംഗം

ചന്തംതികഞ്ഞ വധുവെപ്പോലെ

കുറ്റമറ്റുള്ള വിശാലയെ, മാധവി

തൊട്ടുതൊഴുതിട്ടു വാങ്ങിക്കൊണ്ടാൾ

എട്ടുപ്രയോഗത്താൽ ചേർത്തുശ്രുതി ,രാഗം

കുറ്റമൊഴിച്ചുപുറപ്പെടീച്ചു

കാന്തൾപ്പൂപോലതിലോലാംഗുലീതൊട്ടു

പൂഞ്ഞരമ്പിൽ ,മൂളീ വണ്ടുപോലെ;

എട്ടിശകൾക്കും ചെവിയോർത്തവൾ മന്ദം

യാഴ് നീട്ടിനൽകി പ്രിയതമങ്കൽ

മാധവിതൻെറ മനം മകിഴാനവൻ

പാടുകയായി വരിപ്പാട്ടുകൾ

കാവേരിമങ്കയെയോർത്തും കടൽക്കര-

പ്പൂഞ്ചോലയാളെ മനസ്സിൽ വെച്ചും

കോവലൻ:-

തിങ്കൾ മാല,വെൺകുടയും

ചെങ്കോലേന്തും ചോഴേന്ദ്രൻ

ഗംഗയെ ചെന്നു പുണർന്നാലും

മങ്കേ,പൊറു,നീ,കാവേരി

ഗംഗയെയൊന്നുപുണർന്നാലും

കരിമീങ്കണ്ണാൾ കാവേരീ

കർപ്പിനഃടിവാം കാവേരീ

പൊറുനീ,വാഴ് നീ,കാവേരി.

മന്നും മാലയും വെൺകുടയും

വളയാച്ചെങ്കോലതുമേന്തി

കുമരിയെ മന്നൻ പുണർന്നാലും

കരിമീങ്കണ്ണാൾ കാവേരീ

കർപ്പിൻ വടിവാം കാവേരീ

പൊറുനീ,വാഴ് നീ,കാവേരി.

വെള്ളം കവിയും നീരോട്ടം

ഉഴവർകൾ ആർക്കും ആരവവും

അതിനാൽ വാഴ്ക കാവേരീ

വാഴ് നീ,വാഴ് നീ കാവേരീ

വിഴവർ നടത്തും വിഴയെല്ലാം

മഴവർ ഉയർത്തുന്നൊലിയെല്ലാം

വളവൻ ചോഴൻ വാഴ്കെന്നേ

വാഴ് നീ,വാഴ് നീ കാവേരി

മാധവി:

കൂവളമലർനെടുകണ്ണാൾ മുൻ

വാരുണദൈവം മുൻ നിർത്തി

ചൂള്മൊഴി ചൊന്നതു പൊയ്യെന്ന്

ഏഴയറിഞ്ഞ്ല്ലെന്നയ്യാ!

ശംഖം ,വിരികതിർ വെണ്മതിയായ്

മുത്തും,വാനിലെ മീനായി

ആമ്പൽമൊട്ടിനു തോന്നീടും

നഗരം ഞങ്ങടെ നാടല്ലേ !!

പ്രേമം പൂണ്ടെൻ പിന്നാലെ

കോമളനിന്നലെ വന്നല്ലോ

ഇന്നിവളൊറ്റക്കലയുന്നു

എങ്ങനെയറിയുന്നയ്യനേ, ഞാൻ!

മതിനിഴലിണയാമുൽപലവും

മധുമൊഴിമാരുടെ ലോചനവും

അറിയാവണ്ടുകൾ ചുറ്റീടും

നഗരം ഞങ്ങടെയൂരല്ലേ !!!

ശംഖുകൾ ക്രീഡമുടക്കുകയാൽ

പെൺകൾ കളഞ്ഞൊരു മലരുകളിൽ

നീലക്കുവലയമലരൊന്നീ

മണലിൽക്കണ്ടൊരു വഴിപോക്കൻ

പെണ്ണിൻ കണ്ണെന്നെണ്ണുകയാൽ

വലയും ഊരെൻ നാടല്ലേ !!

കോവലൻ:

തുറമുഖങ്ങളിൽ വിരഞ്ഞു ചുറ്റിടും

വലമ്പിരികളാം വെളുത്ത ശംഖുകൾ

മണലുഴുതിട്ട സിതങ്ങൾ മായ്ക്കുവാൻ

പുതുപുന്നപ്പൂക്കൾ ഉതിർത്ത ചോലയിൽ

നിറമതിമുഖം കയൽക്കണ്ണെയ്കയാൽ

ഉറന്ന വേദനയ്ക്കൊരേയൊരൗഷധം

ചുണങ്ങെഴുന്നൊരീയിളമ്മുലകളേ

നിണമെഴും മാംസമുണക്കിടും നേരം

പർവയാട്ടുവാനരിയ ചോലയിൽ

നറുവണ്ടാർക്കുന്ന പുതുപൂംകൊത്തേന്തി

ഒരു കൊടുംകാളിയിരിപ്പതോർത്തീല

അറിഞ്ഞിരുന്നെങ്കിലടിയൻ ചെല്ലുമോ അവിടെയിക്കൊടും അഴൽ സഹിക്കുവാൻ?

അലവാഴും മീനോർ വലയുണക്കുവാൻ

മലർകയ്യേന്തിയോനൊരു പടുകൂറ്റൻ

രുചിച്ച നാരിതന്നുരുവം കൈക്കൊണ്ടു

നെടുംകണ്ണേ്വലുമായ് ഇരിപ്പതോർത്തില്ലാ

അറിഞ്ഞിരുന്നെങ്കിലലകളാൽക്കുളിർ

തരുമിച്ചോലയിലടിയനെത്തുമോ ?

മീനെഴുതി,വില്ലെഴുതി,കാറെഴുതി,ക്കാമൻ

തൊഴിലെഴുതിത്തീർന്ന മുഖം തിങ്കളോ ചൊല്ലു

തിങ്കളോ ചൊല്ലൂ

വാനത്തിൽ അരവുഭയം ഏറുകയാൽ അഴകിൽ

മീനമ്പാഴും കീഴൂരിൽ വന്ന ചെറുതിങ്കൾ

വന്ന ചെറുതിങ്കൾ

കരയിൽ വരും ശംഖത്തിൻ പ്രണവലയം കേൾക്കെ

ഇരുവശവും തേടും നിണമണിവേൽക്കടമിഴിയാൾ

കടലമ്പാഴ്‌വോർ ചെറിയൂരിൽ മടവാർമണിയായി–

പ്പെരുമാറുന്നലിവില്ലാക്കൊടുകൂറ്റൻ തന്നെ

കൊടുകൂറ്റൻ തന്നെ.

വറ്റൽമീൻ കൊത്താൻപു–

ള്ളെത്തുമ്പോഴാട്ടുന്നോൾ

കാൺപവരിൽ തുൻപമയക്കം

ചേർക്കും യക്ഷിയിവൾ

അടമ്പിൻ പൂക്കുളിർചോല–

ക്കകമെന്നെക്കൊല്ലുന്നു

പൊഴിലുതിരും നറുമലരേ

മണമുതിരും വിരിമണലേ

പഴുതില്ലാത്തിരുമൊഴിയും

ഇളമുലയും മതിമുഖവും

മുറിപുരികവില്ലിണയും

എഴുതരുതാമിന്നിടയും

എന്നെയിതാ വാട്ടുന്നു

എന്നെയിതാ കൊല്ലുന്നു

നിരവിരിയും നീർത്തുറയും

തിരുമണലിൻ വിരിയിടയും

വിരിയുമ്പൂമൊട്ടുകളും

തരു തിങ്ങും ചോലകളും

മണമൊഴുകും പുരികുഴലും

പനിമതിപോൽ തിരുമുഖവും

കയലിണപോൽ മിഴിരണ്ടും

തുൻപമെനിക്കേകുന്നു

ശംഖുവളർ തുറമുഖവും

മണമേറും ചോലകളും

മൊട്ടുവിരിപ്പൂവുകളും

അവൾ ചെല്ലും തനിയിടവും

മുളപൂക്കും പുഞ്ചിരിയും

ഇളയവളിന്നിണമുലയും

തുൻപമെനിക്കേകുകയാൽ

എന്നെയിതാകൊല്ലുന്നു.

മാധവി, നിന്നയ്യന്മാർ

തിരയിൽചെന്നുയിർ കൊല്വോർ

നീയും എന്നുടൽപൂകീ–

ട്ടുയിർ കൊന്നേ വാഴുന്നു

മുലകൾ തരും ഭാരത്താ–

ലിടയും നിൻ മെലിയുന്നു.

വലയാൽ നിന്നഛരൻ മീ–

നുയിർപോക്കി വാഴുന്നു

നെടുകണ്ണാം വലയാൽ നീ–

യെന്നുയിരും കൊല്ലുന്നു

മുത്തണിയും മുലയാലെ

മഴമിന്നൽ ഇടമെലിവാൽ

കടലിലെഴും പടകാലെ

ഉയിർ കൊയ്യും നിന്നഛരൻ

വളയും നിൻ പുരികത്താൽ

ഉയിർ കൊലോാളല്ലോ നീ

നീയറിയാ നിൻ പെരുമ

നീയറിയാ എൻ പാടും.

ചെറുതാം മിന്നിട മെലിവൂ

പെരുഭാരം താങ്ങാതെ

പവിഴത്താൽ മുത്തുകളെ

അരിപോലെയിടിക്കുന്നോൾ

ചെങ്കമലക്കണ്ണല്ലാ

കൊടുമയവൾ,കൊടുമയവൾ.

പുന്നനിഴൽ ചോലകളിൽ

അന്നമ്പോൽ നടചെയ്‌വോൾ

ചെങ്കമലക്കണ്ണല്ലാ

കൊല്ലവരും കൂറ്റം താൻ.

തേനൂറും നീലമലർ–

ക്കയ്യാൽ പുള്ളാട്ടുന്നോൾ

ചെങ്കമലക്കണ്ണല്ലാ

കൊടുമയെഴും വേലല്ലോ.

ചേരൽ മടയന്നം ചേരൽ നടയൊക്കാ

ചേരൽ മടയന്നം ചേരൽ നടയൊക്കാ

തിരനീരാം വേലിയെഴും

ഊഴിയെയും വെന്നവൾ പിൻ

ചേരൽ മടയന്നം ചേരൽ നടയൊക്കാ“

കാനല്വരിപ്പാട്ടു കേട്ടപ്പോൾ മാന്മിഴി

യാഴ് വാങ്ങി തൻെറ മടിയിൽ വെച്ചു

നിലമയങ്ങിത്തൻെറ നായകനാരിലോ

കുറിവെച്ചിരിക്കുന്നുവെന്നു നണ്ണി

കലവിയാൽ ആനന്ദം കൊണ്ടവളെന്നപോൽ

പുലവികാണിപ്പതിനോർത്തുകൊണ്ടെ

നിലദൈവം,നീൾനിലത്താരും സ്തിമിതരാം

പടി കാനല്വരിയൊന്നു നിർണ്ണയിച്ചു

യാഴ് പോൽ മധുരമാം മൊഴിയാലെ ഗീതമൊ–

ന്നഴകായിപ്പാടാനൊരുങ്ങി ദേവി

മാധവി:

മണിപ്പൂവാടചാർത്തി

കരിംകയൽക്കണ്ണിഴിച്ചു

ഇരുകരയിൽ വണ്ടാർക്കെ

നടപ്പോൾ നീ

വാഴ്ക,വാഴ്ക,കാവേരീ.

നിൻ കണവൻ ചോഴമന്നൻ

ചെങ്കോൽ വളയാ ദേവൻ

ധർമ്മത്താൽ നടപ്പവൾ നീ കാവേരീ.

പൂവാർക്കും ചോലയിൽ മയിലാട

കുയിലുകൾ പഞ്ചമസ്വരം പാട

കാമദമാലകൾ അരികിലാട

നടപ്പോൾ, വാഴ്ക കാവേരീ.

കണവൻ നാമമാം വേൽതിറത്താൽ

നടപ്പവളേ,വാഴ്ക,കാവേരീ.

ചോഴൻെറ നാടിനു തായായി

ഊഴിക്കുപകാരരൂപിണിയായ്

ഒഴിയാതൊഴുകുവ,തുയിർ കാക്കുന്നോൻ

കടലാളും പകലോന്നരുളിനാലേ

വാഴ്കനീ,വാഴ്കനീ കാവേരി.

കതിരെഴുമമ്പിളിമുഖമലരിൽ

ചെവ്വായിൽ ചിരിമുത്തുണ്ടേ

അനുദിനമാര്യ,ഭവാനെന്തേ

മുത്തും കൊണ്ടു വരുന്നിവിടെ ?

അഴകൊഴുകും പൽ മുത്തുകളോ-

ടിവയാളാമോ പടവെട്ടാൻ?

ഇവിടെന്നെപ്പഴിചൊല്ലുന്നോരോറ്റുചേർ-

ന്നെവിടെൻെറ വേദനയയുണരുന്നു,നീ ?

എൻ പ്രിയൻ തൻെറ നെടും രഥത്തിൻ

നേമിവഴിക്കൊഴുകും ജലമേ

പൂന്തളിർച്ചോലേ, ഇണപുണർന്നി-

ട്ടാടുന്ന അന്നമേ, നീർത്തുറയേ

എന്നെവിട്ടോടിയകലരുതെ-

ന്നെന്തേ വിലക്കാത്തതിന്നിവനെ ?

എൻപ്രിയൻ തൻെറ നെടും രഥത്തിൻ

പാട്ടിൽപ്പരക്കും സമുദ്രമേ നീ

വാഴ്ക,പ്രിയംകാട്ടിയപ്രിയമേ

ചെയ്വതാൽ വാഴ്കനീ എന്നുമെന്നും.

മുത്തുപ്പൂണാരമണിഞ്ഞുകൊണ്ടും

നല്ല പവിഴക്കലയുടുത്തും

ചെന്നെൽമരുതനിലവയലും
തിര ലാത്തും കടലും ഭരിപ്പവനേ 1
പുന്നയൂർക്കാവിലെ മീങ്കൊടിയോൻ
പുണ്ണാക്കിയെന്നെ മറച്ചുവെച്ചാൽ
അമ്മയതുകണ്ടു വേദനിച്ചാൽ
എന്തിവൾ ദുർബ്ബലനാരി ചെയ്യും?
കടൽമുത്തു വാരീട്ടു പുഞ്ചിരിയായ്
പവിഴവായ് തെല്ലുമലർത്തിവെച്ച്
ഭരതവർ ചിക്കും വലക്കുമുന്നിൽ
തിരയുലാത്തുന്ന കടൽക്കു നാഥാ
മഴയത്തു വിടരുന്നൊരലരുപോലെ
ഇവൾ വിളറിക്കൂമ്പി നിൽപ്പതിനാൽ
ആരിതുചെയ്തതെന്നമ്മ കേട്ടാൽ
ഞാനെന്തു ചെയ്യുമബലയല്ലേ ?

പുലവുദനീങ്ങാനായ് പൊഴിലിലെത്തി4
ഉതിരും പഴമ്പൂ പലതുതൊട്ട്
സുരഭിലമാം തിര ലാത്തിടുന്ന
കടലിന്നധിപനാം നായകനേ
പലനോവു ചേർന്നുപടർന്ന നോവാൽ
വിവശയാമിവൾ ഉഴലുന്നകോലം

ഉരുകിമെലിയും മഹാവ്യഥയെ

എങ്ങനെ ഞാനമ്മയോടുരയ്ക്കും?

ഇളയിലിരുൾ പടർന്നു

ദിവസകരൻ മറഞ്ഞു

കൺപൊഴിഞ്ഞു ദു:ഖജലം

പുതുവിരിമലരണിമുടിയാളേ

നിന്നെ പിരിഞ്ഞവർ ഊരിലുണ്ടോ?

നമ്മുടെ വളയൂരി ,എരി ചിതറി

വന്നതീ മാലേകും അന്തിനേരം

കതിരവൻ മറഞ്ഞൂ

കാരിരുൾ പരന്നൂ

മലരെതിർകൺകളിൽ നീരുതിർന്നൂ

പുതുമതിസമമുഖി സഖിയാളെ

നമ്മെപ്പിരിഞ്ഞവൻ എവിടെയുണ്ടോ ?

ചന്ദ്രനെക്കക്കി,ക്കതിരുവിഴുങ്ങി

വന്നതീയിരുള്മാലനേരം

പറവകൾ പാട്ടടങ്ങീ

പകലീശൻപോയ്മറഞ്ഞൂ

നിറനിലാവരുൾ നോയാൽ

നെടുങ്കൺ നീരുതിർത്തൂ

വിരിമലർകുഴലാളേ

നമ്മെപ്പിരിഞ്ഞവൻ തൻ നാട്ടിലുണ്ടോ

എന്നുയിരെക്കൊലചെയ്യാൻ

വന്നതീയന്തിനേരം.

കൈതവേലിച്ചോലയിൽ വന്നു്

എൻ കളിയെ നിർത്തിയതൊരുവൻ

എൻ കളീനിർത്തിപ്പോയവൻ

എൻ മനം വിട്ടകലാ തോഴീ

കാനൽ വേലിച്ചോലയിൽ വന്നു്

"നൽകു"വെന്നേ കേട്ടാനൊരുവൻ

നൽകു എന്നേ കേട്ടവൻ എൻെറ

മാന്മിഴിയെ മറക്കാ തോഴീ

അന്നം തുണയോടാടക്കണ്ടു

എന്നെ നോക്കി നിന്നാനൊരുവൻ

എന്നെനോക്കി നിന്നവനവനെൻ

പൊഞ്ചുൺങ്ങേ, പോകാ തോഴീ

6കുരുകേ, അടയർതെൻ പൂഞ്ചോലയിൽ

ഉടയും തിരനീരാഴിനാഥനോ-

ടുരയാടരുതെൻ വേദനയതിനാൽ

അടയരു,തടയരു,തെൻ ചോലയിൽ നീ"

പാടിയ മാധവി കാന്തൾ മെലിരെ-

ലാലെക്കെക്കിളകുരൽ ചേർത്തഴകിൽ

ചെവ്വഴിപ്പാലയിലതിമോഹനമായ്

പിന്നെയുമൊരു പുതുപാട്ടുതുടങ്ങി

മാധവി:

നെയ്തലർ വിളരിപ്പാല7 തരുമ്പോൾ

ഇളി8 കിള്ള്യിൽ വിരൽ മീട്ടീ തന്ത്രികൾ

ഉയിരുമയക്കം കൊള്ളും മാല

വരവായ് ആവിയെ കൊലവവൾ മാല.

പകയായ് വന്നവളേ പൊന്മാലേ

സഖി നീ വാഴുക, വാഴ് നീ മാലാ

പിരിയുമ്പോളവൻ ചൊല്ലിയ വാക്കിൻ

നിഴലിൽ വാഴ്വോളെന്നുയിർ പറിപ്പാൻ

ഉയിരെപ്പിണയും മാലേ നീയെ-

ന്നകമിരിമന്നനെതിർ ,പുറമന്ന-

ന്നൊരുകയ്യാളായ് വന്നവളാണോ?

ഉള്ളിൽ നോവൂറ,കതിരവനാഴി -

ത്തിരയിൽ വീഴുലകം കണ്മൂട

മയങ്ങും മാലേ വരവായ് നീയും

മണന്തവർ പിരിവാൽ കേഴുവേൻ ഞാനും

ഞാലം മുഴുവൻ കരയുമ്പോഴും

മാലേ വാഴ്നീ ,വാഴുകയെന്നും.

അഗ്നി തുഴഞ്ഞേ വന്നവളേ നീ

ദു:ഖം തരുമീമെന്മൊഴിയോടെ

പൂക്കമിഴ്കാനലിൽപൊയ് ചൊന്നവനിൻ

വാക്കുപൊറുപ്പാൻ പ്രാർഥന ചെയ്‌വൂ

കടലിൻ ദേവൻ മലരടി കൂപ്പീ–

ട്ടിവൾ ,നിന്നാലെ മയങ്ങും ഞാനും“

കോവലൻ വിചാരിക്കുന്നു:

കാനലവരി ഞാൻ പാടുമ്പോൾ

വേറൊന്നിലിവൾ  മനം വെക്കുന്നു

മായവും പൊയ്യും കലർന്നുകൊണ്ടേ

മായാവിനിയിവൾ പാടുന്നു”

യാഴിശ മൂലം തന്നൂഴമെത്തി

മുജ്ജന്മപാപം ഫലിപ്പതിന്നായ്

പൗർണ്ണമിത്തിങ്കൾ മുഖിയവളെ

ചുറ്റിയ ത്രുക്കൈ വലിച്ചെടുത്താൻ

“നേരം കഴിഞ്ഞു;നമുക്കെണീക്കാം”

ഓതിത്തിടുക്കത്തിൽ യാത്രയായി

ചൂഴും സഖാക്കളുമൊത്തുകൂടി

കോവലൻ പോയൊരു പോക്കു നോക്കി

കൈമെയ് മറന്നു തരിച്ചവളായ്

തഞ്ചെറുപല്ലക്കിലേറി ദേവി

ധാതുപരാഗം പൊഴിഞ്ഞിടുമാ-

ച്ചോലയിലാരവം കെട്ടടങ്ങി

പ്രേയാൻ പിരിഞ്ഞവളേകയായി

തൻ മണിമച്ചിൽ കരഞ്ഞുമേവി

9 ഇരുഞാലത്തരചരെ തലവണക്കും

ചുദ്രവാളും ആനയും ചേർചെമ്പിയൻ 10

മാലുവെൺകൊറ്റക്കുടകടലു

മാലുമൊതുക്കിവളർന്നിടട്ടെ!

1 ചേർപ്പൻ എന്നാണ് പദപ്രയോഗം

അരചൻ,നായകൻ,ഭരിക്കുന്നവൻ ചേർപ്പൻ. ചേരൻ എന്ന പദം കാണുക.

2 പുന്നൈപ്പൊതുവർ. പുന്നമരങ്ങൾ നിറഞ്ഞ പൊതുസ്ഥലമായ കടലോരഭൂമി. അവിടെയാണ് ഉത്സവം,കാമോത്സവം മുതലായവയും സമുദ്രസ്നാനവും.ചേരമാരുടെ വിശ്രമസ്ഥാനം പുന്നയൂരുകൾ.

3 പുലവ്= ദുർഗന്ധം

4 പൊഴിൽ =പൂഞ്ചോല

5 കതിർ=സൂര്യൻ

6 കുരുക്= കുരുകിൽപ്പക്ഷി

7 ചുൺങ് ശരീരത്തിൽ പറ്റിപ്പിടിച്ചത്. വിട്ടകലാത്തത്. അതൊട് കാമുകനെ ഉപമിക്കുന്നു

8 നെയ്തൽനാട്ടിലെ വിളരിപ്പാല എന്ന രാഗവിശേഷം

9 ഇളിയുടെ ആറാമത്തെ തന്ത്രി കിള്ളയാകയാൽ കിള്ള ഇളിക്കു പക,ശത്രു.മാലനേരത്തിലെ മയക്കത്താൽ അറിയാതെ വിരൽ ഇളിക്കു പകരം കിള്ളയിൽ തൊട്ടത് പിണക്കത്തിനു ഹേതുവായി.

10 ഇരുഞാലത്തിലേയും അരചർ.

10 ചെമ്പിയൻ ചോഴൻ. സൂര്യൻ എന്നും അർഥം. വെളുത്തപകുതി,കറുത്തപകുതി എന്ന രണ്ടുഭൂഭാഗങ്ങളെ ( പകൽ,രാത്രി) ഒതുക്കിക്കൊണ്ട് സൂര്യൻെറ വെൺകൊറ്റക്കുട. ചേരം,പാണ്ഡ്യം(അഥവാ ദക്ഷിണം,ഉത്തരം എന്നുമാവാം) 2 ഭൂഭാഗങ്ങളെ തന്നുള്ളിലൊതുക്കിയ ചോളൻെറ കുട.

11 മാൽ= പർവതം. കടലും പർവതവും ഒതുക്കുക. മാൽ എന്നാൽ വിഷ്ണുവുമാണ്. മാലേ എന്നു വിളിക്കുമ്പോൾ സന്ധ്യാനേരമേ എന്നും മഹാവിഷ്ണോ എന്നും അർഥം ധ്വനിപ്പിക്കുന്നു ,മാധവി.മാധവി മാധവൻേറതാണല്ലോ. പുലവിയുടെ (പാണ്ഡിത്യത്തിൻെറ) ആ അർഥമൊനും കോവലനു മനസ്സിലായിട്ടില്ല. അയാൾ മാധവി മറ്റാരിലോ (ചോഴമന്നനിൽ) പ്രേമബദ്ധയാണെന്നു സംശയിച്ച് അവൾ ഗർഭിണിയായിട്ടും അവളെ വിട്ടുപോകുന്നു.തിരുമാലായ വിഷ്ണുവെ വിളിക്കുന്നത് മാധവി സ്വീകരിക്കാൻ പോകുന്ന സന്യാസജീവിതത്തിൻെറ പ്രവചനവുമാണ്.

8 വസന്താഗമം

നെടിയോൻെറ1 കുന്നും

തൊടിയോൽ തൻ കടലും

തമിഴിൻ വരമ്പിടും നന്നാട്ടിൽ

മാടമധുര,പുകാറു,മുറയൂരും

കലികെഴും 3 വഞ്ചിയാം മാനഗരും

അരശാളും ശ്രീപെറും മന്നനാം മാരൻെറ

പ്രിയനാം സഖാവിനായ് ദീപമേറ്റി

ഇളവേനൽ വന്നു,വസന്തം,പുകാരിലും

ഒരു നവഭാവം പകർന്നു ഭൂമി

ഇതൾവിരിച്ചോലയിൽ കടലvിളയാട്ടിനായ്

പ്രിയനൊത്തൊരുങ്ങിയ മലർമിഴിയാൾ

കോവലനേകിയോരശ്രുനിറഞ്ഞ തൻ

നീർക്കണ്ണിലാശ തുളുമ്പിനിൽക്കെ

വാനൊട്ടുയരും തൻ മേട തൻ മോളിലെ

വേനൽപ്പള്ളിക്കകമേറിനിന്നു

തെങ്കടൽ മുത്തോടു തെന്മലച്ചന്ദനം

ഇഴയിഴയിട്ട നൽഭൂഷണങ്ങൾ

കുംകുമക്കോലം വരഞ്ഞ മുലമുറ്റ–ത്തന്നുപഹാരമായ് താങ്ങിവെച്ചു

ഒമ്പതിലൊന്നാമതായ പദ്മാസന–

ത്തിൻപമിയന്നതാം വീണയേന്തി

മധുമധുരസ്വരഗീതങ്ങൾ പാടിനാ–

ളതുപോലെ വീണയും മീട്ടുകയായ്

വലതുകൈ കോട്ടിൽ പതാകയായ് വെച്ചവൾ

ഇടതുനാൽ വിരൽ മാടകം തഴുകി

ചെമ്പ്ക,ആർപ്പു,അതിർവു,കൂടമ്പക,

യില്ലെന്നു കാതൂർത്തറിഞ്ഞ ശേഷം

പിഴയാഗുണം ചേരുമീരേഴുതന്ത്രികൾ
ഉഴമുതൽ കൈക്കിള താരമാക്കി
ഇണ,കിള,പക,നട്പു നാലിലുമിശ ചേർത്തു
ശ്രുതിയാക്കി ,കുരലിളിയൊത്തറിഞ്ഞു
വിധിപോലിളിയാലെപ്പാടുന്ന തന്ത്രിക-
ളേഴുനാൽ ജാതിയളന്നറിഞ്ഞു.
ഉഴയിൽത്തുടങ്ങി ഉഴയിലേ തീർവതും
കുരൽ മുതൽ കുരലിലേ തീരുവതും
അകനില,പുറനില,മരുതം,അരുകിയൽ
പെരുകിയൽ മരുതത്തിൽ ജാതി നോക്കി
മൂന്നു ശ്രുതികളും പാടി,ത്തിറപ്പണ്ണു
പാടാൻ തുടങ്ങുന്ന വേളയിങ്കൽ
ഉള്ളം കലങ്ങിപ്പുറമ്പാണിയിൽ മനം
മങ്ങിയപ്പൂങ്കൊടിയാൾ മയങ്ങി
ചെമ്പകം,മാധവി,മുല്ല,തമാലവും
വെട്ടിവേർ,ചെങ്കഴുനീരിന്നിതളുകൾ
പൂമണം ചേർന്നുതൊടുത്തമാല്യം
ഇടയിലൊരു മുതിർപൂന്താഴതന്നിതൾ
ചെറുപിച്ചിമൊട്ടെഴുത്താണിയാക്കി
ചെമ്പഞ്ഞിനീരിൽക്കുതിർത്തുകുറിച്ചവൾ
തന്മനം വിങ്ങും കദനഭാരം

വിരിമലരൻപിനാൽ പെരുനിലമാളുന്ന

ഒരുതനിച്ചെങ്കോൽ ന്രുപൻ മദനൻ

ഒരുമുഖമല്ലീ,യുലകം മുഴുവനും

തൊഴുതുമയങ്ങും തിരുമുഖത്തെ

ലേഖനരൂപമായ് കോവലന്നായവൾ

കാമാജ്നയാലേ കുറിക്കയായി

മന്നിലെല്ലാർക്കും പുണരാൻ ഇണചേർക്കു-

മിളവേനൽ യുവരാജനില്ല നീതി

സന്ധ്യയാമാനതൻ സ്കന്ധത്തിലേറിയ

തിങ്കളാം ചെൽ വനു ചൊവ്വുമില്ല.

കൂടിപ്പുണർന്നോർ പിരിഞ്ഞുപോയീടിലും

വേർപിരിഞ്ഞോർ തുണ വിസ്മരിച്ചാൽ

പൂമലരമ്പുതൂകീട്ടുയിർ വാങ്ങുവോർ

വേനലും ചന്ദ്രനും പണ്ടുപണ്ടേ.

നീയറിഞ്ഞില്ലേയിതെ,ന്നെട്ടുമെട്ടുമായ്

എല്ലാ കലയും ഇശന്തുപോകെ

പഴികൾ പറയുന്ന നാവിൽ തിറങ്ങളും

പർണ്ണമേ നിലയായി നിൽക്കുമാറും

കെട്ടറ്റഴിഞ്ഞ കാമാഗ്നി വേഗത്തിനാൽ

കൊഞ്ചിക്കുഴഞ്ഞുമവളെഴുതി

തളരുന്ന മേനി പടരുന്ന മാലയിൽ

“തോഴീ,വരിക വസന്തമാലേ

തൂമലർമാലയിൽ ഞാനെഴുതും പൊരുൾ

കോവലർക്കുള്ളം കുളിർക്കുമാറേ

കൂറി നീ ഇങ്ങോട്ടവനെയും കൊണ്ടുടൻ

പോരിക”യെന്നോതി യാത്ര നൽകി

വേൽപോൽ ചുവന്ന നെടുങ്കണ്ണുമായിട്ടു

മാലയും വാങ്ങീട്ടു മാല പോയി

കൂലത്തെരുവിൽ വെച്ചാമാല കോവല-

ർക്കേകീ സഖിയാൾ വസന്തമാല.

കോവലൻ: തിലകവും അളകവും കറുകുരുഞ്ചില്ലിയും

കുവലയം കുമിഴ് കോവപ്പഴവും

അവയവമാക്കിയോൾ കാമമ്പകർന്ന വാർ-

മതിമുഖത്തൊരു മദദ്രുഷ്ടിയോടെ

പ്രേമം നടിച്ചെന്നെ നോക്കിയാസ്സംഗമ-

യാമമിപ്പോഴുമെന്നുള്ളിൽ നിൽപ്പൂ

കരിമേഘവും ചുമന്നവശനായ് കിരണങ്ങൾ

ചൊരിയുന്ന വാനത്തെ വെണ്മതിയിൽ

കരിമീനുലാവുന്ന ,കാമം വളർക്കുന്ന

കമനീയമാകുമഴകു കണ്ടു

പവിഴാധരം തുറന്നിളമുത്തുപ്പുഞ്ചിരി-

പ്പൊലിമനിലാവു പരത്തിടുന്നോൾ

വരുകെന്നു ചൊല്ലിയാൽ വരുവോൾ ,പ്പതിയോടു
പോകെന്നു ചൊല്ലുവോൾ കാൺ വരിയും
ഒരുനാൾ പിണങ്ങവെ ,യന്തിയിൽ ചിന്തയിൽ
നീറുമെൻ യൗവനകേളി നോക്കി
കിളിപോൽ കിളവിലും കളിമയിൽച്ചായലും
നടയന്നനടയും മറച്ചുവെച്ചാൾ
പോരിലെ വേൽപോൽ നെടുംകണ്ണിയാളവൾ
ഒരുതനിയായ്ച്ചെയ്ത ഉൾവരിയാടലും
ചിലമ്പുവായ് പുലമ്പവേ മേഖലയാർക്കവേ
കലമെഴാത്തിടയുടൻ കാതരയായ്
വിരഹിയാമെൻ നോവറിഞ്ഞുമണയാതെ
പിന്നിൽ നിന്നാടിയ പുറവരിയും
പുരികുഴൽപൂമ്പൊടി ചേരുമളകവും
ഒരുവരിമുത്തണിത്തിരുമുലയും
മിന്നലെ വെല്ലുമിടയുമായ് മുന്വന്നു
പുണരാൻ കൊതിക്കുമെൻ വാക്കുകേട്ടും
ഇരുപുറമൊഴിപൊരുളെന്നെണ്ണി ,മെൻ കൂന്ത–
ലഴകൊടും ക്ഷീണിച്ച മേനിയോടും
പരിഭവിച്ചെന്നോടകന്നുപോമന്നത്തെ
കിളർവരിക്കോലം മറക്കുമോ ഞാൻ!
പിരിവുനാൾ വിരഹം പൊറാമലഴലുറ്റെൻ

പരിചയക്കാരുറ്റ ബന്ധുവോടും
തൻ പെരും ദു:ഖം വിരഞ്ഞുരച്ചേഏടിന
സുന്ദരിയാൾ തൻെറ തേർച്ചിവരി
വണ്ടുവിടർത്തുന്ന പൊമൊട്ടണിഞ്ഞവൾ
അന്തിനേരത്തു മയങ്ങുകയാൽ
കണ്ടവർക്കെല്ലാമുരച്ചു തൻ താപത്തെ
തിണ്ടാടിയാടിയ കാട്ചിവരി
അവൾ മയങ്ങീടുന്ന മാലകളിലവർ
അടിയടി തീർത്ത എടുത്തുകോളും
ആടലിൽ പാടലിൽ പേർപെറ്റ പെണ്ണിനീ
നാട്യങ്ങളെല്ലാം പെരുമ തന്നെ“
സുന്ദരപ്പൊന്തോട പൂണ്ടവൾ മാധവി
ചന്തമായ് തീർത്ത മലർമാലയിൽ
അണിത്തോട്ടുകൈതതൻ തിരുമുഖത്താശയാ-
ലവൾ കുറിച്ചേകിയ തിരുവെഴുത്ത്
കോവലൻ വാങ്ങീല്ല,വാടിയ തോഴിയാ-
ക്കാരിയം മാധവിയോടുരച്ചു
”മാലയിൽ വന്നില്ല, നായകൻ; രാവിലും;
കാലയിൽ വന്നവൻ കാണുമെന്നെ“
മോഹിതയായ് വ്രുഥാ പൂമലർമെത്തയിൽ
ഇമയടക്കാതെ കിടക്കയായി

തുൻപം നിറഞ്ഞൊരു നെഞ്ചവുമായീട്ടു

നീലമലർമിഴി കാത്തിരുന്നു

ചെന്താമരകൾ വിരിഞ്ഞു , തേന്മാവുകൾ

കൊമ്പിൽ മകരന്ദധാര തൂകി

പൊന്നശോകങ്ങളിതൾ വിരിച്ചൂ

മലർക്കൊത്തുകളങ്ങിങ്ങു കണ്മിഴിച്ചു.

ഇളവേനലെത്തി,വളഞ്ഞ വേൽക്കണ്ണിയാൾ

മനമിന്നു വേദന പൂണ്ടിരിപ്പൂ.

”കലഹിച്ച മിഥുനമേ,കൂടുവിൻ തമ്മിലെ“-

ന്നാജ്നയിട്ടല്ലോ ,അനംഗദേവൻ

അതു ചാൻറികുയിലുകൾ ,വേനലിൽ നിന്നോട്

പലനാൾ കലർന്നവൾ വാടിനിൽപ്പൂ

കാനലപരിക്കു പിണങ്ങിയോനേ നീയാ

പൂവൽമുഖത്തെ ഒരിക്കൽ നോക്കൂ!!

9 സ്വപ്നവാർത്താകഥനം

ഗ്രുഹാങ്കണങ്ങളിൽ പകുതി കൂമ്പിയ

അരിമ്പുമുല്ലതൻ ഇളയമൊട്ടുകൾ

പുതുനെല്ലൊത്തു തൂകിയിട്ടു പൊൻ വിള-

ക്കുകൾ കൊളുത്തീട്ടു ,പകലവൻ മായ്കെ

ഇരവുറങ്ങുവാൻ ഉചിതവേഷങ്ങൾ

കൊടിയിടയാർകൾ എടുക്കുകയായി
സപത്നിയാളുടെ മകന്നു വാർമുല
ചുരന്ന പാൽ ശംഖിലൊഴിച്ചിട്ടൂട്ടവേ
ഒരുനാൾ ബാലകന്നിടനെഞ്ചിൽപ്പോയി
തടഞ്ഞ പാലിനാൽ മൃതവശഗനായ്
കണവനും തൻെറ സപത്നിയും പഴി
പറയുമെന്നോർത്തു കരഞ്ഞ മാലതി
കദനം തിങ്ങീട്ടു മകനേയുമെടു–
ത്തമരവൃക്ഷത്തിൻ തിരുക്കോവിൽ പുക്കാൾ
വെളുത്തൊരാനതൻ വിശാലശ്രീകോവിൽ
പുകഴ്ന്ന നാഗങ്ങൾ വസിക്കും കോട്ടയും
പകലിൻ വാതിലു തുറക്കും ദേവനാം
ദിനകരനുള്ള മനോഹരക്ഷേത്രം
മുരുകൻ വേൽക്കോട്ടം,പുമാൻ വജ്രക്കോട്ടം
പുറമ്പണയവൻ 1 വസിക്കും കോട്ടവും
നികന്തക്കോട്ടയും നിലാവിന്നാലയം
പലകോവിൽപുക്കു കരഞ്ഞു,"ദേവരേ,
എനിക്കകപ്പെട്ടൊരഴൽ ശമിക്കുമോ?"
ഒടുവിൽ പാഷണ്ഡനൊരു ചാത്തക്കോവി–
ലകത്തവൾ പാടുകിടക്കുകയായി
പരരെ ദൂഷിക്കും ഇളംകൊടി നാരീ–

മണിതൻ വേഷത്തിൽ വരികയായ്ചാത്തൻ
“തപമെഴാത്തോർക്കു കൊടുക്കയില്ലെടോ
വരമൊരിക്കലും വരേണ്യദൈവങ്ങൾ.
പൊളിയല്ലാ,സത്യവചന,മെൻ കയ്യിൽ
പിണം തരൂ” എന്നു പറിച്ചെടുത്തവൻ
ചുടുകാട്ടിൻ കോട്ടത്തിരുളിലെപ്പിണം
പിടുങ്ങിത്തിന്നുന്ന പിശാചു ഡാകിനീ
കരത്തിലിട്ടതും കൊടിയ ക്രൂത്യം ക-
ണ്ടിടി കണ്ട മഞ്ഞു കണക്കുരുകിനാൾ
ദയവൊടച്ചാത്തൻ “കരയരുതമ്മേ
വഴിക്കു കാണുമൊരരണ്യമിന്നു നീ
അവിടെക്കോകിലം കരയും ശാഖിത-
ന്നടിയിൽ കാൺക നീ മകനെ”യെന്നോതീ
അവൻ ചെറുമായാശിശുവായ് രൂപമാ-
ർന്നവിടെ മേവുമ്പോളവൾ സഹർഷയായ്
മടിയിലേറ്റിയും അണച്ചുപുൽകിയും
സപത്നിയാളിടം കൊടുത്തു മാലതി
പരിശുദ്ധൻ വേദമറിഞ്ഞ ബ്രാഹ്മണ-
കുലത്തിൽ വാണവൻ പെരിയ മാണവൻ
സകലശാസ്ത്രവും പടിച്ചു തായമാർ-
ക്കകം കുളിർപ്പിച്ചു വളർന്നു മെല്ലവെ.

പിതാവിനേകേണ്ടും പിത്രുകർമ്മങ്ങളെ-
പ്പിഴകൂടാതവൻ കൊടുത്തശേഷമേ
മുറപോൽ “ദേവന്തി”, സുശീലയാം തൻെറ
പ്രിയതൻ പൂമിഴി പൊറുക്കുമെന്നോർത്തു
നിതാന്തയൗവനസ്വരൂപം കാണിച്ചു
“വരികെൻ കോട്ടത്തെ”ന്നുരച്ചു പോയ്,അവൻ!
ഹ്രുദന്തം ബന്ധിച്ച കണവൻ തീർഥങ്ങൾ
വിരഞ്ഞു കാണുവാൻ,കുളിക്കുവാൻ ചെന്നൂ
അവനെ വീണ്ടുമേ വരുത്തുവാനെന്നു
സഖികളോടൊക്കെപ്പറഞ്ഞു ദേവന്തി
കണവനാംചാത്തന്നുരിയ കോവിലിൽ
വഴിപെട്ടുവാണാളതീവ ദു:ഖിത
കുറവെഴാ കീർത്തിയെഴുന്ന കണ്ണകി-
യ്ക്കൊരു വിരഹത്തിൻ കുറയുണ്ടെന്നെണ്ണി
മനം നൊന്തിട്ടു നൽക്കറുക,ചേറൂള
തിരുപ്രസാദവുമെടുത്തു ചെന്നവൾ
“കണവനെക്കിട്ടും” ഹിതം പറകയായ്.
“വിമലയാം നിൻെറ തിരുവാക്യം ഫലി-
ച്ചിടാമെന്നാലുമെൻ ഹ്രുദയം മാഴ്കുന്നു.
കിനാവിൽ ഞാൻ കണ്ട വിധം സ്മരിക്കവെ
സദാ കടുക്കുന്നു അബലമെൻ നെഞ്ചം

കരം പിടിച്ചെന്നെ ഒരു പെരുമ്പുരി–
യ്ക്കണച്ചു പോകയായ് പ്രിയതമൻ കാന്തൻ
പുരിയിലുള്ളവർ പഴിവാക്കൊന്നിനാൽ
പ്രിയന്നു തീവ്രമാമൊരു തിന്മ വന്നു
പുരത്തരചൻെറ പുരോഭാഗത്തെത്തി
ഉരച്ചു ഞാനുമെൻ കടുത്ത വാക്കുകൾ
പുരിക്കും രാജനും പ്രജകൾക്കുമപ്പോൾ
കടുത്തദോഷങ്ങൾ ഭവിച്ചു കാൺകയായ്
പറയാൻ പോലും ഞാൻ ഭയക്കുന്നു,തോഴീ
ഭയങ്കരകർമ്മം അനുഷ്ഠിച്ചു,ഞാനും
അതിൻെറയഗ്നിയിൽ പ്രിയനൊത്തിട്ടു ഞാൻ
അനുഭവിച്ചതാം തിറം പറയുകിൽ
അണിവളയാളേ, ചിരിക്കുമേ നീയും
ഒരുകാലം നിനച്ചിടാത്തതാകയാൽ"
"സുവർണ്ണകങ്കണം അണിഞ്ഞ കണ്ണകീ,
അവനാൽ ത്യക്തയല്ലറിക ദേവി, നീ
പഴമ്പിറപ്പിൽ നീ കണവനായിട്ടു –
ള്ളൊരുനോമ്പെപ്പൊഴോ പിഴച്ച കാരണം
അതിൻെറ ദോഷങ്ങൾ ശമിക്കുവാനായി–
ട്ടൊരുനാൾ പോകണം നമുക്കു സ്നേഹിതേ
കടലിൽ കാവേരിയലയ്ക്കും തീരത്തിൽ

മടലവിഴ് നെയ്തലിളം പൂഞ്ചോലയിൽ

തിരുസോമകുണ്ഡം, ദിനകരകുണ്ഡം

ഇരുനീരാടീട്ടു വണങ്ങു കാമനെ

കണവനോടു നീ പിരിയാ ലോകത്തിൽ

പരലോകത്തിലുമിതു സുനിശ്ചയം"

കണ്ണകി:- തിരുനീരാടീട്ടു തൊഴുന്നൊരീ മുറ

പതിവ്രതാകുലമുറയ്ക്കു ചേരില്ല"

ഇതുപറയുമ്പോളൊരു പെരുംവീരൻ

ഗ്രുഹാങ്കണത്തിലേക്കെഴുന്നള്ളി, ധ്രുതം

"ഇതാരു,നമ്മുടെയരചൻ കോവല"-

നൊരു ചെറുഭ്രുത്യനുറക്കെയോരുന്നു

പെരുമയേറിയ തിരുചേക്കകം

പ്രിയതന്വാടിയ മനവും മേനിയും

ഒരുകണം കണ്ടി,"ട്ടഖിലം വഞ്ചകി-

യവളുമായുള്ള ചപലത കൊണ്ടേ

കുലപതികളാൽ കുമിച്ച സ്വത്തെല്ലാം

നശിച്ചു ദാരിദ്ര്യം പിടിച്ചവനായ് ഞാൻ"

മുഖത്തൊരു നറുംചിരി വിരിയിച്ചി-

ട്ടവൾ പറകയാ"യെടുത്തുകൊള്ളുക

ഒരുജോടിച്ചിലമ്പതേ നമുക്കുള്ളു

അവൾക്കുനൽകിയീ മുഖം മലരട്ടെ"

കോവലൻ:-പ്രിയേ ,ചിലമ്പിതു മുതൽ നമുക്കെടോ

നശിച്ചതൊക്കെയും തിരിച്ചു നേടുവാൻ

മലർന്നകീർത്തിയൊത്തൊരു പുരിമാട-

മധുരയണ്ടുനാം വിരഞ്ഞുപോകണം

മലർമുടിയാളെ പുറപ്പെടൂ,വെക്കം"

കിഴക്കുദിക്കും മുൻ ഒരുക്കമായവൻ

കഴിഞ്ഞ ജന്മത്തിൽക്കഴിഞ്ഞ പാതകം

നെടുനാളായ് മനം വിനപ്പെടുത്തവേ

അതിൻെറ മാസ്മരപ്രഭാവമൊന്നിനാൽ

പ്രഭാതമാകും മുൻപൊരുങ്ങി കോവലൻ

കരിനെടുകണ്ണാൾ വിദുഷി മാധവി

പുലർകാലത്തിനെ തപസ്സിരിക്കവെ

പ്രിയതമ കണ്ട കനവവൾ വാക്കും

വ്രുഥാവിലാക്കവെ ഒരുങ്ങി കോവലൻ

പഴയ കർമ്മത്തിൻ ദുരിതമൊക്കെയും

മനസ്സിനെ വന്നു ചുഴന്നു നിൽക്കവെ

അതിൻെറയാജ്നക്കു വിധേയനായവൻ

ഇരുളകലും മുന്നൊരുങ്ങി കോവലൻ.

10 നാട്ടിൻപുറക്കാഴ്ച്ച

പ്രപഞ്ചദ്രുഷ്ടിയാം ദിവാകരനണട-

'ഞ്ഞിരുളിയലുന്ന ഗഗനയാമത്തിൽ
നിറയെ മീനുകൾ തിളങ്ങവെ ,ചന്ദ്ര-
നകന്നു പിന്നിരുൾ നിറഞ്ഞ പക്ഷത്തിൽ
കഴിഞ്ഞ ജന്മത്തെ വിന മനസ്സിനെ-
ത്തുരത്തയാലവർ പുറപ്പെടുകയായ്
കവരിമാനുകളരയന്നങ്ങളും
അജക്കിടാങ്ങളുമൊരുപോൽ മേവിടും
ഇരട്ടത്താഴിട്ട നെടുനീൾവാതിലൊ-
ത്തിടും നെടുങ്കട കടന്നു ചെന്നവർ
ഒരഞ്ചുശാഖികളെഴുന്ന പച്ചില-
ത്തിരുബോധിത്താഴെയിരിപ്പവൻ മുനി
അറവോനാം 1 ദേവൻ തിരുമൊഴികളെ
അറിഞ്ഞോരംബരേ ചരിപ്പവർ ചാറ്റും
മനോഹരങ്ങളാൽ വിഹാരമൈന്ദിരം2
ഒരേഴുതന്നെയും കടന്നുചെൽകയായ്
അഹിംസപാലിച്ചിട്ടിറച്ചി തിന്നാതെ
കളവുചൊല്ലാതെ അടക്കിയിന്ദ്രിയം
അബലമാം സർവവികാരവും ത്യജി-
ച്ചഖിലവും അറിഞ്ഞവരിരുന്നിടം
അരിയ സ്ഥാനത്തിലൊരുമിച്ചഞ്ചുപേർ3
സഭകൂടും പെരുതഴകെഴും സഭ

സുവർണ്ണപുഷ്പങ്ങൾ വിടർത്തി നൽത്തണൽ
തരുമശോകത്തിൻ നിഴലിൽ ചാരണർ
രഥോത്സവത്തിനുമഭിഷേകത്തിനും
വരുമെന്നാശിച്ചിട്ടുലകനോൻപുകാർ 4
ഒരുമിച്ചുണ്ടാക്കിയുറപ്പിച്ച ശിലാ-
തലത്തെ വന്ദിച്ചു വലം വെച്ചാരവർ
മലയിൽനിന്നൂറും പെരിയാറെന്നപോൽ
നെടിയഗോപുരകമാനവീഥിയും
കടന്നു ചോഴന്നു ,മദനൻ വേനിലും
മലയത്തെന്നലും കൊടുക്കും ചോലയിൽ
പലമലരുകൾ അടുക്കും നന്മര-
പ്പെരുമ്പന്തൽ വായ്ക്കും ലവന്തിക5യെത്തി
ഇരുപദം ചോലയുടുത്തവീഥിയും
പെരുംകാവേരിതൻ തുറമുഖം കണ്ടു
ജലസമ്രുദ്ധമാമവൾതൻ ഉത്ത്ര-
ക്കരയിലെ മലർപ്പൊഴിലും 6 പിന്നിട്ടു
ഒരുകാതം കടന്നവിടെ,ക്കവുന്തി-
പ്പെരുമ്പള്ളിക്കടുതവരണയവെ
നറുംകുളിർകൂന്തൽ ,അടിവരുന്തീട്ടു
തളർന്നു ധീർഘമായ് ശ്വസിച്ചു കണ്ണകി
ചെറിയപല്ലുകൾ വെളിപ്പെടും വണ്ണം

ഇളയ തൂമൊഴിയുരക്കയായവൾ

“പൊലിവേറും പുതുമരങ്ങൾ തിങ്ങുമീ-

യഴകെഴും പൊഴിൽ കഴിഞ്ഞു നാമിനി

മധുരമൂതൂരാം നഗരമെത്തുവാ-

നിനിയെത്ര പോണം?” കുഴങ്ങി കോവലൻ

“വിശാലമാകും നം പുരാതനദേശം

കഴിഞ്ഞൊരാറഞ്ചും 7 നടക്കണം നമ്മൾ

അടുത്തണയു”മെന്നുരച്ചു തേന്മൊഴി-

ക്കൊരിറ്റു വിശ്രമം ലഭിപ്പതിന്നായി

ചിറയിൽ വാണിടും കവുന്തി അയ്യയെ

അടിതൊഴാൻ ചെന്നു ,കുലീനൻ കോവലൻ

“കുലം,ഗുണം,രൂപം,ഉയർന്ന ശീലവും

പെരുമകന്മൊഴി കണക്കു നോമ്പുമായ്

മരുവീടും നിങ്ങൾ ,അധർമ്മിയെപ്പോലെ-

പ്പുരം വെടിഞ്ഞിട്ടു വരുന്നതെന്തുവാൻ ?”

ഉരുതപം ചെയ്ത മഹാമനസ്വിനീ

ഉരിയാടീടുവാൻ നിവ്രുത്തിയില്ല,മേ

മധുരമൂതൂരിൽ വരപൊരുൾ നേടാൻ

വിരഞ്ഞുചെല്ലുവോ,നടിയൻ കോവലൻ“

”ചെറിയ കാലടി തടുക്കയില്ലെടോ

ചരലുകൾ തരും കടുത്ത വേദന

ഇടക്കു കാടുകൾ ഇടക്കു നാടുമായ്

വഴിയിതു താണ്ടാനിവൾക്കു സാധ്യമോ?

അതുമല്ലായിടത്തരുംവിപത്തെന്തോ

കരുതീട്ടു വിധി പ്രതീക്ഷിപ്പൂ നിന്നെ

അതിനാൽ പോകരു,തിതു ഞാൻ ചൊൽകിലും

ഒഴികയില്ലനീ,യതു സുനിശ്ചയം

മറപൊരുൾ കണ്ടു,പരിശുദ്ധശ്രുതി –

യുര,ധർമ്മോക്തികളറിഞ്ഞു സാദരം

അറിവനെ 8 വാഴ്ത്താൻ തമിഴ് നന്നാട്ടിലെ

കുറയറ്റ മൂതൂർ മധുരയിൽച്ചെല്ലാൻ

മനമുണ്ടാകയാൽ പുറപ്പെടുന്നു ഞാൻ

നമുക്കൊരുമിച്ചേ ഗമിച്ചിടാം സുഖം“

തൊഴുതു വാഴ്ത്തിനാ”നടികളേ, യമ്മ–

യരുളി നൽത്തുണ തരികയാണെങ്കിൽ

തൊടിവളത്തോലിയിവൾ തൻ തുൻപങ്ങൾ

ശമിക്കുമെന്നു ഞാനറിഞ്ഞിടുന്നിപ്പോൾ“

”അറിക ,കോവലാ, വഴിയിലെത്രയോ

പെരിയ നോവുകൾ സഹിക്കണമിവൾ

വെയിൽ പൊറാത്തൊരീയരിയദേവിക്കു

തണൽ പൂഞ്ചോലയേ വഴിയെന്നാകിലും

കിഴങ്ങുമാന്തിയ കുഴിയിൽ ,ചെമ്പക–

പ്പഴമലരുകൾ ചതിമട തീർക്കും
കുഴിയുതിർ പഴമലരും നോക്കീട്ടു
മുകലിൽ നോക്കാതെ നടന്നുവെങ്കിലോ
മുതിർന്ന തേൻപഴം നിറഞ്ഞ ശാഖികൾ
മുഴത്തിനു മുഴം പകവെച്ചു മുട്ടും
വരമഞ്ഞ,ളിഞ്ചി കലർന്ന തോട്ടത്തിൽ
വരാംഗിയുമൊത്തു നടക്കും വേളയിൽ
ചുവന്ന തേഞ്ചുളപ്പിലാവിൽനിന്നുതിർ–
ക്കുരുക്കൾ കല്ലുപോൽ പ്രതികാരം തീർക്കും
കയൽ നെടുങ്കണ്ണി ഇവളുമായി നീ
വയലുകൾ വഴി നടക്കുമെങ്കിലോ
സുരഭിലങ്ങളാം ഇലഞ്ഞിപ്പൊയ്കയിൽ
കയലിനങ്ങളെ വിരട്ടും നീർനായ്ക്കൾ
പിടിച്ച വാളകൾ വളഞ്ഞു തുള്ളുന്ന –
തിവൾക്കുഭീതിയാൽ മനം കലക്കിടും
കരിമ്പുതോട്ടത്തിൽ പെരുംതേങ്കൂടുകൾ
ഞെരുങ്ങിപ്പൊട്ടിയിട്ടൊലിച്ച തൂമധു
അളികൾ ചൂഴുന്ന ജലാശയത്തിലെ
പുതുജലത്തിനെ കലക്കിവെക്കയാൽ
കുടങ്കയ്യാലെടുത്തിവൾ കുടിക്കയാൽ
സതിക്കുഴ ദോഷവും ഭവിച്ചിടാമെടോ

കള പറിക്കുവോർ കുവളയത്തൊടു
പൊറിവരിവണ്ടും കലർന്നിടുന്നതാൽ
വരമ്പിൽ കാലൊച്ചു നടന്നു നീങ്ങവെ
ഇവൾക്കു ഹിംസ തൻ ഫലം ലഭിച്ചിടാം
ജലം കുതിച്ചെഴും ചെറുതോട്ടിങ്കര–
ക്കഴകുപുള്ളികളിയലും ഞണ്ടുകൾ
ഞവുഞ്ഞികളിവക്കഴൽ വരാതെ നാം
അടിയടി വെച്ചു നടന്നുവെങ്കിലും
അറിയാതെങ്കിലും ഉറുനോവേറ്റിയാൽ
പിണയും തുൻപത്തെ ഇവൾക്കു താങ്ങുമോ?
വയൽകൾ ചോലകളിവയല്ലാതില്ലാ
നെറിയുള്ള മാർഗ്ഗമെവിടെയും സഖേ
ചുരുണ്ടിരുണ്ടതാം മുടിയുമായി നീ
പ്രിയയുമൊത്തിട്ടു ചരിക്കും വേളയിൽ
കുറി ഞാൻ ചൊന്നവ ഗ്രഹിച്ചു ശ്രദ്ധയോ–
ടിരിക്കിൽ പാതകം തൊടുകയുമില്ല
കവുന്തിയയ്യതൻ കുറയില്ലാത്തറു–
കടികയും 10തോളിൽ അറുവയുമേന്തി 11
മൊഴിപ്പൊരുൾ ദൈവം 12 വഴിത്തുണൈയെന്നു
നിനച്ചുപീലിയും കരത്തിലേന്തിനാൾ
പഴിയില്ലാത്തതാം വിശുദ്ധാചാരത്തോ–

ട്വ്ര് നടക്കയായ് വഴി,മഹോദ്യതർ

(കരിനിറമാം ശനി പുകഞ്ഞാലും

പുകക്കൊടി കേതുവുദിച്ചാലും

വിരികതിർ വെള്ളി തെക്കു പടർന്നാലും

കാറ്റുമുട്ടുന്ന നിരപ്പിൽ

കുടകിൻെറ നെറുകയിൽ

കടുംകുരലോടെ ഇടിവെട്ടി

കരു വളർന്ന മേഘം

വ്രുഷ്ടിവളം ചൊരിഞ്ഞു

കുടമലയിൽ പിറന്ന

കൊഴുദ്രവ്യത്തൊടു

കടലലളം എതിരിട്ടു

കയത്തിൻ വായെ നെരിക്കുന്ന

കാവിരിപ്പുതുനീർ ഓട്ടത്താൽ

വായ്ത്തല ഓവിൻ കല്ലിന്മേൽ

വീഴും ആരവമില്ലാതെ

ഏത്തം,വെള്ളം തേവീടും

ആമ്പിയും കീഴാർ ഒലിയില്ലാ

ഇറക്കൂടയുടെയും ഒലിയില്ലാ)

ചെന്നെല്ലിൻ വയൽ കരിമ്പുചോലകൾ

ഏരിത്താമരപ്പൂവനങ്ങൾ

കനത്ത കുരലിൽ ഞാറകളും

വണ്ടാരക്കോഴി,യന്നങ്ങളും

പൈങ്കാൽക്കൊക്കും ,കാട്ടുകോഴി

നീർക്കാക്ക,പുള്ളും കുരുവികലും

പെരുഞാറകളും കുളക്കോഴിയും

അരചരിൻപോർക്കളമതുപോലെ

പലതരം ആർക്കും ആരവവും

അവിടെക്കേട്ടാരവരപ്പോൾ

ഉഴാത്ത ചേറ്റിലെ നനുപ്പിൽ പൂന്തിയ

കഴാത്ത രോമച്ചാർത്തെഴും മേനി,

ചുവന്നകണ്ണുമായ് എരുമപ്പുറവും

ചൊറിഞ്ഞു ,തൻപിരിയുടഞ്ഞു ധാന്യം

ചിതരിടും കുമരിക്കൂടുകളും13

കവരിപോൽ ചെന്നെൽക്കതിർവയലും

കരുമകയ്യുള്ള വിനൈഞ്ഞർ14,പിന്നെ

കളമരും15 ഒലിക്കുമാർപ്പുകളും

കളപറിച്ചിട്ടു,മുടിഞാർ നട്ടു

തൊടിവളത്തോള്മുല ചേറായി

നനഞ്ഞഴകുള്ള സുന്ദരികൾ

ചുവന്ന നീൾക്കയൽമിഴികൾ ,കടച്ചികൾ 16

നിക്രുഷ്ടവാക്കുകൾ കുടിച്ചുകൂത്താടി

മയങ്ങിപ്പാടും വിരുന്തിർപ്പാണി17

കൊഴുത്തവള്ളിപോൽ കറുകചേർത്തു

കുവലയംനെല്ലിങ്കതിരിടയിട്ടു

വിശുദ്ധമാല കാളയ്ക്കിട്ടു

പഴിപ്പോരും വണങ്ങുന്നവണ്ണം

ഉലകു രണ്ടായ് പിളർതുമാറേ

ഉഴുവോർ പാടും ശുഭഗീതം 18

കടയരുത്തിട്ട പെരുംചെന്നെല്ലിനെ

മെതിക്കുവോരുടെ മുഖവപ്പാട്ടും19

വിശുദ്ധമദ്ദളം മുഴങ്ങുമോശ

മിഴാവുനൽകുംസുഖകരനാദം

ഇവ പേരാറിൻ കരയിൽ കേൾക്കയി–

ലവരറിഞ്ഞില്ലാ, തളർച്ച,നോവും

പുലിക്കൊടിത്തേരിൽമന്നൻ ജയിക്കാൻ

മഴക്കരു തീർക്കാൻ ജ്വലിക്കുമഗ്നിയിൽ

മറയോർ ആഹൂതി നറുമ്പുകയുയർന്നു–

യർന്ന മാടത്തെ പുതചതാലേ

ഹിമഗിരിപോലെ മനോഹരമായി

ശുഭമായ് മറയോർ വീടുകൾ കണ്ടു

ജലം നിറഞ്ഞ വിശാല കാവിരി

ജനനിയാളുടെ പ്രിയപുത്രന്മാർ

ഇരക്കുവോർക്കു കൊടുപ്പോർ, പുരമോ
ഭരിപ്പു പോരിൽ വിജയം കാണ്മോൻ
ഉഴവാൽ വിളയെ വളർത്തും നെല്ലിൻ
പൊലിയാലപ്പുക പരന്നുകാൺകെ
പ്രഭയറ്റുള്ള വാനം കരിമഴ–
മുകിലുകൾ ദിനവും വിരചിക്കുന്നോർ
മഹിതർ വാഴും ആദിപുരാതന–
വിശുദ്ധഗ്രാമം പലവക കണ്ടു
ഇരുതരപുരികൾ,നാടുകളിടയിടെ
കണ്ടു നടക്കയാലേ കോവലർ
ഒരുകാതം ഒരു ദിനമായ് താണ്ടി
പലദിനം തങ്ങി ,പുരങ്ങളിലൂരിൽ
നദിക്കരയിലെയരങ്ങിൽ,കെട്ടിയ
പരുവമുള്ളാൽ വളച്ച വേലി
പലമരം തിങ്ങുമരിയ ചോല
സുരഭിലമലർ നിറയുന്നോരേടം
വിശിഷ്ടദേവകളുറയും ഭൂവിൽ
വിശേഷം മറ്റെങ്ങുമറിയാമട്ടിൽ
ഒളിമിന്നീടും ശിലാതലത്തിൽ
പെരുമകനുടെയതിശയവും ചൊല്ലി
പെരുധർമ്മം ചാറ്റുന്ന മനീഷി

ഇരുന്നരുളുന്നു വിശുദ്ധചാരണർ
അതുകണ്ടാളവൾ അഭിജ്ന കവുന്തി.
“പഴയ കർമ്മത്തിൻ ഫലം ദുരിതങ്ങൾ
അഖിലവും മമ പറന്നുപോകണേ”
തിരുവടികളിൽ വണങ്ങി നിൽക്കവേ
വിളങ്ങിടും ചിന്താവിളക്കിൽ സർവവും
ഞൊടിയിടക്കുള്ളിൽ ഗ്രഹിച്ചുവെങ്കിലും
വെറുപ്പിയലാത്തോൻ വിവേകിയാം ധീരൻ
അവർക്കു വന്നിടും കൊടുംവിപത്തിങ്കൽ
തരിമ്പുമാശങ്ക ജനിച്ചിടാത്തവൻ
മൊഴിഞ്ഞു ചാരണൻ“മഹതിയാം കവു-
ന്തടികളേ ,കണ്ടു ഗ്രഹിക്ക നീ, കർമ്മം
ഒഴികയെന്നു നീ നിനക്കിലും കൂടി
ഒഴിഞ്ഞിടാ വിന,ഗ്രഹിക്ക നീയെടോ
വിളനിലത്തിട്ട കുരു വളർന്നതിൻ
ഫലം കൊടുക്കുന്നതൊഴിച്ചുകൂടുമോ?
നെടുവെളിയിലെ കൊടുംകാറ്റിൻ നടു-
കൊളുത്തിവെച്ചൊരു തിരി കണക്കിനെ
ഉടലിലുള്ളുയിർ നിരന്തരം ദേഹ-
വിളക്കുമായൊട്ടിപ്പിടിച്ചു നിന്നിടാ
അറിയുവോൻ,ധർമ്മപര,നറിവിൻെറ

വരമ്പുകണ്ടവൻ,ചലനമറ്റവൻ

ജിതേന്ദ്രിയൻ,സർവഹിതകരൻ,സിദ്ധൻ,

ഭഗവാൻ,ധർമ്മത്തിൻ മുതൽ വനായവൻ

തലവനെല്ലാർക്കും ,പുനിതൻ,ധർമ്മവാൻ,

പൊരുൾ വേദത്തിനു,പുരാതനൻ ദേവൻ

പരിശുദ്ധൻ ,മഹാപുലവനാ ദേവൻ

ജിനവരൻ ശിവഗതിക്കു നായകൻ

പരമനാം ഗുണവരൻ,പരത്തിലും

ഒളിവിളക്കവൻ ,സകലകാരണൻ

സകലതത്വത്തിന്നിരിപ്പിടം സിദ്ധൻ

പെരിയോനാം സാധ്വൻ,തികൾ ഒളി 22 ചെമ്മൻ

ഗഗനചാരണ,നവൻ കുരവനും 23

ഗുണസമ്പന്നനാമിറൈവൻ 24 കീർത്തിമാൻ

ഇയൽ ഗുണനീശൻസ്വയംഭു നാന്മുഖൻ

അരുള്മുനി ,പൂജ്യനവനേ ശങ്കരൻ

അംഗമ്പഠിച്ചവൻ,ഗുണമെട്ടുള്ളവൻ

പഴമ്പൊരുളവൻ ,വിണ്ണിലിരിപ്പവൻ

പ്രണവൻ,ജ്യോതിസ്സു,മുതല്വന്വേദത്തിൻ,

ശ്രുതിയിലോതിയോൻ,അവനെയെണ്ണുക

ജനിമ്രുതികൾ തൻ പൊതിയിരുളിൽനി–

ന്നൊരു വിമോചനം കിടയ്ക്കണമെങ്കിൽ”

തപസ്വിനി കൗന്തി ശ്രവിച്ചുചാരണർ
മൊഴി,ശിരസ്സിൽ കൈ നമിച്ചരുളിനാൾ
“ഒരുമൂന്നും ജയിച്ചവനോതും ജ്നാന–
ത്തിരുമൊഴിക്കേയെൻ ചെവി തുറക്കാവൂ
മദനനെ വെന്ന പരൻെറ ആയിരം
ഒരെട്ടും നാമമെൻ നാവോതാവൂ
അടിയങ്കണ്ണഞ്ചിന്ദ്രിയവിജയ–
ന്നടിയിണയല്ലാതൊന്നും കാണാ.
അരുൾ അറങ്ങളെ ധരിച്ച ദേവൻെറ
തിരുമെയ് മുൻപല്ലാതിവൾ വണങ്ങിടാ
അടിയൻ പേറുമീ ,വെറുമുടൽ ധർമ്മ–
മറിവോൻ മുൻ നിലത്തൊഴിയെ കുമ്പിടാ
ഇവൾ തലയിനി മലരിൽ മേവിയ
മലരടിയല്ലാതണികയില്ലൊന്നും
ഒടുവിൽ ഇൻപമോടവൻ മൊഴിയല്ലാ–
തൊരുമൊഴിയുമേയടുക്കയില്ലെന്നെ”
അവൻ മൊഴികലെയവൾ പുകഴ്ത്തവെ
ശിലാതലത്തിൽ നിന്നെണീറ്റു മാതവർ 26
ഒരുമുഴം ധരാതലത്തിൽനിന്നുയർ–
ന്നവൾക്കു പാശമാം ഭവം കൊടുത്തിടാൻ.
ഉയർന്നുപോമവൻ ചരണം കൂപ്പിക്കൊ–

ണ്ടവരും ബന്ധങ്ങളറുവാൻ പ്രാർഥിച്ചു
മുകിലണിമലർപൊഴിലുകൾ നിറ-
ഞ്ഞൊഴുകും കാവിരിമഹാനദിയിങ്കൽ
നെടുന്തുറയിൽനിന്നൊരോടമേറീട്ടു
അവരണഞ്ഞു തെങ്കരയിൽ ചോലയിൽ
പുതുപൂക്കൾ വീണ തണലിൽകണ്ണകി-
യിരുന്നു കാന്തൻ,മാതവത്താട്ടിക്കൊപ്പം 27
അവരെക്കണ്ടൊരു വിടനും വേശ്യയും
അരികത്തെത്തിനാർ വിഷമശീലന്മാർ
"രതികാമന്മാരെക്കണക്കു സുന്ദര-
രിവരാരെന്നെങ്ങൾക്കറിയണമിപ്പോൾ
വ്രതംനോറ്റിട്ടുടൽ മെലിഞ്ഞുണങ്ങിലും
തപം തളരാത്ത കവുന്തിമാതരേ"
"രതിയല്ലാ,കാമനവനുമല്ലിവൻ
മനുഷ്യരെന്നുടെ പ്രിയതമർ മക്കൾ
അവർക്കടുത്തൊന്നും വരാതകലത്തു
ചരിക്ക,ക്ഷീണിതരിവരെൻ പൊന്മക്കൾ"
"സകലവേദവും പഠിച്ച താപസീ
ഒരുവയറ്റിലേ പിറന്നവരെങ്കിൽ
ഒരുമിച്ചെങ്ങനെയിവർസതീപതി
സുഖവാഴ്‌വിൽ ചെന്നു, പറയുക വേഗം"

അരുതാത്താച്ചൊല്ലു ചെവിയിൽ വീഴവെ
നടുങ്ങിനിൽക്കയായരുമ കൺനകി
“പുതുപൂമാലപോൽ അബലയെൻ മകൾ
അവളെ നിന്ദിച്ചോർ ,തപിപ്പിച്ചോരിവർ
കനമുള്ളുള്ളൊരീ വനാന്തരങ്ങളിൽ
മുതുനരികളായ് ചിരം ചരിക്കട്ടെ”
തപം തരും ശാപം ലഭിച്ചവർ പെട്ടെ-
ന്നുരുവം മാറിനാർ,വിളിച്ചു കൂവിനാർ
നറുമലരണിമകളും നമ്പിയും
നടന്നതെന്തെന്നു ഗ്രഹിച്ചിടായ്കയാൽ
നടുങ്ങി,പിമ്പവർ ഗ്രഹിച്ചു താപസി
ശപിക്കകാരണമിതെന്നറിയവേ
“നെറിവഴി തെറ്റി നടന്നവർ മൂഢർ
അറിവില്ലായ്മയാൽ പറഞ്ഞതല്ലയോ
അറിവുള്ളോളമ്മ,തപമെഴുന്നവൾ
പിഴച്ച മക്കൾക്കും തിരുമാപ്പേകണേ”
“അറിവില്ലായ്മയാൽ നിക്രുഷ്ടജീവിയായ്
നടന്നുഴന്നിട്ടീക്കുറുനരിയിണ
ഉറയൂരിൽ മതിൽപ്പുറത്തെക്കാവിലി-
ന്നൊരുവർഷം കഴിഞ്ഞുരുവം മാറട്ടെ”
തപം പെരും ശ്രീയാൾ കവുന്തിയയ്യയും

സതിയും കാന്തനും നടന്നു പിന്നെയും
മുറംചെവിയുള്ള പെരുംവാരണത്തെ
എതിർത്തതാം പുറഞ്ചിറവാരണത്തിൽ
പെരുമ്യശസ്സിനാൽ ഉയർന്ന വാരണ28–
പുരത്തിലെത്തിനാർ കുതൂഹലത്തൊടെ
മുടിചൂടുന്നവർ അരചർ മൂവരിൽ
വളയണിഞ്ഞൂക്കൻ തടക്കയ്യുള്ളവൻ
പെരിയ ചോഴൻെറ കുലത്തുദിച്ചവൻ
അറവും ,മൂതൂരിൻ വിശിഷ്ടകീർത്തിയും
വിഴആവും ശ്രീയുമുമ്പരിൻ പ്രവേശവും
കരപരാക്രമം അനന്താനന്ദവും
വിശേഷഗ്രാമങ്ങൾ,കുടികൾ,ദേവന്മാർ
വിശിഷ്ടകാവേരി ജലസമ്രുദ്ധിയും
ദിനവും വ്രുഷ്ടിപെയ്തിടുന്ന മാനവും
അരങ്ങുമാടലും വരിയും തൂക്കുമായ്
പരന്നു,സംഗീതം തരുന്ന ഭാരതീ29–
വിരുത്തിയും രണ്ടു നിലവരികളും30
മധുരവീണയിൽ ഉതിർന്ന രാഗവും
ചകോടവീണയിലുയർന്ന പാലയും
മനുജധർമ്മവും അരചധർമ്മവും
നടനകേളിയും സഭയും പാണിയും

പിറപൊരുൾകളും 31 ഒരു പൂങ്കൊത്തായി–
യിണങ്ങി സുന്ദരം തെളിഞ്ഞുകാണുന്ന
ചിലപ്പതികാരസുധാരസകാവ്യം
പുകാരുകാണ്ഡമിങ്ങവസാനിക്കയായ്

പുലരിയിൽ മലർന്നരുമ്പിടും കതിർ
തിരുസന്ധ്യക്കുദിച്ചിടുന്ന വെണ്മതി
ഇരുവരെപ്പോലെ പരിലസിക്കട്ടെ
അഴകെഴും പുകാർ നഗരിയും മേന്മേൽ
അഴകാൽ മിന്നിടുമവനിക്കു,മാല–
പ്പുകഴാൽ മിന്നിടും പുകാറിനും വാഴ്ത്തു്!!

1 ധർമ്മദേവൻ

2 ഇന്ദ്രവിഹാരം

3 ഐവക.പഞ്ചജനം ,പഞ്ചായത്ത് കൂടുന്നത്

4 ലോകവ്രതം ഗ്രുഹസ്ഥാശ്രമധർമ്മം

5 ഇലവന്തിക= രാജയോഗ്യമായ ചോല,ഉപവനം

6 ചോല

7 ആറഞ്ചുകാതം 30 കാതം

8 അറിവൻ=ജ്നാനി

9 പതിവ്രതക്ക് മധുപാനം നിഷിദ്ധം

10 അറുകടിക= ഭിക്ഷാപാത്രം,കമണ്ഡലു

11 അറുവ=പൊക്കണം

12 മൊഴിപ്പൊരുൾ ദൈവം= ഓംകാരത്തിൻെറ അർഥം ആയ ദൈവം. മുരുകൻ.
13 കുമരിക്കൂട്=ഭദ്രമായ നെൽക്കൂട് .വൈക്കോൽ കൊണ്ട് വല്ലം പോലെ പിരിച്ചുണ്ടാക്കിയത്

14, 15 ക്രിഷിക്കാരും കന്നുപൂട്ടുന്നവരും

16 കടച്ചി=ചെറുമി,സുന്ദരി

17 വിരുന്തിർപ്പാണി=ഞാറുനടുമ്പോൾ പാടുന്ന പെരുമുളപ്പാട്ട്

18 ഏർമംഗളം (കാളയുടെ മംഗളം)

19 പൊലിമംഗലം ,പൊലിപ്പാട്ടുകൾ

20 പഴവിറൽ ഊർകൾ= പഴയ, ചിരപുരാതനമായ ,മഹത്തായ ഊരുകൾ

21 വീറ്റുവീറ്റാകി= മറ്റെങ്ങും ഇല്ലാത്ത വിധത്തിലുള്ള പരുവമുൾവേലികൾ

22 തികൾ ഒളി ചെമ്മൻ= വിളങ്ങുന്ന ജ്യോതിസ്സായ നായകൻ,ഈശ്വരൻ

23 കുരവൻ=ഗുരു,പൂർവീകൻ. ഇവിടെ ആകാശചാരിയായ ചാരണരെ കുരവനെന്നു പറയുന്നു.

24 ഇറൈവൻ എല്ലാവസ്തുക്കളിലുമിരിക്കുന്ന സർവവ്യാപി.വിഷ്ണു

25 ഇയൽ ഗുണനീശ്വരൻ= പ്രക്രുതിയേ ഗുണമായ ഈശ്വരൻ= ബ്രഹ്മൻ

26 ഇവിടെ ചാരണരെ മാതവൻ (മഹാതവം ചെയ്തവൻ എന്നും മാധവൻ അഥവാ വിഷ്ണു എന്നും)എന്നു പറയുന്നു. വിഷ്ണുവിനെ ഇനിയൊരിടത്ത് കുരവമുതല്വൻ എന്നു പറയുന്നു. ആദ്യത്തെ പൂർവീകൻ.

27 മാതവത്താട്ടി =കവുന്തിയടികളെ വിളിക്കുന്നത്.

28 വാരണപുരം=കോഴി അഥവാ ഉറയൂർ,കോഴിപ്പതി.

29 ഭാരതീവ്രുത്തി= ഭരതമുനിയുടെ നാട്യശാസ്ത്രപ്രകാരമുള്ള വ്രുത്തികളിൽ ഒന്ന്

30 രണ്ടു നിലവരി= 11 തരം ആടലടക്കം

31മറ്റുപൊരുളുകൾ ,അർഥങ്ങൾ എന്നും

മധുരക്കാണ്ഡം

1 അരണ്യദർശനം (കാടുകാൺഗാഥ)

തിങ്കള്മൂന്നെണ്ണമടുക്കിയപോൽ

മുക്കുടക്കീഴിലിരുന്നരുളും

ചെങ്കതിർഞായർപ്രഭചിന്തിപൂത്തൊ-

രശോകത്തണലിങ്കൽ വിശ്രമിക്കും

തന്നെക്കാൾ മുൻപൊരാളില്ലെന്നവനാദ്യൻ

കന്തൻെറ പൾലിയിൽ മുനിമാർക്കെല്ലാം

ആറ്റോരച്ചോലമണലിലെച്ച്

ചാരണർകൂറും മൊഴിയെല്ലാം

മാതവത്താട്ടിയുരക്കവെ ഇൻപത്തൊടു

ഹർഷത്തൊടു തങ്ങിയവരവിടെ.

മുനിമാരൊത്തവരുടെപള്ളിയിങ്കൽ

തെന്ദിശനോക്കി ഗമിപ്പതിന്നായ്

ബ്രാഹ്മമുഹൂർത്തത്തിൽ യാത്രയായി

1വാരണംവിട്ടു നടക്കയായി.

ദിനകരൻ ഉദയംകിഴക്കുണർന്നു

ജലമെഴും വയൽകൾ,കുളങ്ങൾ കണ്ടു
ഇളമരക്കാവിലും വിശ്രമിച്ചു
പതിയേ നടക്കയായ് മൂന്നുപേരും.
“മന്നരിൽ വെച്ചുപെരുമയേറും
ഞങ്ങൾ തൻ മന്നൻ വിജയിക്കട്ടെ
ഊഴികൾ തൊട്ട് ഊഴിചേരും
ലോകത്തെയെല്ലാമളന്നിട്ടും
പെരുമതന്നളവിനെ മറുമന്നർക്കുണരുമാ-
റവനേ ഭരിക്കട്ടെ നീതിപൂർവം”
വടിവേലെറിഞ്ഞ പഴമ്പകയെ
ഒരുകാലം മറയാത്തതിസ്സമുദ്രം
പറ്റുളിയാറും പനിമലയും
കുമരിയുമെല്ലാമെടുത്തിട്ടും
വടദിശ,ഗംഗയും ഹിമവാനും കൈക്കൊണ്ട
തെന്നിശയാളുന്നോൻ വാഴ്കവാഴ്ക
തിങ്കളാം ശ്രീമാൻ തൻ വംശമെന്നും
മംഗളശ്രീപെറ്റു നിൽപ്പതിന്നായ്
ആയിരം  കണ്ണോൻ അനീയിച്ച വല്ലഭ-
ഹാരം പൊലിയുന്ന നെഞ്ചോടെ
ഒളിതിങ്ങും മാർപനായ് പരിലസിച്ചേഏടുന്ന
മന്നവനെന്നെന്നും വാഴ്ക വാഴ്ക

ഇന്ദ്രൻെറ മുടിയുടച്ചീടുകയാൽ

ഇടിവെട്ടും കാർമേഘം പെയ്യാതായീ

പിഴയാത്ത വിളവുലഭിക്കുവാനായ്

പെരുവളം കിട്ടാൻ മഴമേഖത്തെ

ബന്ധിച്ചു,തൻ നാട്ടിൽ മഴയെന്നും പെയ്യിച്ച

ശ്രീ പെരും തെന്നവൻ വാഴ്ക വാഴ്ക!

പാണ്ഡ്യനെ വാഴ്ത്തുന്ന പാട്ടുകേൾക്കെ

കോവലൻ ചോദിച്ചു "നാടെവിടെ ?"

1കുൻർറാച്ചിറപ്പിൻെറ മറയാലൻ താൻ വന്ന

ദേശം,പൊരുൾ എല്ലാം ചൊല്ലുകയായ്

കേട്ടുനിന്നീടുന്നു സാദരം ദമ്പതി–

മാരും കവുന്തിയടിയുമൊപ്പം.

നീലമേഘം പോലേ പെരുംകുൻർറ–

ത്താകേ തങ്ങിപ്പരന്ന പാലാഴി

ആയിരം തലയുള്ള പേരെഴും പാമ്പിൻ

പള്ളിമേൽ മെഥമേലാരും തൊഴുകെ,

നീരലകൾ വിരിഞ്ഞ കാവേരി–

നീർപ്പരപ്പിലെ ഓമനദ്വീപിൽ

ശ്രീയമരുന്ന മാറോടിരിക്കും

ദേവൻ തന്നെ വണങ്ങാൻ കൊതിച്ചേൻ.

പാലരുവിയുരുകിയൊലിക്കും

വേങ്കടമെന്ന പരവതത്തിന്മേൽ

പൊങ്കതിർവിരിഞ്ഞായിറും ,തിങ്കൽ

രണ്ടുഭാഗവും ശൊഭിച്ചിടുമ്പോൾ

മിന്നൽക്കോടിയുടുത്തിന്ദ്രവില്ലാം

സ്വർണ്ണഭൂഷയും ചാർത്തി നിൽക്കുന്നോൻ

നീലമേഘം പോൽ സുന്ദരൻ ,ചക്രം

പാൽശംഖെന്നിവ താമര കയ്യിൽ

കാന്തിയോലുന്ന ഹാരം ഗളത്തിൽ

പൊൽപ്പൂവാടയിടയിലും ചാർത്തി

ചെൻക്കൺ നീണ്ട നെടിയോനാം വിഷ്ണു

ലാലസിപ്പതു കാണാനുഴന്നേൻ

കണ്ണിൽക്കാണണമാ ദിവ്യരൂപം

വന്നൂ,ഞാനിത്തിരുവൂരിലേക്കായ്

ശ്രീതിങ്ങുന്ന കുടമലയോരം

മാങ്ങാട്ടുള്ളവനാണു ഞാൻ തോഴാ

തെന്നവൻ പാണ്ഡിഅനാളുന്ന ഭൂവിൻ

ശ്രീയും മന്നൻെറ ദാനഗുണവും

കണ്മണികൾ കുളിരോളം കണ്ടേൻ

എന്നാലാവതു വാഴ്ത്തിടുന്നിപ്പോൾ “

മുത്തീദയാകുന്ന തീത്തിറം ചെയ്യോൻ

വാഴ്ത്തിച്ചൊന്നപ്പോളോതി നയജ്നൻ
”വേദം ചൊല്ലിയ ദേവ മധുര-
ക്കേതോ നല്ല വഴിയതു ചൊല്ലു“
രാജസേവകരോടൊത്തു നിത്യം
നീതിനോക്കാതരാജകമായി
നീലാകാശം,കിഴവനാം വേനൽ
മന്ത്രി,വെൺകതിർവേന്തനാം സൂര്യൻ
ദാനം ചെയ്യും സഹജസ്വഭാവം
പാടേ നിർത്തിയതീയുഷ്ണകാലം
മൈകുറുകിയ മുല്ല,കുറിഞ്ഞി 4
തന്മുറതെറ്റി ഭാവം പകർന്നു
തന്നെ പ്രാപിക്കുവോരെനടുക്കും
പാലയെന്നതായ് മാറിയകാലം
ഈ ഭൂവിൽ മ്രുദുചായലാളൊത്തി-
ക്കാലത്തെത്തിയിരിക്കുന്നു താങ്കൾ
പാറ,കുന്നു,മരിയവഴികൾ
നീളെത്തിങ്ങും ,ജലആശയതീരം
എപ്പെരുംചുരമാർഗ്ഗംകടന്നാ-
ലെത്തും രണ്ടുപുരങ്ങളിൽ നിങ്ങൾ
കൊടുമ്പൈ,നെടുംകുളവുമെന്നല്ലോ
പേരവക്കു,കടന്നുചെന്നെന്നാൽ

ചന്ദ്രശെഖരനാകും പെരിയോൻ

ചൂടും ശൂലത്തെപ്പൊലവെ കാണാം

മൂന്നായിട്ടുപിരിയുന്ന മാർഗ്ഗം

പോകാം ദക്ഷിണമാർഗ്ഗത്തിലൂടെ

നീളെപ്പന്തലിച്ചുള്ള കടമ്പും

വാടും കൊമ്പോടെ മാവുമേ കാണും

തോലുരിഞ്ഞൊരു വാകമരവും

പുലവർഗ്ഗത്തിൽപ്പരുവയും കാണാം

വെള്ളംകിട്ടാതുണങ്ങിക്കരിഞ്ഞ

പുല്ലിങ്കാട്ടിൽ ജലാർത്തരായ്മേവും

പേടമാനുകൾ ശബ്ദമുയർത്തും

കാടും എയ്നർ ഊർവഴിതാനും

പിന്നെക്കുന്നോരം പഞ്ചവയലും

പത്രമറ്റ കരുമ്പുകൾ കാണാം

കൊയ്യാറായ തിന,വരകെല്ലാം

കായം,മഞ്ഞൾ,ലത,കമുകെല്ലാം

വാഴ,താഴ്ന്ന കുലകൾ വഹിക്കും

തെങ്ങും മാവും പിലാവുകൾ കാണാം

നാനാവ്രുക്ഷങ്ങൾ തിങ്ങിവളർന്ന

മന്നൻ തൻെറ ”ചിറുമല“കാണാം

ചെല്ലും നിങ്ങൾ അകൻപതിയിങ്കൽ 6

വാമഭാഗത്തുകാണാമഴകിൽ

ചെവ്വഴിപ്പണ്ണുപാറ്റാഉന്നവണ്ടാൽ

മൂളിപ്പാടുന്ന കാവുംവയലും

നീളെ നൽച്ചുരം തിങ്ങിയ കാടും

ശ്രീമാൽക്കുന്നിലായ് കാണാമവിടെ

മാലകറ്റും ബിലമാർഗ്ഗമൊന്നു്

വിണ്ണോർ വന്നുപുകഴ്ത്തും ഗുണമോ-

ടൻപായ്പുണ്യശരവണം കാണാം

ഇഷ്ടസിദ്ധി,ഭവകാരണി പേർ

കേട്ടപൊയ്കകൾ മൂന്നെണ്ണം കാണാം

പുണ്യശ്രാവണപ്പൊയ്കയിൽ മുങ്ങി

നീരാടീട്ടുനിവർന്നിടുമെങ്കിൽ

വിണ്ണോർകോമാനാമിന്ദ്രൻ രചിച്ച

വേദനൂലിൻെറ ജ്നാനം ലഭിക്കും

പുണ്യമാം ഭവകാരിണിതന്നിൽ

മുങ്ങിനീർന്നാൽ മറുജന്മജ്നാനം

ഇഷ്ടസിദ്ധിയിൽ മുങ്ങിക്കുളിച്ചാൽ

ഇഷ്ടസിദ്ധിലഭിക്കയും ചെയ്യും

ആ ബിലത്തിൽ കടക്കണമെങ്കിൽ

മാമലതന്മുടിയിലിരിക്കും

ദേവൻ ചേവടി ചിന്തയിൽ വെച്ചു

മാമലയെ പ്രദക്ഷിണം വെക്കു
ഭൂപിളർക്കും ചിലമ്പാറിനോരം
പൊൻപൂക്കർണ്ണികാരത്തിന്നടിയിൽ
പൊന്നിമ്മിന്നൽക്കൊടിപോലൊരുത്തി
മാരിക്കാറണിവേണിയെക്കാണാം
വർണ്ണക്കങ്കണമിട്ടവൾ ധർമ്മ-
ദേവിചോദിക്കും നല്ലൊരുചോദ്യം
ഏതാണിജ്ജന്മത്തിൻപം തരുന്നു
ഏതുമറ്റുജന്മത്തിലെയിൻപം
ഇഹപരജന്മത്തെല്ലാമൊരുപോ-
ലിൻപമേറ്റും പൊരുളേതു ചൊല്ലൂ
ഈ മലയുടെ താഴ്‌വരതന്നിൽ
വാഴും ഞാനാം വരോത്തമ ദേവി
മൂന്നു സത്യമറിഞ്ഞവർക്കെല്ലാം
കീഴ്‌വഴങ്ങിനടക്കുവോളല്ലൊ
ചൊന്നാൽ,ജ്നാനമനോഹരന്മാരാം
താങ്കൾക്കീബിലദ്വാരം തുറക്കാം
ദ്വാരംകാട്ടിയവൾനൽകും നല്ല
മാർഗ്ഗത്തിൽക്കാണാം നല്ലൊരുവാതിൽ
അപ്പുറത്തുസുചിത്തിരപ്പൂങ്കൊ-
ത്തൊത്തോളാമൊരു സുന്ദരിദേവി

അന്തമില്ലാത്തൊരാനന്ദമായോൾ–

ക്കൊന്നുചൊല്ലിക്കൊടുത്തിടാമെങ്കിൽ

കീർത്തി,പുണ്യ,മോക്ഷങ്ങളീമൂന്നും

നേടിവാഴാമീഭൂമിയിലെന്നും

ആയിട്ടുത്തരമേകുവാനെങ്കിൽ

പേടിവേണ്ടവൾ സൗമ്യയാം ദേവി

ദ്രോഹിക്കാതെ നെടുവഴിയൂടേ

പോകാൻ സമ്മതി നൽകുവോളല്ലോ

വേദം ചൊല്ലിയ അഞ്ചക്ഷരങ്ങൾ

അഷ്ടാക്ഷികളുംചേരും വിധത്തിൽ

രണ്ടുമന്ത്രമൊരുമുറയോതി

ചിത്തം ശുദ്ധിയായ് വെച്ചിട്ടുമൂന്നു

തീർഥമൊന്നിൽ നീരാടുന്നനേരം

കിട്ടുമ്പുണ്യഫലത്തെത്തപസ്സാൽ

മുട്ടിയോർക്കും ലഭിക്കുമാറില്ല

ഒന്നുമാഗ്രഹിക്കാതെമലമേൽ

നിൽക്കുന്നോൻെറപൊന്താമരപ്പാദം

ഉള്ളിലെംച്ചിട്ടുധ്യാനിക്ക്മെന്നാൽ

ഗാരുഡക്കൊടിയോന്നിടംകാണാം

ദേവൻപാദമലരിണയേതു

താപവും തീർത്തുനൽകുവതല്ലൊ

ആനന്ദാബ്ധിയിൽ നീരാടിപ്പോകാം
പേരൂരാകും മധുരക്കുപിന്നെ
കണ്ണിന്മുന്നിലായ് കാണുംബിലത്തിൻ
മാഹാത്മ്യങ്ങളിതാണെന്നറിക
മധ്യഭാഗത്തുകൂടിയുമുണ്ടേ
തേനൂറുമ്പുരം കാടുംകടന്ന്
ദുർഘടമൊരുപാതയതിങ്കൽ
കഷ്ടമുണ്ടാക്കും ദേവിയൊന്നുണ്ട്
സുന്ദരം മായാരൂപം ധരിച്ച്
വന്നുപാന്ഥരെ മോഹിപ്പിക്കുന്നോൾ
താണ്ടിച്ചെന്നാകിൽ മൂന്നുമാർഗ്ഗങ്ങൾ
നേരായൊന്നിച്ചുചേരുന്നകാണാം
നീൾനിലത്തെയളന്ന ദേവന്റെ
കാലടിവണങ്ങാൻ ഗമിക്കുന്നേൻ
മാമറകൾ ഗ്രഹിച്ച കവുന്തി
അർത്ഥഗർഭമ്പറഞ്ഞു ”ധർമ്മിഷ്ഠാ
അർത്ഥമെല്ലാമറിഞ്ഞ വേദജ്ഞാ
വണ്ഗുഹയിങ്കൽ പോകുവാനിപ്പോ–
ളില്ല ഞങ്ങൾക്കൊരാഗരഹം ചെറ്റും
കൽപ്പായുസ്സാകുമിന്ദ്രന്റെ നൂലിൻ
അർത്ഥം ഞങ്ങൾ ഗ്രഹിച്ചവരല്ലോ

മുജ്ജന്മത്തിൽനീ ചെയ്തതെല്ലാമേ
ഇജ്ജന്മത്തിൽ നീ കാണ്മതുമില്ലേ ?

സത്യമാം നേരിന്മാർഗ്ഗംവിടാതെ
മന്നുയിർകാക്കും ധർമ്മവ്രതർക്ക്
കിട്ടാത്തെന്തുപൊരുളുണ്ടിവിടെ
നീണ്ടമധ്യമമാർഗ്ഗമേ നല്ലൂ
പോകുന്നാവഴി,പോവുകനീയും
കാമദൈവത്തിൻപാദംതൊഴാനായ്“
ബ്രാഹ്മണനോടുരച്ചു കവുന്തി
അന്നൊരുപതിതന്നിലേ തങ്ങി
പിറ്റേന്നാളുമവിടെക്കഴിച്ചു
പിൽപ്പാടാവഴിയാത്ര തുടങ്ങി
കാരിരുൾ മിഴിയാളുമൊത്തന്നാൾ
ക്ലേശമാർന്നു വഴിവക്കിൽനിൽക്കെ
പൊയ്കയിൽച്ചെന്നു നീരെടുക്കാനായ്
കോവലൻ ചുവടൊന്നുവെക്കുമ്പോൾ
കാട്ടിലമ്പാഴുംവനദുർഗ്ഗയാളാം
ദു:ഖദായിനി കണ്ടുഭ്രമിച്ചു
മാധവിക്കെന്നപോലെയെനിക്കും
കാമംനൽകുമിവനെന്നു നണ്ണി

തോഴിവാസന്തമാലതൻ രൂപം
തേറിപൂവല്ലിപോലെ നടുങ്ങി
കണ്ണീരിറ്റു വങ്കാലടിതന്നിൽ
വന്നുചൊന്നാളവൾ മഹായക്ഷി
”സൗരഭ്യമെഴും മാലയിൽചേർത്ത
പൂമൊഴിയിൽ ഞാൻ തെറ്റുചേർത്തില്ല
ഒറ്റവാക്കുമ്പിഴച്ചരുളീലാ
ചെയ്തതെന്തേ കൊടുമയെന്നോടായ്
അമ്മുമ്മാധവി ബോധമില്ലാതെ
കൺകലങ്ങിമയങ്ങിവീണല്ലൊ
ദേവൻ,വേദമ്പഠിച്ചോൻ,വിവേകി
നേരെയെമ്മുഖം നോക്കുമാറില്ലാ
പീഢിപ്പിക്കും പിണിയെന്നുചൊല്ലും
ഈവിധംഗണികാജന്മം നീചം
ചെങ്കടയെഴും കണ്ണിൽമഴപോൽ
വെണ്മുത്തുക്കളെ തൂകിയാനാരി
വെണ്ണിലാമുത്തുമാലകളെല്ലാം
തങ്കയ്യാലെയേ പൊട്ടിച്ചെറിഞ്ഞു
എന്നെയും വെറുത്തീടിനാൾ പിന്നെ-
ച്ചൊന്നാർ പാന്ഥർ നീയെങ്ങെന്നറിഞ്ഞേൻ
മാമധുരക്കുപോകുംവഴിയിൽ

സംഘംചേർന്നുവണികരോടൊപ്പം

പോന്നേകാകിനിയായിട്ടുനിന്നെ–

ക്കാണാൻ കാത്തിരിക്കുന്നു,ഞാൻ,തോഴി.

ആരുംകീർത്തിക്കും സ്നേഹിതാ ചൊല്ലു

നേരായ് നിൻെറ പ്രതിവചനങ്ങൾ

മായാദേവതയുണ്ടീവഴിയിൽ

വേദസാരജ്നനോതിയതോർത്തു

വഞ്ചനക്കുമറുമരുന്നാകും

മന്ത്രമോതിനാൻ കോവലൻ താനും

പാഞ്ഞുചെല്ലും കലമേലിരിക്കും

ദേവീമന്ത്രം ജപിച്ചതുനേരം

പഞ്ചകേശിനിയാം വനചാരി

ചൊന്നാൾ“എൻപിഴ ചൊല്ലരുതേ നീ

നിൻപതിവ്രതയാം പത്നിയോടും

പുണ്യമാർഗ്ഗസ്ഥ താപസിയോടും”

താമരപ്പച്ചിലകളിൽ കോരി

തൂമയേറും ജലംനൽകിയപ്പോൾ

ക്ലേശം തീർത്തു തൻ പ്രേയസിക്കായാൾ

വീണ്ടും യാത്രതുടങ്ങി പതുക്കെ

വാനിൽചെല്ലുന്ന സൂര്യകിരണം

പാരം ശോഷിച്ചകാനം വിട്ടു

മൂവർ ചെൽകയായ് പാലവനത്തിൽ

പൂക്കുറിഞ്ഞി,കടമ്പുകൾ,കൊന്ന

വേങ്ങചേരും പൊഴിൽകളിരിക്കെ

ദുർഘടങ്ങളാം വീഥികളിൽപോയ്

പാന്ഥർതന്മുതൽ കാംക്ഷിക്കയാലെ

മാരിപെയ്യുംവിളവെടുക്കാതെ

പാരം വില്ലാകും കാളയെയേന്തി

മ്രുത്യുവിനൊത്ത കൈബലത്തോടെ

യുദ്ധഭൂമിയിലെത്തുമുഴവർ

വെറ്റിനൽകിയതിന്നുപകരം

അഗ്നിതന്നിൽ ബലികാക്കുവോളായ്

നെറ്റിക്കണ്ണുള്ള ദേവികുമാരി

വിണ്ണോരൊക്കെപ്പുകഴുമൊ"രയ്യ"

കുറ്റമറ്റവിശാലമാം കൊറ്റം

കാക്കും കൊറ്റവ തൻ കോട്ടയെത്തി.

1 വാരണം = ചിറ്റൂരിനടുത്ത കോഴിപ്പതി

2 കുന്ർറാച്ചിറപ്പ്= കുറയാത്ത ശ്രീയോടുകൂടിയ വേദപാരംഗതർ (ബ്രാഹ്മണർ) കുന്ർറാ എന്ന വാക്ക് ജിനർക്കുമാത്രമല്ല,ബ്രാഹ്മണർക്കും ഉപയോഗിച്ചിരുന്നു എന്നു കാണുക

3 കുന്ർറം =കുന്നു്

4 മുത്തീ= ത്രിതാഗ്നി പാലിക്കുക എന്ന യജ്നം

5 മുല്ലനിലം,കുറിഞ്ഞിനിലം

6 പാലനിലം =പാലക്കാട്

7 കൊടുമ്പ്, മെടുമ്പുറയൂർ (ഇപ്പോഴത്തെ പാലക്കാട്)

8 അകൻപതി=നെല്ലിയാമ്പതി

വേട്ടുവവരി

സൂര്യൻ തീഷ്ണകരങ്ങൾ ചൊരികെ

പഞ്ചകേശിനി ദേവി ഖിന്നയായി

ചീരടിയാകെച്ചുവന്നു,ശ്വാസം

കൂറി,നോവൊന്നു കുറപ്പതിന്നായ്

"അയ്യക്കോട്ടത്തി"ൽ ചെന്നിരുന്നു

മൂന്നുപേർ പാന്ഥരും വിശ്രമിക്കാൻ.

പോർവില്ലേന്തിബ്ബലിഷ്ഠകയ്യാൽ

പോർമറവക്കുടിയിൽ വള്ന്നോൾ

ദേവിക്കേറ്റ പഴംകടം തീർക്കാൻ

നേർചരവെച്ചോൾ ശാലിനിയെന്നോൾ

മെയ്യിൽ ദൈവമുറ്റാകെവിറ-

ക്കയുയർത്തിത്തലമുടി ചിക്കി

മുള്ളുവേലിമറച്ച നടുവൂർ

മന്ര്റത്തിൽച്ചോടുവെച്ചാടിവന്നു.

"മാറ്റോർ ഊരിൽക്കൊഴുത്തു പശുക്കൾ

വനമില്ലെയ്നരിൻ മന്ദിരങ്ങൾ പാഴായ്

നേർവഴിവിട്ടതാൽ മറവന്മാർ

ചേരിപോലും അറക്കുടിയായി

മാനിമ്മോളിലിരുന്നരുളുന്ന

ദേവിക്കൂണുകൊടുത്തില്ലയെങ്കിൽ

വില്ലെടുത്തവരാം നിങ്ങൾക്കൊന്നും

ഇല്ലാ വെറ്റിയെന്നോരുക വേണം

പാന്ഥർ തൻ മുതൽ തട്ടിയെടുത്തി-

ട്ടുണ്ണുന്നോരാം മറവക്കുലമേ

നന്മധുപാനം ചെയ്തു രസിക്കാൻ

തന്നീടേണം ബലിയെനിക്ക്"ന്നായ്

ശത്രുവിൻ തലയെണ്ണിയറുപ്പോ-

ത്തൽപുരാതനവംശക്കുമാരി

വെള്ളിപ്പാമ്പുപോൽ പൊൻ ഞാണിനാലെ

കൂന്തൽ നല്ല കുടയാക്കിക്കെട്ടി

വേലിത്തോട്ടത്തിൽ ചെന്നു വരാഹ-

ത്തേറ്റ വെണ്മതിക്കീറാക്കിച്ചാർത്തി

ക്രൂരനാം പുലിവായിലെപ്പല്ലാൽ

താലിമാല നിരയായിച്ചാർത്തി

പുള്ളിയും വരി ചേർന്ന പുറംതോൽ

മേഖലയാക്കിച്ച്ചുറ്റിയുടുത്തു

വജ്രവില്ലുവളച്ചതുമമ്പും

താങ്ങിക്കൊമ്പുള്ള മാൻപുറമേറി

പാവയും കിളി തൂമച്ചിറകു–

ള്ളോമൽ കാനകക്കോഴി,മയിലും

പന്തു,നല്ല കഴഞ്ചിയുമേകീ–

ട്ടെല്ലാരും വന്നു വാഴ്ത്തി സ്തുതിച്ചു

വർണ്ണം,ചൂർണ്ണം,കുളിർചന്ദനവും

നൽപുഴുക്കല്ലരിച്ചോറുനേദ്യം

എള്ളും ചോരയും പൂവും പുകയും

ഗന്ധമേന്തിയ തോഴിമാർ പിന്നിൽ

ആറെറിപ്പറ,ചൂറ ചിഹ്നങ്ങൾ

കൊമ്പും നൽക്കുഴൽ,ശംഖുമ്മണിയും

നന്നായിട്ടു മുഴങ്ങുന്ന വണ്ണം

ദേവിയാകും കുമാരിക്കു മുന്നിൽ

ഏകും വെറ്റിവിലയായിദ്ദേവി–

യേൽക്കും നൽബ്ബലിപീഠം വണങ്ങി

മാനേറീടുന്ന ദേവിയെക്കയ്യാൽ

നാവുകൊണ്ടും തൊഴുതു വാഴ്ത്തുന്നു

"താമരമലർച്ചീറടി നൊന്തു

കാന്തനൊത്തിരിക്കുന്നവളീപ്പെൺ

കറ്റവാർകുഴലാളിവളല്ലൊ

കൊങ്ങുനാടിൻെറ ലക്ഷ്മിയൊരുത്തി

തെൻ തമിഴ്നാട്ടെയാളുന്നോളെന്നും

മാമലനാട്ടിൻ ശ്രീയിവളല്ലൊ

മാലോർ ചെയ്ത തപക്കൊഴുന്തല്ലൊ

ലോകത്തിന്നിവൾ മാമണിയല്ലൊ”

ദേവതാവേശം പൂണ്ടിട്ടുരയ്ക്കും

വാക്കുകേൾക്കവെ നാണിച്ചു ദേവി

കാന്തൻപിന്നിലൊളിഞ്ഞു നിന്നോതീ

“ജ്നാനവ്രുദ്ധയ്ക്കും വന്നോ മയക്കം ”?

വെണ്മതിയിതൾ ചൂടും ശിരസ്സും

നിർന്നിമേഷമാം നെറ്റിനയനം

നൽപ്പവിഴാധരം,മന്ദഹാസം,

നഞ്ചുട്ടിട്ടു കറുത്ത കഴുത്തും

രോഷമാർന്ന പാമ്പാകുന്ന ഞാണാൽ

മേരുവില്ലെ വളച്ചവൾ ദേവി

പല്ലിന്നോട്ടയിൽ നഞ്ഞു നിറച്ച

പാമ്പാം കച്ച ധരിച്ച മുലയും

നലവളയണിക്കയ്യിൽ ത്രിശൂലം

ആനത്തോലിൻപുതപ്പുമണിഞ്ഞോൾ

ദു:ഖമേകും ഹരി തൻെറ തോലാൽ

കെട്ടി ഞാത്തിയ മേഖലയൊത്തോൾ

ഒറ്റച്ചീരടി തന്നിൽ ചിലമ്പും

മറ്റേതിൽക്കഴലും ധരിക്കുന്നോൾ

വാള്യുദ്ധത്തിൽ വിജയിക്കുവോളാം

ശ്രീയെഴുന്നൊരു കൊറ്റവയായി

രണ്ടുരൂപത്തിൽ വന്നോരസുരൻ

തൻ തലയിൽ ചവിട്ടിയ ദേവി

സർവലോകരും വാഴ്ത്തുമമരി

നിത്യകൗമാരി,ഗൗരി,സമരി

ശൂലഹസ്തയാം നീലി,തിരുമാൽ

പദ്മനാഭന്നിളയവൾ ദേവി

അയ്യ,ചെയ്യുന്നോൾ,നീലവിശാല–

ക്കയ്യിൽ വാളേന്തിയോൾ വളയിട്ടോൾ

“പായ്ക്കല”വാഹനത്തിലേറുന്നോൾ

ആയ്ക്കലകളുണർന്നവൾ ദേവി

നാനാഭൂഷണജാലങ്ങളാലേ

ശോഭിക്കുന്നവളാകിയ ദേവി

വാഴ്ത്തുംകോലമണിഞ്ഞ കുമാരി

ചേർത്താൾ വായ്പ്പെഴുന്നാ വരിക്കോലം

മുക്കണ്ണൻ വാമഭാഗത്തെയാളും

ദുർഗ്ഗ താൻ ബലിയുണ്ണുന്നു മുറ്റം

നാഗപ്പുന്നകൾ,നാരകം മാവും

ചന്ദനമരം നീളവേ പൂത്തു

ചന്ദ്രലേഖ ജടയതിൽ ചൂടും

മുന്നിൽ വേങ്ങ ചെമ്പൊന്നു ചൊരിഞ്ഞു

ചോന്നപുഷ്പദളങ്ങളുതിർത്തു

കൂമ്പാരങ്ങളായിട്ടിലവങ്ങൾ

പുന്നകൾ പഴമ്പൂക്കളാകുന്ന

വെൺപൊരിയെയും വാരിവിതറി

മാധവൻെറയിളയോൾക്കുമുന്നിൽ

പാതിരി,വെൺകടമ്പുകൾ,പുന്ന

പൂമണം വീശും നെല്ലി,കുരവം

നീളെപ്പൂത്തതിൻ കൊമ്പുകൾ തോറും

വണ്ടുവന്നു മുരണ്ടിടും നാദം

യാഴ്പോൽ ഗീതമാധുര്യമുയർത്തു

(കൊറ്റവക്കുള്ള ഭൂഷണജാലം

പെറ്റോളെന്തു തപം ചെയ്തുവെന്നോ

പൊമ്പളകളണിഞ്ഞോൾ പിറന്ന

വിൽത്തൊഴിലേേടവംശമേ വംശം !!

അയ്യയാൽ ശ്രീയണി കൊണ്ടുനിന്ന

പാമ്പിൻപത്തി ജഘനമുടയോൾ

എന്തു താപസവ്രുത്തി ചെയ്തെന്നോ

പാമ്പിൻ പത്തി ജഘനമുടയാൾ

വംശത്തിങ്കൽ പിറന്നോരെയിനർ

തൻ കുലം തന്നെ ശ്രേഷ്ടകുലവും

പായ്ക്കലപ്പാവൈവേഷം ധരിച്ചോ–

രായ്ത്തൊടി ചെയ്യതെന്തു തപസ്സോ

ആയ് ത്തൊടി നല്ലാൾ വന്നു പിറന്ന

വില്ലവൻ കുല,മുത്തമവംശം!!

വള്ളിക്കൂത്ത്

ആനത്തോൽ പേർത്തു പുലിത്തോൽ ചുറ്റി

കാട്ടുമഹിഷക്കരിംതലമേലേ

വാനവർ വണങ്ങ, മറയ്ക്കും മറയാക

ജ്നാനക്കൊഴുന്തായ് അചലയായ് നിൽക്കും

ദേവീ, ഇതെന്തു മായമോ ?

വരിവളക്കയ്യിൽ വാളേന്തി

മഹിഷാസുരമർദ്ദിനിയായി

പിരിഞ്ഞ കൊമ്പെഴും കലമാനേറി

ഹരി ഹരനും പൂമേലോനും

അകമലരിൽ മിന്നും

വിരികതിർജ്യോതിവിളക്കായ് നിൽക്കും

ദേവീ, ഇതെന്തു മായമോ ?

ശംഖം ചക്രം താമരക്കയ്യേന്തി

ചെങ്കണ്ണോലും ചിനമേറും സിംഹമേറി

ഗംഗമുടിയണിഞ്ഞ ഫാലമിഴിയോന്വാമ-

മങ്കയായ് വേദം വാഴ്ത്ത നിൽക്കും

ദേവീ, ഇതെന്തു മായമോ?

കൊന്നയും തുളസിയും തൊടുത്ത

കൊണ്ടമലർമാല തോളിലിട്ട്

അസുരർ തോൽക്കാൻ അമരർക്കായാടിയ

കുമരിക്കോലമരക്കാൽക്കൂറ്റാം

വിജയന്രുത്തം..

ദേവീ ,ഇതെന്തു മായമോ ?

പൊന്നരിത്തരിച്ചിലമ്പു,ചൂഢകം , മേഖല

കിലുകിലെ കിലുങ്ങ മായം ചെയ്വാൾ

അസുരരെ വീഴ്ത്ത മങ്ക മരപ്പൊയ്ക്കാലിൽ

വാൾക്കൂത്ത്..

മായം ചെയ്വോൾ മങ്ക മരപ്പൊയ്ക്കാൽ

വാൾക്കൂത്താടുന്നേരം

കായാമ്പൂമലർമേനിയെ വാഴ്ത്തി

വാനവർ കയ്യാൽ വാരിച്ചൊരിയും

മലർമാരിയുമവിടെ

ഊരിൽ ശൂരൻ ഒരുവൻ കാളികൾ

മേവും മന്റത്തിൽ

വെറ്റിപ്പൂമാലകളും ചൂടി

വെൾവാൾ വീശുമ്പോൾ

വെറ്റിമലർ ചൂടാനായ് വെൾവാൾ

വീശാനാശിക്കും

ദുർഗ്ഗയിവൾ മറുദേശം ചൂഴും

കാനനമാർഗ്ഗത്തിൽ

“കാരി” എന്നൊരു കരുംകുരുവി തൻ

കഠിനക്കുരലാലേ

സൂചന നൽകും അവളുടെ വരവിൻ

ഘോഷണമറിയിക്കും

മധു വിൽക്കുന്നോൾ മധു തന്നില്ലാ

ശൂരൻ മറവൻ കൈവില്ലേന്തി–

പ്പുള്ളൂകൾ വഴി തുടര,

പുല്ലുണ്ണുന്ന പശുക്കൂട്ടത്തെ

ഹരിക്കാൻ പോകുമ്പോൾ

സിംഹക്കൊടിയുമെടുത്തു ധനുസ്സിൻ

മുന്നേ പോയീടും

വിജയം നേടാൻ കൊതിയാർന്നോളാം

കൊറ്റവയാം ദേവി

ഇളമയെഴുന്നോരെയിനർ മകളേ,

കാണുകനെഈപ്പോൾ

ഇന്നലെ വേട്ടയിൽ നിന്നയ്യന്മാർ

തന്ന പശുക്കൂട്ടം

വേൽപണി തീർക്കും കൊല്ലർ

തുടികൊട്ടുന്നോർ പുലയർ

പുതുപാട്ടുകളെ യാഴിൽക്കോർക്കും

പാണർ തൻ മുന്നിൽ

അങ്കണമാകെ സമ്രുദ്ധി നിറച്ചു

നിറഞ്ഞു,കണ്ടാലും!

പീലിക്കടപോൽ അഴകിൽ പുഞ്ചിരി

തൂകും വേട്ടുവപ്പൊന്മകളേ,

കാണുക നീയിപ്പോൾ

ഇന്നലെ വേട്ടയിൽ നിന്നയ്യന്മാർ

കവർന്ന ഗോവ്രുന്ദം

മധുവിൽപ്പോ,ളൊറ്ററിയും വേടൻ

കിളിശാസ്ത്രം ചൊല്ലും ഗണകൻ

അങ്കണമാകെ സമ്രുദ്ധിനിറച്ചു

കാണുക,തേന്വാണി

കയമലർ പോൽ വിരിനേത്രേ,കാണൂ

നിന്നയ്യന്മാരാൽ

അയലൂർ അലറിക്കരയെ,യെടുത്ത

പശുക്കൂട്ടങ്ങളെ നീ

നയമില്ലാമൊഴി ചൊല്ലും വ്രുദ്ധർ

നരച്ച താടിക്കാർ

എയിനർ എയിറ്റിയർ മുൻപിൽ നിറഞ്ഞതു

കാണുക ഗോവ്രുന്ദം

ചുടർ തരുമരുണൻ കൂടെത്തിരിയും

മുനിവരും,അമരന്മാർ

ഇട്ര്കൈ അരുളും ദേവീ നിന്നടി

തൊഴുതേനടിയങ്ങൾ

ബലശാലികളാം എയിനർ ഞങ്ങൾ

അടിയിണ തൊട്ടിപ്പോൾ

വിജയത്തിന്നൊരു വിലയായ്ത്തരുമീ–

ക്കടമിതു കൈക്കൊൾക

വഴിപാടായിക്കണ്ഠമുതിർക്കും

കുരുതിയെ കൈക്കൊൾക

അണിമുടിയമരർ ഇന്ദ്രനുമൊത്തു

തൊഴും മലരടിയാളേ

മണിനിറമോലും തവപദപങ്കജ

മലരെ നമിക്കുന്നു

ഗണനിര പെറ്റോർ വിറൽ എയിനന്മാർ

കടമിതു നൽകുന്നു

വിജയത്തിനു വിലയായിട്ടെങ്ങടെ

രുധിരം കൈക്കൊൾക

തുടിയൊടു ചെറുപറ കൊമ്പും കുഴലും

നാദമുയർത്തുന്നൂ

അരയിരുളിൽ വരും പുലിപോൽ മറവർ

വരവായ് ബലിയേകാൻ

കുമരീ നിന്നടിതൊട്ടൊരു കടമായി–

ബ്ബലിയിതു കൈക്കൊൾക

പുതുപാന്ഥന്മാർ വഴിയിൽ നിറഞ്ഞു

സമ്രുദ്ധിയതേകാനായ്

അമ്പും വില്ലും ഏന്തിയൊരെയിനർ

കടമിതു കൈക്കൊള്ളൂ

ശങ്കരി,അന്തരി,നെഇൗലി,ജടാമുടി

തന്നിൽ നിലാവൊപ്പം

ചെങ്കണ്ണെഴുമൊരു കൂറ്റൻ പാമ്പും

ചൂടിയ കൗമാരി

കേൾപ്പോരൊക്കെ നടുങ്ങും തുടിയൊടു

ശത്രുവുറങ്ങുമ്പോൾ

കണ്ണില്ലാക്കൊല ചെയ്‌വോർ ഞങ്ങൾ

നൽകും ബലി കൊൾക

വിണ്ണോരമ്രുതുണ്ടിട്ടും മ്രുത്യു–

വശത്താൽ ചാവുമ്പോൾ

നഞ്ഞുണ്ടിട്ടും ചാവാതമരേ നീയരുൾ ചെയ്യുന്നു

പാന്ഥർ തൻ പൊരുൾ തട്ടീട്ടവരെ-

പ്പുൺ ചെയ്തീടുന്നോർ

ആരിലുമൊരു ദയ കാട്ടാത്തോർ ഞങ്ങൾ

തരുമീ ബലി കൊള്ളൂ

ഇരുമരുതുകളിടെ നടചെയ്തവയെ

വീഴ്ത്തിയ ദേവീ നീ

മാമൻ കംസനയച്ചൊരു ശകടം

അറിഞ്ഞു തകർത്തോളേ

മറകളെയാദ്യം ചൊല്ലിയ മുതല്വൻ

മുനി വാഴ്ന്നരുളിയതാം

പൊറകളുയർന്ന പൊതിമല വാഴും

പാണ്ഡ്യമഹാദേവൻ

പിറർനാട്ടരചർ കറ്റ്ച്ചിപ്പോരുകൾ

പാഴ്പടുമാറയ്യേ

വെറ്റ്ച്ചിപ്പൂക്കൾ ചൂടട്ടേ ,വിറൽ

അടയട്ടേ ,ദേവീ“

പുറച്ചേരി പ്രവേശം

വേട്ടുവമങ്ക കുമാരിക്കോലം

മാറ്റിയനേരത്ത്

പുണ്യമുതലbി താപസിയാളിൻ

തിരുവടിതൊട്ടിട്ട്

ഓതുകയായീ കോവലൻ"ഈ സതി-

യെന്നുടെ പ്രിയതോഴി

കടുങ്കതിർ വേനൽ ചൂടുപൊറുക്കാ-

നരുതാതുഴറുന്നു

ചരലുനിറഞ്ഞൊരു കാനനവഴികളി-

ലിവളുടെ ചീറടികൾ

നൊന്തുമുറിഞ്ഞു ഭവിക്കുകയാലേ

പതിയാതായല്ലൊ

കരടികൾ പുറ്റിന്നരികിൽ വരാ,പുലി-

മാനോട് പൊരുതില്ലാ

അരികെച്ചെന്നു ഭജിപ്പോർക്കാശ്രയ-

മരുളും കൂട്ടക്കാർ

വനദേവതമാർ,പാമ്പും,മുതലക-

ളരുളാ ദു:ഖത്തെ

ചെങ്കോലേന്തും പാണ്ഡ്യർ കാക്കും

നാടിതു,കേൾക്കുന്നു

ഇരവിൽച്ചെല്ലാം യാത്ര നമുക്കതിൽ

മടി കാണിക്കേണ്ട

പകലൊളിയേക്കാളായിരമുയിരെ–

ക്കാപ്പോർ നിലവൊളിയിൽ

നീണ്ടപഥങ്ങൾ രാത്രി കടക്കാം

കുരവരും ഓതുന്നു

ഉഗ്രം ചെങ്കോലേന്തിയ വേന്തൻ

കുടികൾ പോലെയവർ

പടുങ്കതിർ അമയം 1 കാത്തു ;പതുക്കെ–

പ്പലമീൻ സേനയുമായ്

പാൽക്കതിർ ചിന്നി തെന്നവർവംശ–

മുതൽ വൻ ഉദിക്കുകയായ്

താരകമുത്തിൻ മാലകൾ ചന്ദനശീതച്ചാറുകളും

ഇളമുലയിണകളിൽ ചേരാതൊഴിയും കാലം പിന്നിട്ടു

ധാതുകൾ ചേരും കഴുനീർമാലകൾ മുല്ലപ്പൂവുകളും

പൂംകുഴലിൽ ചേരാതൊഴിയും കാലം പിന്നിട്ടു

ചന്ദനതളിരും പൂന്തളിർ ചെന്തളിർമേനിയതിൽ

ചന്ദനഗന്ധമിയന്ന മേനിയിൽ ചേരാതൊഴിവായി

മലയമലയിൽ പിറന്നു,മധുരയിൽ

വളർന്നു, കവിനാവിൽപ്പൂത്തു

തെന്നലുമൊത്തു പാൽമതി വെൺകതിർ

ചൊരിയുകയായിപ്പോൾ

കണ്ണകിയാളിൽ വേനൽത്തിങ്കൾ

കതിർ ചൊരിയാനായി

പാർമകൾ പ്രാർഥിച്ചൊരു നെടുവീർപ്പി-

ട്ടാണ്ടു നിദ്രയിലും

ക്ഷീണിത സതിയെ നോക്കിക്കോവലർ

പതിയേ ഉരചെയ്തു

“പുലികലൂമാന്തകൾ കരടിയുമുണ്ടേ

പോരൂ ഞാനില്ലേ ?”

വളകളണിച്ചെംകയ്യുകൾ തന്നുടെ

തോളിൽ വെപ്പിച്ചു

പാപമെഴാ വേദജ്ന്നയുരക്കും ധർമ്മമൊഴികേട്ടു

ദുർഘടമാർഗ്ഗം പിന്നിട്ടാർ,തീവേനലുണക്കീട്ട

പരുവക്കാടിൽ കാനനകോഴികൾ

ഉദയമറീക്കുമ്പോൾ

വേദപ്പൊരുളുകൾ നാവാൽ പറയും

മുറയെച്ചെയ്യാതെ

വരിഗാനത്തിൻ മട്ടിൽപ്പാടും

പൂണൂൽ വർഗ്ഗക്കാർ

മരുവും ഗ്രാമത്തെരുവിൽ ,കോവിലിൽ

രക്ഷാസ്ഥാനത്തായ്

കണ്ണകിയേയും താപസിയേയും

ഇരുത്തിപ്പോകുന്നു

പെരുവഴിവേലിക്കരികിൽ നീരെഴു–

മൊരു പൊയ്കയെ നോക്കി

പ്രിയയെക്കാട്ടിൽ നടത്തിയതോർത്തു

കൊല്ലത്തലപോലെ

ഉള്ളുകലങ്ങിയുതിർത്തു ,ശ്വാസം

പൊയ്കാതീരത്ത്.

രൂപം മാറി വിളർത്തവനെ–

പ്പാർത്തറിയാതായിട്ട്

കൗശികനാകും ബ്രാഹ്മണനപ്പോൾ

ചൊല്ലീയൊരുവാക്യം

“കോവലൻ പിരിയെക്കൊടുംതുയരത്താൽ

മാമലർനെടുകണ്ണാൾ

മാധവിയെപ്പോൽ,വരണ്ടവേനലിൽ

അലർകളുപേക്ഷിച്ചൂ

ദു:ഖിതയാകും മാധവിവള്ളീ” പച്ചിലകുരുകുത്തി–

പ്പന്തലിൽ നിന്നു മുഴങ്ങും വാക്യം

കേൾപ്പൂ,കോവലനും.

“ചൊല്ലിയ വാക്യമിതെന്തിതിനെന്തേ–

യർഥം” ചോദിക്കെ

കോവലനിവനെന്നുള്ളിൽക്കണ്ടു

വരുന്നു ചാരത്ത്

കൗശികനാകും 2മാണിയുരച്ചു വന്നവിശേഷങ്ങൾ

ഇരുനിധിക്കിഴവനുമവനുടെ പത്നിയും

പെട്ട മഹാദു:ഖം

അരുമണിപോയൊരു നാഗങ്ങൾ പോൽ ഖിന്നർ ഉയിർ വിട്ട

വെറുമെയ്യോടു തുയിർക്കടൽ നീന്തും ദു:ഖകഥാസാരം

എങ്ങും ചെന്നു തിരക്കാൻ കിങ്കരർ ചെന്നു, പെരും നഗരം

രാജാരാമനെ വിട്ടൊരയോധ്യാനഗരം പോലായി

കോവലനോതിയ സന്ദേശത്തെസ്സഖി വായാൽ കേട്ടു

വിളറിവെളുത്തു വ്യഥാകുലയായി

നെടുനിലമാടത്തിൽ

ഇടനിലചേക്കപ്പള്ളിയിൽ വേഏണു മാധവി അതുകേട്ടു

ദു:ഖിതനായ് ഞാനവളെക്കാണാനവിടെച്ചെന്നെത്തി

ദു:ഖിതയവളെന്നടിതൊട്ടിട്ടു, ദു:ഖമകറ്റാനായ്

പ്രാർഥിച്ചരുമലർക്കയ്യാലൊരു തിരു–

മുഖവും എഴുതീട്ട്

മണ്ണുതൊടീച്ചെൻ കയ്യിൽത്തന്നാൾ

കണ്മണികോവലനായ്

നൽകുകയെന്നാൾ ,ഓലയുമായി

ചെന്നേൻ പലനാട്ടിൽ

അഗ്നിയെ കാക്കും ബ്രാഹ്മണനീ ഞാൻ“

എന്നുരചെയ്തിട്ടേ

പൂവിരിപുരികുഴലാളുടെയോല

കോവലനേകുന്നു

കൂടെക്കഴിയും കാലം നെയ്യിൻ വാസനക്കുറുകൂന്തൽ

മ്രുത്തികചിഹനം ഉണർത്തിക്കാട്ടി–

കൈവിടാനരുതാതെ

ഓലവിടർത്തിഗ്രഹിച്ചിട്ടടികൾ 3

കാലടിമുൻ വീണു

”തെളിവില്ലാത്തെനവാക്കുകളുള്ളിൽക്കൊള്ളുകവേണം നീ

കുരവന്മാരെ മറന്നിട്ടവരുടെ അടിപണി ചെയ്യാതെ

കുലമകളൊത്തിട്ടിരവിൽ പോന്നതിലെൻ പിഴയറിവീല

എൻ മനമിപ്പോൾ ദു:ഖാക്രാന്തം തീർക്കണമാ ദു:ഖം

കുറ്റമെഴാത്തറിവോലുന്നോനെ കാക്കുക നീയെന്നെ“

എന്നവളെഴുതിയ വരികളുണർന്നു പാപമെഴാത്തോൾ ,താൻ

ചെയ്തൊരു ദുഷ്ക്രുതമെന്നുമറിഞ്ഞു തളർച്ചയതും നീങ്ങി

”ഓലയിലുള്ളതറിന്ന്ട്ടെന്നുടെയഛനു നൽകാനും

മ്രുത്തികയിട്ടൊരിവാക്കുകളർഥം ചേർന്നവയാണല്ലൊ

കുറ്റമെഴാത്തെൻ കുരവന്മാരുടെ

മലരടി പണിയുന്നു

കൗശികമാണി,ഓലയവർക്കായ് ഏകണമവിടുന്ന്

എനവിരഹത്താൽ വന്ന നടുക്കം തീർത്തു മനസ്സിങ്കൽ

സങ്കടമെല്ലാം മാറ്റാൻ വേഗം പോകണമിപ്പോഴേ“

മാശില്ലാത്തൊരു ചാരിത്രത്തിന്മണിയാം കണ്ണകിയൊ–

ത്താശകളറ്റോരരവി 4 താപസി വാഴുമിടത്തെത്തി

അവിടെ ദേവിപ്പോർക്കോലത്തെപ്പാടും പാണരുമൊ–

ത്തവനുമിണങ്ങീട്ടുത്തമമാം ചെങ്കോട്ടിയാഴിങ്കൽ

തന്ത്രി മുറുക്കിക്കെട്ടിയതൊന്നിനെ പറ്റുവഴിക്കാക്കി

ഉഴമുതൽ ഇളവരെയായരുമ്പാലശ്രുതി ചേർത്തു പിന്നെ

ഗീതമുറയ്ക്കേ മൂവകസ്ഥാനവും പായ്ക്കലമങ്കയുടെ

പാടൽപ്പാണി ആശാനാം പാലൈയാഴ്ത്തിരംനാലും

ചേർന്നോ എന്നു ചെവിക്കേട്ടറിയ ഗാനവിശേഷങ്ങൾ

പാണരുമിടചേർന്നവനാ വീണയിൽ വായിക്കുകയായി

”മധുരക്കൂടലിലെത്താനിനിയും കാതം“ചോദിച്ചു

വൈരം പറ്റിയൊരകിലിൻ ചാന്തും കുംകുമചന്ദനവും

മാന്മദവും മ്രുഗനാഭിക്കുഴമ്പും ചേർത്ത കൊഴുംചോറിൽ

നീരാടീട്ടു മണം വീശും മ്രുദുദിവ്യത്തെന്നലിതാ

പൂന്തേങ്കഴുനീർചെമ്പകമാലയിൽ മാധവിമല്ലികയിൽ

മനയിൽ വളർത്തിയ മുല്ലയിൽ മൊട്ടു വിടർന്നതു കോർത്തഴകിൽ

മലരണിമെത്തയിൽ പറ്റിച്ചേർന്നിട്ടിവിടെയടിക്കുന്നു

അട്ടിൽപ്പുകയും പകലങ്ങാടിയിലപ്പം വിൽക്കുന്നോർ

അപ്പം ചുട്ടൊരു പുകയും ,പൗരർ ഗന്ധമെടുക്കാനായ്

മേൽമാടങ്ങളിലഴകായ് നിറയും നല്ലൊരകിൽപ്പുകയും

ആഹൂതിപ്പുക തനിതനിയാം പൊലിവാർന്ന പുകയേറ്റ്

വിജയികൾ ചൂടും മാലകൾ മാറിലണിന്നൊരു പാണ്ഡ്യൻ തൻ
കോവിലകത്തുന്നാരാലും പറയാനരുതാത്തൊന്നായ്
മനസുഹരിക്കും നറുമണമാകെ വെളിപ്പെടുമാറിപ്പോൾ
വീശീടുന്നു മാരുതനിവിടെ മധുരാപുരി തൊട്ടോൻ.
കവികൾ തിരുനാവാലെപ്പാടിയ പൊതിയിൽ മലത്തെന്നൽ
പടിയുമ്പോലീ മധുരത്തെന്നൽ വരുന്നതു കണ്ടില്ലേ?
പാണ്ഡ്യൻ തൻെറ വളർശ്രീനഗരം മധുരയടുത്തെത്തീ
തനിയെച്ചെന്നാൽപ്പോലും വഴിയിൽ തടുക്കയില്ലാരും
മുന്നാൾ ചെന്നതുപോലെ തപസ്വിനിയാളും കാന്തയുമായ്
അന്നും രാത്രിയാത്രതുടർന്നു മാർഗ്ഗേ കാണായി
സംഹാരാധീശ്വരനാം ശിവനിൻ ഉന്നതമാം കോയിൽ
പേരെഴുപാണ്ഡ്യൻപുകഴേറീടും കോവിലുകളുമായി
പലവിധരാഗമുയർത്തും പുലരീഭേരിക്കുരലോശ
അന്തണർ നാന്മറയോതീടുന്നൊരുഘോഷമിടക്കിടയായ്
മാതവരോതും മന്ത്രം, തോല്വികളറിയാത്തോൻ മന്നൻ
ഏകിയശ്രീയാൽ വാളോർ മുഴക്കും മുരജദ്ധ്വനി താനും
പോരിനുപോകും കൊമ്പന്മാരുടെയലറൽ,കാട്ടിനകം
വാരിക്കുഴിയിൽ മഹാഗജവീരർ ഉയർത്തും മുഴക്കങ്ങൾ
പണനിലതന്നിൽ കുതിരകളാർപ്പും പൊരുനർ കൊട്ടീടും
മരുതനിലത്തിലെ മരുതപ്പറയും കലരും നിനദങ്ങൾ
കാർക്കടലൊലിയെപ്പോലെയുണർത്തും കൂടലിനാർപ്പൊലികൾ

എതിരേൽക്കുകയാൽ സങ്കടമൊക്കെ ശമിച്ചവരായ് മൂവർ

കുരവം,ബകുളം,കൊങ്ങുകൾ,വേങ്ങ,നാഗം,മഞ്ചാടി,

മരുതു,കടമ്പുകൾ,ചെമ്പകവും ,മലർപ്പാതിരിയാം മരവും

പന്മലർപൂത്തുവിരിച്ചഴകാക്കിയ മേൽപ്പൂവാടയൊടും

വിരിമലർമല്ലിക,മുല്ലകളും,കുരുകുത്തി,നറുന്താളി,

കൊടുങ്കൊടി മുച്ചുണ്ടകളും കുടജപ്പാലകൾ ,പരുവകളും

കെട്ടിപ്പിണയും വല്ലികളാൽ പുതുമേഖലയണിയുകയാൽ

ചുറ്റിവളർന്ന കൊടുങ്കരയാം ജഘനത്തൊടുമഴകേറി

പൊലിമയെഴുന്ന തുരുത്തിൽപ്പലവക പുഷ്പദളത്താലെ

പാൽച്ചുണങ്ങണിയും മണൽക്കുന്നുകളാം ഇളമുല ചേർന്നിട്ടും

കരയിൽ നിന്നുപൊഴിഞ്ഞ മുരുക്കിൻ ചുവന്നവായ്പ്പൂവും

അരുവിമുല്ലകളൊഴുകിവരുന്നൊരണിപുഞ്ചിരിയോടും

വിലങ്ങിനിവർന്നു ഒഴുകും കരിമീന്നെടുകണ്ണുകളോടും

വിരിമലരൊഴിയാക്കരിമണലാകും കാർകൂന്തൽച്ചാർത്തും

ഉലകെപ്പലതും വിളയിച്ചൂട്ടും ഉയർന്ന ധർമ്മിഷ്ഠർ

പുലവന്മാരുടെ നാവിൽ പൂങ്കൊടിയായിവിളങ്ങുന്നോൾ

പാഴാകാത്ത കുലക്കൊടി പാണ്ഡ്യന്നോമന വൈകൈ വദി

കാമിനിയാൾക്കുവരും തുൻപത്തെയറിഞ്ഞോളെപ്പോലെ

പുണ്യനറുമ്പൂവാടയിൽ തന്മെ മൂടി ,ക്കണ്ണുകളിൽ

തിങ്ങിനിറഞ്ഞ ജലത്തെ മറച്ചിട്ടുള്ളിലൊതുക്കുന്നു

ഈ നദിയൊരു നീർനദിയല്ലിവളൊരു പൂവാറാണല്ലൊ

അന്നമ്പോലെ ഗമിപ്പോൾ ,താപസി പോലെ വിളങ്ങുന്നു

അന്നമ്പോലെ ഗമിക്കും കണ്ണകി, താപസിയൊത്തിവളെ

അന്നമ്പോലെ ഗമിക്കും വൈഗാനദിയെ നമിക്കുന്നു

പെരുനദിയക്കരെയെത്താൻ ഗജമുഖ,കുതിരമുഖത്തോണി

സിംഹമുഖത്തിൻ തോണികൾ ചെല്ലും പെരുതുറയണയാതെ

ചെറിയൊരു കടവിൽ താപസിയൊത്തൊരു കട്ടുമരം കേറി

തേന്മലരൂറും നറുപൊഴിൽ തിങ്ങും തെങ്കരയണയുന്നു

വാനവരുറയും മധുരാപുരിയെ വലംവരുമെങ്കിൽ നാം

പുണ്യം നേടുമതെന്നും ചൊല്ലീട്ടുപവനവും ചൂഴും

അകഴിയെയൊന്നുവലംവന്ന്നവരാ പുരിയിൽ അണയുന്നു

കരുനെടുങ്കുവലയ,മാമ്പൽ,കമലം കണവൻ പിരിയുമ്പോൾ

ഇവൾ തനി താങ്ങും തുയരമറിഞ്ഞോ നീർവണ്ടിൻ ധ്വനിയാൽ

ഏൻഘലിക്കണ്ണീർ മുറ്റിത്തേനാൽ കിടുകിടെയിളകുന്നു

അരികൾ ഭയക്കും പുറമതിലിങ്കൽ ഉയർന്ന നെടുംകൊടികൾ

അരുതേയിങ്ങുവരല്ലേയെന്നോ കൈകാട്ടീടുന്നു

പറവകളാർക്കുംവയലുകൾ ചോലകൾ നീർപ്പണ്ണകളുമായ്

വിരിനീർ ഏരികൾ ,കായ്ക്ക്കുലയേന്തും തെങ്ങും വാഴകളും

കമുകും മുള്ളുകൾ പാകിയ തണ്ണീർപ്പന്തലുമായ് കാനും

അറമ്പുരിമുനിമാർ ചേരും പുറഞ്ചിറ മൂതൂരിൽ പുക്കാർ

1അമയം=അസ്തമയം

2 മാണി=മാണവൻ,ബ്രഹ്മചാരിയായ വിദ്യാർഥി

3 അടികളെന്നു ബ്രാഹ്മണനേയും വിളിക്കുന്നത് ചരിത്രകാരന്മാർ ശ്രദ്ധിക്കണം

4 അറവി=അറവോൻ എന്നതിൻെറ സ്ത്രീലിംഗം.അറം=ധർമ്മം അറം അഥവാ ധർമ്മം ഉള്ളവൾ ധർമ്മിഷ്ഠ

ഊർകൺഗാഥ

പുറഞ്ചിറച്ചോല,നീർപ്പണ്ണ,കതിർവയൽ

പുള്ളെഴുന്നേറ്റാർക്കും പുതുപുലരി

പൊയ്കയിൽ താമരമലരാം പൊതിയഴി-

ച്ചുലകം തൊഴും സൂര്യനെഴുന്നള്ളുന്നു

ശത്രുശിരസ്സുനടുങ്ങുമാറാടിയ

വാളേന്തും പാണ്ഡ്യൻെറരാജധാനി

നാന്മാസക്കൂടലാലേറ്റം പ്രസിദ്ധമാം

നന്മധുരാപുരി തുയിലുണർന്നു

കാമനെ വെല്ലാൻ ലലാടമിഴിതുറ-

ന്നോനാം പരമേശന്നാലയവും

ഗാരുഡചിഹ്നമുയർത്തിയ നൽക്കൊടി

പാറും “നിയമവ്ം” ബാലഭദ്രൻ

ശ്വേതാംഗനായിക്കലപ്പയെടുത്ത,വൻ

നാഗരം ,കോഴിക്കൊടിയോൻ കോട്ടം

അറവും തുറവും അറിഞ്ഞവർ വആഴുന്ന

പള്ളിയും ,മന്നൻെറ കോവിലുമായ്

വെള്ളവലമ്പിരിശ്ശംഖിൽപ്പലതരം

കാലമുരജം ഉയർന്നുകേൾക്കായ്

വൻ തപം ചെയ്പവൾ മുൻ വന്നു കോവലൻ

കൈ ബ്ഌാഴുതോതുന്നതിപ്രകാരം:

"സന്മാർഗ്ഗമെല്ലാം വെടിഞ്ഞു ഞാനീവിധം

മുൻപറിയാത്തൊരീ നാട്ടിലെത്തി

പൂമലർമേനിയാളെൻപ്രിയക്കാകാത്ത

താപവും ദു:ഖവുമേകിയോനായ്

താപസശ്രേഷ്ഠയാൾ നിൻ മുന്നിലിന്നുഞാ–

നേറെ നിസ്സാരനായ് വന്നു നിൽപ്പൂ

ഇപ്പഴമ്പട്ടണമന്നനും ശ്രേഷ്ഠരാം

എൻ കുലജാതർ വണിക്കുകൾക്കും

എൻ നില കൂറിവരും വരെയെൻപ്രിയ

കണ്മണിയാളെ നീ കാത്തിടേണം

താപസിയങ്ങുന്നിരിക്കെക്കിളിച്ചിറ–

പ്പൊൻ വളയാൾക്കെന്തു ദു:ഖമേൽക്കാൻ!"

ചൊന്നാൾ കവുന്തി,"പ്രിയതമയാളൊത്തു

ചെയ്ത പുണ്യത്തിൻ ഫലങ്ങളെല്ലാം

നന്നായ് അനുഭവിച്ചിട്ടിന്നു നിസ്തുല–

ദു:ഖക്കടലിൽ ഉഴപ്പവനേ,

പാപകർമ്മങ്ങൾ ഫലമൂട്ടുമെന്നല്ലേ

ധർമ്മാർഥസാമം പറഞ്ഞിരിപ്പൂ

നാവാം കുറുന്തടിയാലേ വായാം പറയടി-

ച്ചേറെപ്പറഞ്ഞുപദേശിച്ചാലും

ഏതും ഗ്രഹിയാതെ,ദുഷ്കർമ്മമെന്നിയേ

മറ്റൊന്നു ചെയ്‌വീല മാനുഷന്മാർ

ചെയ്ത കർമ്മം ദു:ഖമേകുന്ന വേളയിൽ

അന്ധതയാലെ മയങ്ങിടുന്നു

നീക്കാനരുതാത്ത കർമ്മഫലങ്ങളെ

ഏറ്റിട്ടനുഭവിക്കുന്ന നേരം

ജ്നാനികളാകിയ പൂരുഷർ ദു:ഖത്തെ

പൂണുമാറില്ലയെൻ പൊന്മകനേ

അംഗനമാരെപ്പിരിയൽ,പുണരലും

രണ്ടുമനംഗൻ കൊടുത്ത ദു:ഖം

കാറണിവേണിയെപ്പൂണ്ടവർക്കല്ലാതെ

സന്യാസശീലർക്കു തെല്ലുമുണ്ടോ ?

അന്നവും പെണ്ണുമാണാകെസ്സുഖമെന്നു

കൊണ്ടവരജ്നരാം മാനവന്മാർ

ഉള്ളിലേറ്റുന്നൊരു തുൻപങ്ങൾ കണ്ടറി-

ഞ്ഞല്ലേ ,മുനിമാർ ത്യജിച്ചു കാമം ?

കാരുണ്യശീലരവർ മർത്ത്യനായിട്ടു

പേറുന്നു സ്നേഹാർദ്രമായ ദു:ഖം

അത്തരം മാമുനിമാരിന്നുമെന്നുമുണ്ട്-

എന്നതേ എന്നും നിലച്ച സത്യം

താതാജ്ന മാനിച്ചു പ്രേയസിയോടൊത്തു

കാടായ കാടും കടന്നുകേറി

കാതലി പോകയാൽ തുൻപം പൊറാഞ്ഞവൻ

നാന്മുഖന്നഛനാം വിഷ്ണുവല്ലേ ?

ചൂതാട്ടഭൂമിയിൽ മണ്ണും കിരീടവും

പോകയാൽ കാമിനിയാളുമായി

കാനനമാണ്ടോനൊരു വസ്തുമോഹിക്ക-

യാലല്ലവളെയും കയ്യൊഴിച്ചു

പ്രേയസിയാളും ചെറുതല്ല,കുറ്റമ-

റ്റോളായ് മഹിതയായ് താനിരുന്നു

കാട്ടിലിരുട്ടിലുറങ്ങിക്കിടക്കവെ

വേട്ടവൻ മുജ്ജന്മപാപമൊന്നാൽ

കൈവെടിഞ്ഞാനെന്ന കാരണത്താലവൾ-

ക്കുണ്ടോ  കുറവെന്നുമോർക്കണം നീ.

രാമനുമല്ല,നളനുമല്ലിന്നുനീ

ഭാഗ്യവാൻ ഭാര്യാസമേതനല്ലോ

പാണ്ഡ്യൻെറ നാട്ടിൽ കടന്നു നല്ലോരിടം

പാർത്തിങ്ങു വൈകാതെ വന്നുകൊൾക”

കാവലിൻ വേലി വളഞ്ഞ ജലാശയ

ശ്രീയെഴും നല്ല കിടങ്ങുകളിൽ

ആനകൾ പോകാൻ തുരന്നു നിർമ്മിച്ചുള്ള

വീഥി വഴിയെക്കടന്നുചെന്നു

കോട്ടവാതിൽക്കൽ വാളേന്തിയ കാവലിൽ-

പ്പേർപെറ്റവർ,യവനർക്കുപോലും

ശങ്കതോന്നാതെ കടന്നിന്ദ്രദേവൻെറ

ആഭരണച്ചെപ്പടപ്പുപോലെ

പാതിതുറന്നുവെച്ചുള്ള മതിൽക്കക-

മെത്തുകയായവൻ മന്ദമന്ദം

കാറ്റടിച്ചേറ്റം പതാകകൾ പാറുന്ന

വീഥിയിൽ ശീലം ത്യജിച്ചവരായ്

കാമുകരൊത്തിട്ടു ദാസികൾ വാഴുന്ന

വൈകൈത്തുറമുഖപ്പൂംതുരുത്തിൽ

വെണ്മണലിൽ ,പള്ളിയോടവും തോണിയും

തെപ്പവും കെട്ടിനീന്തുന്ന വണ്ണം

നാനാവിധം  ജലക്രീഢകൾ ചെയ്യുന്ന

മോഹനദൃശ്യത്തിൽ കണ്മയങ്ങി

മുല്ലയും താഴിക്കുവളയും കൺപോലെ

ചിമ്മിവിടർന്ന നെയ്തൽകൾ ചൂടി

വെണ്മല്ലികയോടു പൂമ്പരാഗം പെട്ട

ചെങ്കഴുനീരിതൾ ചേർത്തുകെട്ടി

കോർക്കത്തുറമുഖമുത്തുവടം,പൊതി–
ത്തെന്മലച്ചന്ദനച്ചാറു പൂശി
പൊൽക്കൊടിമൂതൂർ പൊഴിലിലമർന്നിട്ടു
ലീലകളാടാൻ കൊതിച്ചു ചിത്തം
സന്ധ്യക്കിളനിലാമുറ്റത്തു കാമിച്ച
രൂപത്തെ ഗായകൻ വാഴ്ത്തി നിൽക്കെ
പൂഞ്ചേക്കമേലെയിരുന്നിൻപമോടതിൻ
സ്വാരസ്യമാസ്വദിക്കുന്നതിന്നും
ചിത്രപടങ്ങൾ വരച്ച ചെമ്പട്ടിനെ–
ച്ചിത്രമായ് ചുറ്റിയുടുത്തുകെട്ടി
പൂമുടിമേലെ കുടജമലർകളും
ചിറുമല പൂത്ത നറുംതാളിയും
അന്നു പുതുതായ് വിരിഞ്ഞ കുറിഞ്ഞി തൻ
പൊൻപൂവുമൊന്നിച്ചു ചേർത്തു ചൂടി
കുംകുമവർണ്ണമെഴുതി മുലകളിൽ
ചെങ്കൊടുവേരിതൻ മാലചാർത്തി
പർവതത്തിൻെറ ചിറകരിഞ്ഞോൻ വജ്ര–
ധാരിയാമിന്ദ്രന്നു ഭംഗി കാട്ടാൻ
മേഘസാമ്രാജ്യം ഭരിക്കുന്ന മന്നവൻ
വാടയാം കാറ്റൊത്തു പോന്ന കാലം
ശിൽപ്പികൾ ഭംഗിയായ് മേഘം തൊടുമാറു

തീർത്ത മാടത്തിലകിൽ വിറകാൽ
മുഗ്ധവധൂടികൾ ധൂപം പുകപ്പതു
സ്വസ്ഥമായ് കായുവാൻ മോഹമോടെ
ചാന്തിട്ട മാറുള്ള നമ്പിമാർ ജാലകം
മൂടിയടയ്ക്കും കുളിരുകാലം
വലിയ ഗ്രുഹങ്ങളിൽ വധുകാന്തരൊന്നിച്ചു
ഇളനിലാമുറ്റത്തു വെയ്യുകായാൻ
വിരികതിർ സൂര്യൻെറ മണ്ഡലം ദക്ഷിണ
ഭാഗത്തയനം തുടർന്നിടുമ്പോൾ
വെണ്മഴമേഘമരിമ്പു വെച്ചാകാശ–
മൻപോടെഴുന്നള്ളും മഞ്ഞുകാലം
ആഴക്കടലിലെ വംഗനൗകയ്ക്കകം
തൊണ്ടിന്രുപന്മാർ നിറച്ച ദ്രവ്യം
അകിലും,തുകിൽ,ഹാര,ഗന്ധക,കർപ്പൂര–
മഴകായ് വഹിച്ചിട്ടു വന്ന തെന്നൽ
അരചൻെറ പുരിയിൽ കടന്നിട്ടു കാമൻെറ
വിലvിഴാ കാണുന്ന പുണ്യകാലം
പൈങ്കുനിമാസംവരേക്കും ഭരിക്കുന്ന
ഹേമന്തമന്നൻെറ വാഴ്ച്ചകാലം
മാധവിക്കോതകുരുക്കുത്തിമുല്ല–
യിളംതളിരാകും കൊടിയെടുക്കെ

കാവുകൾ കാനനം മണമലരേന്തവെ

തെന്നവൻ തൻ പൊതിത്തെന്നലോടും

മാമധുരാപുരിക്കുള്ളിൽ കടന്നിട്ടു

പ്രേമം തഴച്ച തുണകൾ പുൽകി

തുൻപമൂട്ടുന്നൊരിളവേനലാം മന്ന-

നെങ്ങുണ്ടു ധന്യമീയൂരിലെന്യേ ?

വല്ലിപോൽ സുന്ദരിമാർ പെരുംവൃക്ഷമാം

തങ്ങൾക്കധീനപുരുഷരൊത്ത്

കാലങ്ങളെണ്ണീട്ടു ദു:ഖമകന്നിട്ടു

പാരം രമിക്കുന്ന പുണ്യകാലം

കന്നുമ്പിടികളും കാക്കുന്നകൊമ്പരും

ഒന്നായ് നടുങ്ങുന്ന കുന്നുനാട്ടിൽ

കാട്ടിലെരിഞ്ഞിടുമഗ്നി കെടുത്തുവാൻ

കോടക്കാറ്റോടൊത്തു വന്നുചേർന്ന്

കൂടൽ ഭരിച്ചവൻ വേനലാം മന്നവൻ

ദേശാന്തരത്തിലെഴുന്നള്ളുവാൻ

നന്നായ് പുറപ്പെട്ടു നിൽക്കും കൊടുവെയിൽ-

ക്കാലത്തിനന്ത്യമാം നാളണഞ്ഞു

വയ്യം,ശിബികയും,തൂമണിക്കാലെഴും

ഓമനപ്പര്യങ്കമൊത്തിണങ്ങി

നന്ദനോദ്യാനത്തിലാനന്ദമായ്ത്തുണ-

മാരൊത്തു ചാമരം വീശിവീശി

താംബൂലച്ചെല്ലവും കൂർത്ത വാളും തൻെറ

കോമകൻ തന്നതാം ദ്രവ്യമെല്ലാം

എന്നും പിരിയാതെ കാക്കുന്ന പൊൻ വള–

ക്കാരികൾ മങ്കമാർ രാത്രിതോറും

പുത്തൻപുതുമണം പൂണ്ട വരന്മാരെ

നിദ്രാവിഹീനരാക്കിപ്പുണർന്ന്

ദാസികൾ പൊൻ കിണ്ടി തന്നിലെടുത്തതാം

പാനീയവും മോന്തി കണ്മയങ്ങി

അക്കണ്ണിണകളിൽ പൂവെന്നു വണ്ടിനം

ചുറ്റവേ പൂമലർമാലകളാൽ

അവയെയകറ്റീട്ടിലവിതൾ പോലവെ

ചെവ്വായിൽ ഇളമുത്തുപ്പല്ലരുമ്പി

പ്രണയകാലത്തിലുരച്ച നൽക്കാവ്യങ്ങൾ

ലഹരിയാൽ നേരെപ്പറഞ്ഞിടാതെ

ചിരിവരുമാറു കുഴഞ്ഞുള്ള ഭാഷിതം

മധുരം ശ്രവിക്കുന്ന വീഥികളും

ചെങ്കഴുനീർമലർമൊട്ടുപോലഗ്രത്തി–

ലൊന്നുചുവന്ന കയൽമിഴിയാൽ

കൊല്ലുന്നവില്ലാം പുരികങ്ങളാൽ ,ചുരുൾ

കുന്തളമ്പാറും ലലാടങ്ങളിൽ

പാതിമാഞ്ഞുള്ള തിലകവും മുത്തായി
നീളെയരുമ്പിയൊരോമലേർപ്പും
മാറീട്ടു വീണ്ടും രമിക്കുവാൻ ഖിന്നരായ്
മന്നവർ കാക്കുന്ന വീഥികളും
ചുട്ടമൺ മേയാതെ സ്വർണ്ണത്തകിടിനാൽ
ഒട്ടും കളങ്കമില്ലാതെ തീർത്തു
മന്നവനല്ലാതെ മാറ്റാരറിയാത്തെ
തങ്ങൾ മനകൾ നിറഞ്ഞ്ജ വീഥി
വേത്തിയൽ പൊതുവിയൽ രണ്ടുമറിഞ്ഞിട്ടു
കൂത്തുപിഴക്കാതെ ആടുമാട്ടം
എട്ടുവരിക്കൂത്തുപാണിയും തൂക്കുകൾ
വാദ്യങ്ങളെല്ലാം മുറക്കറിഞ്ഞ്
നാലുമാർഗ്ഗത്തിലഭിനയവേദിയിൽ
ഏഴുസ്വരത്തിൽ സഭകളിലും
ആടലും പാടലും ചെയ്യും “തലക്കോലു”
നേടിയ സുന്ദരിയാം വിദുഷി
വാരങ്ങൾ പാടും മുതിർന്നവർ ദാസിമാർ
തലപ്പാട്ടിടപ്പാട്ടു പാടുവോരും
നാലുവകയിൽ പുരുഷർ കാമിക്കുമ്പോൾ
ആയിരത്തെട്ടുകഴഞ്ചു സ്വർണ്ണം
മുട്ടാതെയെന്നും മുറയായ് ലഭിപ്പവൾ

കണ്ണാൽ കടാക്ഷവല വിരിപ്പോൾ

തീണ്ടിയാൽ കാമിച്ചുപദ്രവിച്ചീടുന്ന

ദേവതപോലിരിക്കുന്ന നാരി

ദുർലഭമാം ജ്നാനമെല്ലാം പ്രതിക്ഷണം

മന്നോരിൽനിന്നു കവർന്നെടുപ്പോൾ

താപസരെങ്കിലും വണ്ടുപോൽ പുഞ്ചിരി

തൂകും മലർ തെണ്ടുവോനാകിയും

കടമവിരുന്നറിയാത്ത പുതിയവ–

നാകിലും നിത്യം പുണർന്നുപുൽകി

ഇൻപമായ് നിദ്രയിൽ വീഴ്ത്തുവആൻ വീണയും

അൻപുമൊഴിയും പഠിച്ചുവെച്ചു

എട്ടുമൊരെട്ടുകലകളിൽ മുൻ നിന്ന

നാരിമാർ പാർക്കുന്ന വീഥിരണ്ടും

തേരും,ശിബികയും,വണ്ടി,കവചവും

അങ്കുശവും അരപ്പട്ടകളും

കൈത്തളകൾ,വള,വാലുള്ള ചാമരം

കുത്തുകോലും നൽപ്പരിചകളും

ചെമ്പിനാൽ,വെങ്കലത്താലും ,കയറിനാൽ

മാലരൂപത്തിലുള്ളായുധങ്ങൾ

ഈർച്ചവാൾ,ദന്തം കടഞ്ഞുള്ള ശിൽപ്പവും

ധൂപവും ചാന്തും പലപൂവുകൾ

വകതെരിയാത്ത സമ്രുദ്ധിയാൽ കൂട്ടിയ

വളർപെരും ശ്രീതിങ്ങുമങ്ങാടിയും

കാകപാദം,ബിന്ദു,രേഖ,കലങ്കങ്ങൾ

നാലുമില്ലാത്ത വിശിഷ്ഠജാതി

നോട്ടം ഗ്രഹിച്ചവർ ചൊന്നതാം സൂക്ഷ്മമാം

കോടിദോഷം തീർന്നു മിന്നുംവണ്ണം

നാലുവർണ്ണങ്ങളിൽ നന്മയായ് രശ്മികൾ

വാരിവിതറുന്ന “വൈര”ജാതി

രേഖയും ,മാല,യിരുളെന്നകുറ്റവും

കൂടാത്ത പച്ചമരതകവും

പദ്മവും,നീലം,കുരുവിന്ദരത്നം,പ–

ടിതമീ നാലിനം മാണിക്യവും

പൊന്നുരുക്കീട്ടു കളങ്കം കളഞ്ഞപോൽ

പൂയനക്ഷ്ത്രത്തിൻ രൂപമാക്കി

തീർപ്പിച്ച പുഷ്യരാഗം,സൂര്യരശ്മിപോൾ

തേനവർണ്ണമായ്ക്കണ്ട വൈദൂര്യവും

നന്നായ് ത്തെളിയിച്ചുവെച്ചോരിരുൾപോലെ

നീലം, ഇരുവിധം ഗോമേദകം

ഒരുതരം രൂപമായ് ,അഞ്ചഴകായ് രശ്മി

വിതറും മണികൾ തൻ ഇടയിടയിൽ

കാറ്റു,കല്ലാൽ,മണ്ണു,നീരിനാലുണ്ടായ

കുറ്റമൊഴിഞ്ഞു പ്രഭവിതറി

ചന്ദ്ര,ഗുരുസമം അംഗാരകസമം

ശുഭ്ര,രക്താഭമുരുണ്ട മുത്തും

മദ്ധ്യം തുളച്ചവ,കല്ലിടയിൽപ്പെട്ടു

കോട്ടം ചമന്ന്ഞു ,മുറുക്കമാർന്നും

നീക്കിവെച്ചുള്ളവയാം ചെങ്കൊടിവല്ലി

നൽപ്പവിഴത്തിൻെറ കൂമ്പാരവും

ഈ നവരത്നത്തിനുൽഭവം ദോഷവും

നന്നായറിഞ്ഞ വണികസംഘം

ശത്രുഭയമറിയാതെച്ചരിക്കുന്ന

നൽഫലവത്തായ വീഥികളും

ജാതരൂപം നല്ല ഹാടകപ്പൊൻ ജാംബു-

നാദം,കിളിച്ചിറകെന്നപേരിൽ

നന്നായ് വകയറിയുന്നവർ ഇന്നിന്ന

പൊന്നിവിടെക്കിട്ടുമെന്നറിയാൻ

നീളെക്കൊടികളെഴുതിയുയർത്തിയ

നന്മയേറീടും സുവർണ്ണവീഥി

നൂലിനാൽ,രോമവും,പട്ടുനൂലും കൊണ്ടു

മോടിയായ് നെയ്തു നൂറായടുക്കി

സൗരഭ്യമേൽപ്പിച്ച വസ്ത്രവിശേഷങ്ങൾ

തങ്ങും തുണിക്കടവീഥികളും

വെള്ളിയാൽ തീർത്തുള്ള കോലും തുലാങ്ങളും

നല്ലിരുമ്പാലെപ്പറകളുമായ്

നീളെത്തരകർ ഇരവും പകലുമായ്

ഓടിത്തിരിയുന്ന വീഥിതന്നിൽ

മൂട്ടയായിട്ടും പൊതികളായും കൂട്ടി

ധാന്യങ്ങൾ തിങ്ങുന്ന കൂലവീഥി

നാലുവർണ്ണക്കാർ വസിക്കും തെരുവുകൾ

മുക്കൂട്ട,നാൽക്കൂട്ട വീഥികളും

കോവിലങ്ങാടികൾ,മന്റം,കവലകൾ

കൊച്ചുതെരുവുകൾ ചുറ്റിനോക്കി

ആകാശമദ്ധ്യത്തിൽ ഉച്ചത്തിൽ നിൽക്കുന്ന

സൂര്യൻെറ രശ്മി പെടാത്ത മട്ടിൽ

നീളെപ്പതാകകൾ തൂക്കീട്ടു പന്തലി-

ട്ടാകെ നിഴലമീണ പട്ടണത്തിൽ

ആനന്ദവാനായ് നടന്നപിൻ കോവലൻ

വീണ്ടും മതിൽപ്പുറത്തെത്തുകയായ്

അടൈക്കലഗാഥ

നിലം തരും തിരുമകൾ1 നിഴൽ 2ചക്ര-

ത്തിരുനേമി തങ്ങൾ കുലമുറക്കൊത്തു

ഉരുട്ടുവോൻ ,കുരുകുലമകൻ പാണ്ഡ്യ-

ന്നരിയ ചെങ്കോലിൻ പെരുമ,വെൺകുട-

ക്കുളിർമ്മ,വേലിൻെറ വിജയശ്രീയിവ

പെറുമ്പതികളാൽ ഗുണമിയന്നതാം

മധുരയാം ചിരപുരാതനപുരി

പരമധാർമ്മികരെഴും പുറഞ്ചിറ

പൊഴിയിലെത്തിത്താനണഞ്ഞൊരൂരിൻെറ

പെരുമയും മന്നന്നെഴുന്ന കൊറ്റവും

പറകയായവൻ തപസ്വിനിയോടും

പ്രിയയൊടും മതിവരാതെ പിന്നെയും

കടലുവേലിയായ് ചുഴന്ന ചെങ്കാന-

ത്തഖിലവേദവും ഗ്രഹിച്ച ദേശികൻ

സകലർക്കും നന്മയരുളും വൈദിക-

നൊരുവൻ മാടലൻ വരുന്നതപ്പൊഴേ

വലംവന്നു മഹാതപം ചെയ്തോൻ മുനി-

യരുളും മാമല ,കുമരിയാം തുറ

അവിടെസ്നാനം ചെയ്തവൻ മടങ്ങയാം

തിരുച്ചങ്കാട്ടിലേക്കതുവഴി വന്നു

വഴിനടന്നതിൻ തുയരം തീർക്കുവാൻ

പൊഴിലിലെത്തിയ തപസ്വിയപ്പൊഴേ

കവുന്തിയയ്യതന്നിരിപ്പിടത്തിലേ-

ക്കരുളിനാൻ,കണ്ടു നയജ്നൻ കോവിലൻ

മുനിപദം തൊട്ടു വണങ്ങി നിൽക്കയായ്
വിനയഭാവത്തിൽ അവൻ പ്രിയംവദൻ
തിരുനാവൻ 3 ബ്രഹ്മമറിഞ്ഞവൻ സർവ-
മറിഞ്ഞുചൊൽകയായ് ക്രുപേണ മാടലൻ
"ന്രുപനരുളിയ ബിരുദമേന്തിയോൾ
തളിർമേനി,ശുഭ,ഗണിക മാധവി
ഗുണവതിയൊരു ശിശുവെപ്പെറ്റെടു-
ത്തവൾക്കു പേരിടാനൊരുക്കമായെടോ
ഇരുൾ നിറഞ്ഞൊരു ഇരവുയാമത്തിൽ
പെരുംതിരകളാഞ്ഞടിക്കും വങ്കടൽ
പൊളിഞ്ഞകപ്പലിലിരിക്കും നമ്മുടെ-
യൊരു പൂർവീകൻ പണ്ടരുളിയ ദാനം
ദിനമേഴും നീന്തുമവന്നു നൽകയായ്-
ത്തുണയതിനാലെ തുരുത്തിലെത്തിനാൻ
പെരുംദാനത്തിൻെറ ഫലം തരാനിന്ദ്ര-
നരുൾകയാൽ വന്നാളൊരുവൾ ദേവത
കരകേറ്റീ കടലതിൽനിന്നും പിന്നെ
ഭവക്കടലിൽനിന്നതിനാലേയവൾ
കുലദേവീയവൾ "മണിമേഖല"യെ-
ന്നൊരുതിരുനാമം കൊടുത്ത നിൻ മകൾ
അരിയമേഖലയണിഞ്ഞൊരായിരം

ഗണികമാർ വാഴ്ത്തി "മണിമേഖല" മകൾ
ചുവന്നപൊന്നിനാൽ ഒരുമഴചൊരി–
ഞ്ഞവിടെ മംഗലം അരുളി മാധവി
അറിവുകൾക്കെല്ലാം വരമ്പായ് വാഴുവോൻ
അരിയദാനത്തിന്നെവിടെയുമർഹൻ
തളർനടയാലെ വടിയൂന്നും വ്രുദ്ധൻ
വളഞ്ഞ കൂനെഴും മുതുകിയന്നവൻ
ഒരു മറയോനെ മദയാന വന്നു
കടുംചിനത്തോടെപ്പിടിച്ച മാത്രയിൽ
അവനെക്കാക്കുവാൻ വളഞ്ഞ തുമ്പിയിൽ
കടന്നുവെൺകൊമ്പിൽപിടിച്ചു പർവതം
കയറിടും വിദ്യാധരനെപ്പോലവെ
വിടർന്നമസ്തകത്തലപ്പിലേറീട്ട്
ചിനമെഴും മദഗജത്തെ നിർത്തീട്ടാ
മുതുവനെക്കാത്ത കരുണയുള്ളോൻ നീ
ഒരിക്കൽ പോറ്റിടും നകുലം ചോരപൂ–
ണ്ടടുത്തുനിൽക്കവേ ദുഷിച്ച ചിന്തയാൽ
കൊലചെയ്തോളൊരു ഗ്രുഹിണി ബ്രാഹ്മണി
അവളെ ധേഷിച്ചു ഗമിക്കയായ് ദ്വിജൻ
അറുകൊല ചെയ്തോളവൾ തൻ കയ്യിനാൽ
അഹിതമന്നവും ജലവുമുണ്ണുവാൻ !

ഒരോലയിൽ നല്ല കവിതയൊന്നിനെ–
ക്കുറിച്ചുനൽകിനാൻ ഗ്രുഹിണിതൻ വശം
ഇതിൻെറയർഥത്തെ ഗ്രഹിച്ചവൻ തരും
സുഖമായ് ജീവിക്കാൻ നിനക്കുവല്ലതും
കടത്തെരുവിലും പെരുങ്കുടികളിൽ
വണികരിൻ മാടമറുകുകൾ തോറും
മനകളിൽ തിരിഞ്ഞലയും ബ്രാഹ്മണി
അവളെക്കണ്ടുനീയൊരുദിവസത്തിൽ
അവൾക്കുനേരിടും കടുത്തവേദന
അറിഞ്ഞിട്ടോലയെപ്പറിച്ചു സാദരം
പൊരുൾ കൊടുത്തിട്ടു സമാശ്വസിപ്പിച്ചു
കൊടിയദു:ഖത്തെക്കളഞ്ഞു ചെൽകയായ്
കൊടിയതാംകൊലയരുളിയപാപം
കെടുമറെത്രയോ പെരിയ ദാനവും
അവളാൽച്ചെയ്യിച്ചു അരണ്യം പ്രാപിച്ച
കണവനെക്കൂട്ടിയിണക്കിവെച്ചു നീ
അവർക്കു ദാനനൾ പെരിയ യാഗവും
കഴിപ്പതിനായിട്ടുരു ദാനം ചെയ്തു
ഒരിക്കൽ പത്തിനിയൊരുവളെക്കുറി–
ച്ചൊരുവൻ ചൊല്ലിയ പൊളിയപവാദം
അറിഞ്ഞവനെത്തൻ കൊടിയപാശത്തിൽ

കുടുക്കിക്കൊല്ലുവാനുറച്ചൊരു ഭൂതം
ഇരുണ്ടപാശത്തിൽക്കുടുങ്ങിപാപിയും
പെടുന്ന തുൻപത്തെയവൻെറയമ്മയും
സഹിക്കവയ്യാതെ കരഞ്ഞതുകേട്ടു
പെരുത്ത കാരുണ്യം പെരുലി നിന്നുള്ളിൽ
”എടുക്കുകെന്നുയിർ വിടുകവന്നുയിർ“
കൊടുത്തതില്ലല്ലോ നെടിയനൽപ്പൂതം
”നരകം പൂകേണ്ട പെരുമ്പാപിയിവൻ
പകരം നല്ലുയിരെനിക്കു വേണ്ടെ“ന്നായ്
നിലത്തടിച്ചിട്ടു വധിച്ച ശേഷം നീ
അലിവൊടമ്മക്കുമവൾ തൻ കൂട്ടർക്കും
പശിയകറ്റീട്ടു പലസംവത്സരം
പരിപാലിച്ചവൻ ഗ്രുഹസ്ഥാഗ്രേസരാ,
അറിവിൽ വ്രുദ്ധനായിടുന്ന ഗോപാലാ 4
നിറയെച്ചെയ്തു നീ അരിയ സൽക്കർമ്മം
കിളിന്തുപെണ്ണിവൾ ,മണി,മഹാലക്ഷ്മി-
യിവളുമൊത്തൊന്നും നിനയാതേ ഭവാൻ
കൊടിയതുൻപങ്ങൾ സഹിക്കുവാൻ വന്ന-
തതീതജന്മത്തിൻ വിനകളാൽ സഖേ”

“ഒരു കുറുമകൻ നിമിത്തമായിവൾ

കടുത്തകാവലാളെഴും മധുരയിൽ
പരിമളക്കൂന്തലുടയവൾ,വസ്ത്ര–
മപഹരിക്കപ്പെട്ടവ;ളെരുമമേലേറി
നടുങ്ങിദു:ഖിതനിവൻ ഗമിപ്പതും
ഭവദു:ഖം തീർന്നോർ പദത്തിൽ ചെന്നതും
മലരമ്പു വെറും നിലത്തെറിഞ്ഞിട്ടു
മദനൻ ദു:ഖിതൻ പുലമ്പിടും വിധം
അണിതികഴ്ബോധിയറം തരുവോൻെറ
തിരുമുൻപിൽ പുത്രിയവളെ മാധവി
കൊടുപ്പതും കണ്ടേനിരുണ്ടരാത്രിതൻ
ഒടുക്കയാമത്തിൽ ശരിക്കുമെന്നപോൽ
ഒരുപെരുംവിപത്തടുത്തുവെന്നുഞാൻ
കരുതിടുന്നെ"ന്നു പറഞ്ഞു കോവലൻ.
"അറത്തുറയിലേ ഗമിക്കുവോർക്കെഴും
പുറഞ്ചിറയിതിലിനിയിരിക്കൊലാ
ഗ്രുഹസ്ഥനാം ഭവാനകനഗരിയിൽ
അരചരും വണിഗ് ജനങ്ങളുമൊത്ത്
പ്രിയതമയൊടും ഗമിക്ക ഭാനുമാൻ
കടലിലേക്കുപോയണയും മുൻപായി"
മറതെരിഞ്ഞോനും തപസ്വിനിയുമ–
ച്ചലിതചിത്തനോടുരക്കയായ് പ്രിയം.

അറമ്പുരിഞ്ഞവർ മുനിമാർ വാഴുന്ന
പുറഞ്ചിറമൂതൂർ മലർമിഴി യക്ഷി
അവൾക്കു പൺപൊത്തുകൊടുത്തു പാലട
തിരിച്ചുപോരുന്നു സുശീലയാം വൃദ്ധ
പെരുമായർക്കുലത്തുദിച്ച മാതരി
കവുന്തിയയ്യതൻ തിരുപദം കൂപ്പി.
ദിനം പശുക്കളെപ്പരിപാലിപ്പവൾ
ജലവും പുല്ലുമായ്ക്കൊടുത്തുപോരുവോൾ
ഫലം തരുമ്പാലു പരക്കെ നൽകുവോൾ
കൊടുമയില്ലാക്കൊവലർവാഴ്വുള്ളവൾ
ഒരുകളങ്കവുമിയലാത്തോൾ വൃദ്ധ
സുമതി,കാരുണ്യഹ്രുദയമുള്ളവൾ
ഇവളൊത്തേതുമേ കുഴപ്പം കൂടാതെ
ഇരുത്തിടാമെന്നു നിനച്ചു താപസി
“ഇതുകേൾ,മാതരീ,ഇവൾതൻ കാന്തനിൻ
പിതാവു തൻ നാമം പ്രസിദ്ധമാകയാൽ
മധുരയിലവാഴും വണികൻ വന്നിട്ടി–
പ്പെരുമ്പൊരുളിനെ വിരുന്നുകൊണ്ടുപോം
കരിമിഴിയാളെപ്പെരിയകാവലൊ–

ത്തവർ മനയകം ഇരുത്തിടും ദ്രുഢം

അവർ ഭവനത്തിൽ ഇരിക്കുവോളവും

ഇവളെക്കാക്കുവാൻ തരുന്നു ഞാങ്കയ്യിൽ.

സുമംഗളയിവളിവലെ നീരാട്ടി

നെടിയചെങ്കയൽമിഴിയിൽ മയ്യിട്ട്

മധുമണമേലും വിരിഞ്ഞ കേശത്തിൽ

ചിലമലരുകളണിഞ്ഞണിയിച്ചു

പുതുപുടവകൾ കൊടുത്തു കാവലി–

ന്നരിയ തോഴിമാർ ചിലരെയും നൽകി

മകളെപ്പോൽ തായേ, പരിപാലിക്കണെ–

മിവളെന്നോടൊത്തു നടന്ന കണ്മണി

ഇളന്തളിർപോലുള്ളരിയചേവടി

ഇതുവരെബ്ഭൂമിമകളറിഞ്ഞില്ല

കടുംതുയർ കൊണ്ട പതിയെയോർത്തിട്ടു

തളർന്നവൾ ഇവൾ മറന്നു ക്ഷീണവും

പെരിയപൂംകൊടിയിവൾ പോൽ കാന്തർക്കു

തുണയായ് കർപ്പിനെക്കടമയാക്കിയോൾ

ഇവളെപ്പോലൊരു സതിദൈവമില്ലാ

അറികയില്ലയോ മഹദ്വചനം നീ

സതികൾ സൗഖ്യമാർന്നമരും നാട്ടിലേ

പിഴക്കുകയില്ലാ മഴയും വർഷവും

വളം പിഴക്കില്ല,ന്രുപൻെറ നീതിയിൽ

ഉലച്ചൽ ചേരില്ലാ,അറിവായ്,മാതരീ!

തപം ചെയ്യോർ തരും ചെറിയ ന്യാസവും

വലിയപേരിൻപമണയ്ക്കുമോർക്കുക

ഉപവനം തിങ്ങും പെരിയ പൂമ്പുകാർ

മലർവിരിഞ്ഞെഴുമശോകഛായയിൽ

ഉലകനോമ്പേറ്റ ഗ്രുഹസ്ഥർ സംഘംചേ-

ർന്നഴകൊടു തീർത്ത ശിലാതലത്തിന്മേൽ

ഇരുന്നു ധർമ്മത്തെയുപദേശിക്കുന്ന

ശ്രമണചാരണവരൻെറ മുൻപാകെ

മഴവില്ലിന്നൊളിപരത്തും മേനിയിൽ

പുതുനക്ഷത്രത്താലേ മണിമാല ചാർത്തി

തപനീയപ്പൂണൂലണിഞ്ഞു പാരോർക്കും

സുരർക്കും കൈതൊഴാൻ പ്രതിമ രൂപമായ്

ഒരുഭാഗത്തു കൈ കറുത്ത വാനര-

വിരൽ ധരിച്ചവൻ പെരുവിറൽ6 ദേവൻ

വരികയായപ്പോൾ ശ്രമണരെല്ലാരും

വരവിനുദ്ദേശം വിരഞ്ഞു ചോദിച്ചു

പറകയായപ്പോൾ ഇറയവൻ” എട്ടി

ബിരുദമേറ്റ ചായലൻ ഗ്രുഹസ്ഥൻെറ

പലരും പട്ടിണിവ്രതമെടുത്തവർ

നിരന്തരം ചെയ്യും പെരും മനയിങ്കൽ
ഒരുനാൾ മാതവനൊരുവനെ ക്ഷണി–
ച്ചിരുത്തിനാൾ ഗ്രുഹം ഭരിക്കുവോൾ പത്നി
ചെറുകുരങ്ങൊന്നുമൊതുങ്ങിയുൾപ്പുക്കു
തപോനിധിയുടെ തിരുപാദം തൊട്ടു
അവൻെറയൂൺ കഴിഞ്ഞൊഴിഞ്ഞ എച്ചിലും
ഒഴിച്ച വെള്ളവും വിശപ്പിനാൽ മോന്തി
കുതുകമാർന്നവന്നെതിർമുഖമായി
ഇരിക്കയായ്,അപ്പോൾ മുനി മൊഴികയായ്
“മനയിൽ വാഴുന്ന ഗ്രുഹിണി,കേൾക്ക നീ
ഇവനെയും നിൻെറ മകനായെൺനണം”
അവളനുസരിച്ചവനെപ്പോറ്റിനാൾ
വളരെനാൾ കഴിഞ്ഞവൻ മരിക്കയായ്
കുരങ്ങിനായിട്ടു മരണനാൾകളിൽ
ഒരുവിഹിതത്തെയവൾ ചെയ്തു ദാനം
അതിനാൽ വാനരവടിവം കൈവിട്ടി–
ട്ടവൻ ജനിക്കയായ് നടുനാട്ടിന്നകം
ഉറയൂരിൽ മന്നനൊരുത്തരകൗത്സൻ
അവന്നു നന്ദനൻ,അഴകിയന്നവൻ
ഉണർവ്വറിഞ്ഞവൻ പ്രതാപി വിത്തവാൻ
പെരുംവിജയിയായ് പലദാനം ചെയ്തു

മരിച്ചു മുപ്പത്തിയിരണ്ടാം വർഷത്തിൽ

സുരവടിവത്തെ ഗ്രഹിച്ചു കാന്തിമാൻ

സകലകീർത്തിക്കും നിദാനം പോറ്റമ്മ

കൊടുത്ത ദാനൻത്തിൻ മഹിമയെന്നോർത്തു

പഴയജന്മത്തെ മറന്നിടാതവൻ

ഒരു കുരങ്ങൻെറ ചെറിയകയ്യേന്തി

പെരിയ ദാനത്തിൻഫലമായിങ്ങനെ

ഒരുരൂപം ധരിച്ചരുളുന്നോനിവൻ

ശ്രവകന്മാർക്കെല്ലാം അരുളിനാൻ ദേവൻ

പെരുമയാർന്നൊരാ സുഭാഷിതം കേട്ടു

അരിയതാം ധർമ്മവഴി തുടർന്നവർ

പരോപകാരാർഥം കഴിക്കയായ് ജന്മം

നിരന്തരം പദം അണയുവാനായി

ഇതു താൻ ദാനത്തിൻ ഫലമറിക നീ

പുതുപൂങ്കൂന്തലാളിവളെയേൽക്ക നീ“

വളരിളം മുല,പരുവ തോൽക്കും തോൾ,

ഇളമുളപ്പല്ലും ,വളർന്ന ജ്നാനവും

ഉടയവളൊത്തു കതിരവൻ ചെന്നി

ട്ടടങ്ങും സന്ധ്യയിൽ ,കിടാവിനെത്തേടും

പെരിയ പൈക്കൾ തൻ കനക്കുരൽ കേട്ടു

ഉറികൊട്ടും കാവു ചുമലിലേന്തിയോർ

ഇടയരും നിറവളയണിക്കയ്യൊ–

ത്തിടയമങ്കമാർ നടന്നിടും നേരം

കനത്ത കാവലും,കിടങ്ങു,യന്ത്രവിൽ

കരിവിരൽക്കുരങ്ങുപോൽ കടിയന്ത്രം

കവണ,പൊള്ളിക്കുമുരുക്കിയ നെയ്യും,

ഉരുക്കിടുന്നതാമുരുളി,പൊന്നുല,

ഉരുണ്ട കല്ലുകൾ നിറച്ച കൂടകൾ

തുടുക്കുചങ്ങല,കഴുകോൽ,തൂണ്ടിലും

ശിരസ്സുമാതിരിയടുപ്പുകൾ ,കഴു

ശരങ്ങൾ,ഏപ്പങ്ങൾ,തുലാങ്ങൾ,സൂചികൾ

മിഴിയെടുക്കുന്ന ചിരൽ,മുളന്തോട്ടി

നിറയെച്ചീർപ്പു,സൂകരയന്ത്രങ്ങളും

ബലമേറും സാക്ഷ,ശതഘ്നികൾ,കുന്തം

കനത്തൊരീട്ടിവേൽ,പലതരം യന്ത്രം

നിറയെസ്സംഭരിച്ചൊരുക്കിയെത്രയോ

കൊടികൾ പാറിടും പുരദ്വാരം കണ്ടു

അതുകടന്നുതാൻ മനയകം പുക്കാൾ

അതിഥിയൊത്തു കോവലജാതിക്കാരി.7

1.നിലം തരും തിരു= ഭൂമി തരുന്ന ഐശ്വര്യം,മഹാലക്ഷ്മി

2 ശ്രീചക്രനേമി =ധർമ്മചക്രം

3 നാവൽ=നാവലം ദ്വീപ്;നാവിൻെറ പ്രഭാവം ഉള്ളവർ വആഴുന്ന ഇടം; നാവയാൽ തുഴഞ്ഞു ചെല്ലുന്ന സംസാരസാഗരം കടത്തുന്ന ഇടം;ബ്രഹ്മജ്നാനം

4 വ്രുദ്ധഗോപാലാ എന്നു് കോവലനെ വിളിക്കുന്നു.

5 കോവലർ വാഴ്വ്= ഇടയജീവിതം

6 പെരുവിറൽ= മഹാത്മാവ്

കോവലജാതി=ഗോപാലജാതി,ഇടയവർഗ്ഗം,യാദവകുലം,ആയ്വംശം

കൊലക്കളഗാഥ

അസുലഭനിധി ലഭിച്ച കാരണം

പെരുമോദത്തോടെയിടയവംശജ

പുതിയമോരു വിറ്റിടുമിടച്ചിമാർ

വസിക്കും കോവലക്കുടിയിലല്ലാതെ

അഴകെഴും പന്തൽ,മികച്ച കാവലും

തികഞ്ഞു മൺപൂശി മനോഹരം വീട്ടിൽ

നിറയെ കങ്കണമണിഞ്ഞ സ്ത്രീകളാൽ

പുതുജലത്താലെത്തലയിൽ നീരാട്ടി

നറുമലർക്കോതയവളെപ്പാപ്പിച്ചു1.

മനം കുളിരുമാറുരയ്ക്കയായിദം

”മധുരമങ്കമാർ അഴകണയ്ക്കുവാൻ

അണിയും ഹാടകാഭരണസൗന്ദര്യം

കെടുത്തുവാ,നണിയെതുമണിയാതെ

നിസർഗ്ഗസുന്ദരി ഭവതി വന്നെത്തി.
പുതുപൊൻപോലെ ഞാൻ കരുതുമേ നിന്നെ
പുതുപൂവേണിയാളെനിക്കു നീ സ്നുഷ
ഇവളെൻ പൊൻ മകൾ,വിളിക്കു"മയ്യ"യെ–2
ന്നിവളവിടുത്തേയ്ക്കടിപണി ചെയ്യും
വഴിയിലേർപ്പെട്ട ദുരിതം പോക്കുവാ–
നിവളെയേൽപ്പിച്ചു കവുന്തിയയ്യയാർ
ഇവിടെദ്ദേവിക്കുവരില്ലൊരു ദോഷം
മന:ശല്യം തീർന്നു മകന്നു പോയിടാം
ഇവർ വ്രതം കാപ്പോർ അടികളാകയാൽ
പകലേയുണ്ണണമതിനാൽ നാത്തൂനാം
സുമുഖിയയ്യ നീ കൊടുക്കണം പാത്രം"
ഇടയസ്ത്രീകൾ നൽക്കലങ്ങളും വരി–
വളഞ്ഞ കായ്,മാങ്ങ,മധുരത്തേൻപഴം
പുതുപൂവില്ലാതെ ഫലം തരുന്നതാം
പിലാവിൽക്കായ്ച്ച കായ്,ഇളമാതുളങ്ങ
വിളഞ്ഞ ശാലിനെല്ലരി,പാൽ,നെയ്യുടൻ
കൊടുക്കയായവൾക്കതീവസ്നേഹമായ്
മ്രുദുവിരൽകളാൽ കൊടുവാളൊന്നിനാ–
ലരിയവെ തിരുമുഖം വിയർത്തവൾ
ചുവന്ന കണ്ണുമായ് കരിപുരണ്ടൊരു

അടുക്കള കണ്ടു മുഖമാകെ മാറി

ഇളംവൈക്കോലിനാൽ എരിതീപോറ്റിയ

ഇളമങ്കയയ്യയവളൊരുമിച്ചു

അറിയും മട്ടിൽത്തൻ കണവനായിട്ടു

കറിയും ചോറുമേ പചിച്ചു കണ്ണകി

കരിമ്പനയോലയഴകായ് നെയ്തതാം

പുതുതടുക്കിൽ വന്നിരിക്കയായ് കാന്തൻ

അവൻെറ കാൽകളെക്കഴുകിയ വെള്ളം

മലരുള്ളംകയ്യാൽ വണങ്ങി മാറ്റിനാൾ

ഉറങ്ങും ഭൂമിതൻ മയക്കം തീർക്കുവാൻ

കുളിർജലം തളിച്ചുടമ്മെഴുകിനാൾ

കുലച്ചിടാത്തതാം കുമാരിവാഴതൻ

കുരുന്നിലവിരിച്ചമ്രുതേത്തിന്നായി

മഹിതവേദത്തിലരചർ തൻ പിന്നിൽ

വരും വണിക്കിനു വിധിച്ചതിൻ പടി

ബലികൾ ചെയ്തായർക്കിടയിലുണ്ണുവോൻ

മധുരയിൽ വാഴും നരേന്ദ്രനാമിവൻ

മഥുരയിൽപ്പിറന്നകലെ ഗോകുല–ത്തമർന്നു കായാമ്പൂനിറം കലർന്നവൻ

യശോദ പെറ്റെടുത്തവൻ താനോ;യിവൾ

തൊഴുനയാറ്റിൽ വെച്ചവനു സങ്കടം

ഹരിക്കുവാൻ വന്ന കുലവിളക്കാകും

തിരുമകൾ തൻെറയവതാരം താനോ?

അഴകുകണ്ടയ്യ അവൾതന്നമ്മയൊ–

ത്തവിടെയാശ്ചര്യം പറയുകയായി

അമ്രുതേത്തുണ്ടിട്ടു എണീറ്റ കോവല–

ന്നഴകിളം തളിരിലയടക്കയും

കൊടുക്കവെ കരിംകുളിർമുടിയാളെ

അടുത്തണച്ചിട്ടു പറകയായവൻ

"ചരലുകൾ മുള്ളും നിറഞ്ഞ മാർഗ്ഗത്തിൽ

മ്രുദുലപാദങ്ങൾ ചരിപ്പതോർത്തിട്ടു

അതു വിട്ടിട്ടു ഞാൻ കടന്നു ദുർഗ്ഗമം

ചുരമാർഗ്ഗം ക്രൂരമറവർ പാർപ്പിടം

ഇതുകേട്ടാൽ വ്രുദ്ധർ മമപിതാക്കളെ–

ന്തുരയ്ക്കുമോ,കാണ്മതിതൊക്കെ മായയോ?

കഴിഞ്ഞ ജന്മത്തിൽ ഭവിച്ച പാപമോ

കലങ്ങുമെന്നുള്ളം ഗ്രഹിപ്പതില്ലൊന്നും

വെറും മൊഴി ചൊല്ലും പരതർ വൻപന്മാർ

അവരുമൊത്തിട്ടു കുറുമൊഴി ചൊല്ലിദ

പരർ പരിഹാസം പലതും കേൾക്കാനും

കുലം മറന്നിട്ടു നടക്കാനും തോന്നി

പൊരുളുരച്ചവർ മഹാന്മാർ കൊണ്ടാടും

അരുൾവഴി വിട്ടു നടന്നവനല്ലേ ?

വരുമോ സൽഗതിയെനിക്കു, ഞാനെൻെറ–

യിരുകുരവന്മാർ മൊഴിയും കേട്ടില്ല 4

ഇളയവൾ,ജ്നാനവഴിയിൽ മൂത്തവൾ

നിനക്കുമെന്നാലേ ഗതിയിതു വന്നു

നഗരം വിട്ടിങ്ങു പരനഗരത്തിൽ

വരുന്നതേ തെറ്റെന്നറിഞ്ഞുമില്ല ഞാൻ

അറിവില്ലാത്തവനിവൻെറ വാക്കുകൾ

അനുസരിച്ചു നീ വരികയും ചെയ്തു"

കണ്ണകി:–"അറവോർക്കു ദാനം,തുറവോർക്കാതിഥ്യം,

അതിഥിക്കു വിരു,ന്നന്തണനു രക്ഷയും

ഇവയെല്ലാം വെടിഞ്ഞവളെന്നെസ്സദാ

വിരഹിണിയാകും സ്നുഷയെക്കാണവേ

ഉയർന്ന കീർഥിമാൻ,ശ്രമി,കരുണവാൻ

പെരിയമന്നനാൽ പ്രകീർത്തിതൻ ശ്വശ്രു

മകൻ പിരിഞ്ഞതിൻ വെറുപ്പു കാട്ടാതെ

ഒതുങ്ങുമെന്നിടം കരുണ കാട്ടുവോൻ

മനധർമ്മം പാലിച്ചിടാത്തോളെങ്കിലു–

മിവളെയെപ്പൊഴും പ്രശംസ ചെയ്യുവോൻ

അവൻെറ പ്രേമത്താൽ,മനം ഉരുകിലും

ചെറിയ പുഞ്ചിരി വരുത്തിനിൽക്കും ഞാൻ

പെരുമ വായ്ക്കുമാപ്പിതാവിനുള്ളിലൊ–

രരിമ്പും വേദന പെടാതിരിക്കുവാൻ

അതുകാൺകെയവർ തപിക്കുമാറല്ലൊ

ഭവാൻ തുടർന്നു, തൻ ദുഷിച്ച പോക്കുകൾ

ഇതൊക്കെയാകിലും,ഭവാനരുളുന്ന

കെടുവാക്കും തെറ്റിനടപ്പോളല്ല ഞാൻ

അതൊറ്റക്കാരണം ഭവാൻെറ വാക്കുകൾ

അനുസരിക്കുവാൻ " മൊഴിഞ്ഞു കൺനകി.

കോവലൻ:-"കുടിമുതലുകൾ 5 സഖികൾ,സേവകർ

തുണകളൊക്കെയും വെടിഞ്ഞുപോന്നു നീ

സകലരും വാഴ്ത്തും സതീത്ത്വവും ,നാണം,

തുണയായെന്നോടു ദയാസ്വരൂപിണി

തുയരെല്ലാം നീക്കും കൊടിയേ,സ്വർണ്ണമേ,

മലരുമാലപോൽ മനോഹരീ,സഖീ

പരന്ന പാരിനു നിലവിളക്കു നീ

പുതുനാണത്താലേ പ്രതിമപോലെ നീ

സതീത്വമായിട്ടു പ്രവഹിക്കും മനോ-

ന്മണീ,നിൻ പൊഞ്ചിലമ്പൊരെണ്ണം തന്നിടൂ

ചെറിയകാലടിക്കലംകാരം അതു

കൊടുത്തു,മാറി ഞാൻ 6 വരുവൻ ,കണ്ണകീ"

കരിങ്കയൽനെടുമിഴിയെയും പുണ-

ർന്നവൾതന്നേകാന്തത്തപിപ്പിൽ ദു:ഖിച്ചും

നിറഞ്ഞൊരശ്രുവാൽ ഇരുകൺ മങ്ങിയോൻ
നടന്നു കോവലഗ്രുഹങ്ങൾ പിന്നിട്ടു
തിമിരെഴുന്നൊരു കൊലക്കൂറ്റങ്കാള
എതിരെ വന്നതിൻ നിമിത്തമോർത്തില്ലാ
നിമിത്തമോരുതൽ അവൻ കുലത്തിലെ-
പ്പതിവല്ലായ്കയാൽ,വിഷാദപീഢിതൻ
നിറയെച്ചാണകം പരന്ന മന്ദ്രറവും
അടിതളിപ്പെൺകൾ നിറഞ്ഞ വീഥിയും
കടന്നു പീടികത്തെരുവിലൂടെയാ-
ക്കദനമാനസൻ നടന്നുപോകയായ്

ഉരുക്കുവോർ,പൊന്നിൽ നുണുക്കുചിത്രങ്ങൾ
അതീവസൂക്ഷ്മമായ് വരയ്ക്കും ശിൽപ്പികൾ
ഒരുനൂറാളുകൾ അകമ്പടിയോടെ
ഉടുപ്പുമിട്ടെതിർ നടന്നുവന്നവൻ
കരത്തിൽ സ്വർണ്ണത്തിൻ കൊടിൽ ധരിപ്പവൻ
ഒരു പെരുംകൊല്ലൻ,പെരുന്തട്ടാൻ മകൻ
അരച്നിൽനിന്നു ചിറപ്പുവാങ്ങിയോ-
നിവനെന്നൂഹിച്ചു നെരുങ്ങി കോവലൻ
”അരചൻ ദേവിക്കു കഴൽക്കണിയുവാൻ
ഉതകുമീച്ചിലമ്പിതിനെന്തു തരും?“

തട്ടാൻ: ”അടിയനാവില്ല,മഹാദേവിത്തിരു–
പദത്തിനു വില പറയുവാ,നെന്നാൽ
മഹാരാജന്മാർക്കു മുടിയിൽച്ചൂടുവാൻ
പലകിരീടങ്ങൾ ചമയ്ക്കുവോനാം ഞാൻ“
യമന്റെ ദൂതനാമവൻ തൊഴുതിട്ടു
വിനയം ഭാവിക്കെ,പ്പൊതിയഴിച്ചവൻ
മരതകവൈരമണിമാണിക്യങ്ങൾ
നിരയമുഴ്ത്തികേവണങ്ങളുള്ളതായ്
കിളിച്ചിറപ്പച്ചപ്പശുമ്പൊന്നാൽ ചിത്ര–
പ്പണികൾ തീർറ്റുള്ളിൽക്കരു നിറച്ചതും
അനുപമവുമാച്ചിലമ്പു കണ്ടു,പൊയ്–
ത്തൊഴിലു ചെയ്യുവോൻ ,സുവർണ്ണകാരകൻ
” അമൂല്യമിച്ചിലമ്പണിയുവാൻ രാജ–
മഹിഷിയെന്നിയേ ഒരാളുമില്ലെടോ
വിജയിയാം മന്നനറിവു നൽകി ഞാൻ
വരുംവരെയെന്റെ കുടിലിൽ വാഴണം“
കുറുമകനവൻ കുടിലിൻ പക്കത്തി–
ലൊരു ദേവക്കോട്ടച്ചിറയിലുൾപ്പുക്കു
വരവു കാത്തുകോവല,നതുനേരം
”കളവു ഞാൻ ചെയ്ത ചിലമ്പിൻ കാരിയം
പരന്നു മന്നവനറിയും മുൻപായി

പരദേശിയാകുമിവനെ മുൻ നിർത്തി
മറച്ചിടാ"മെന്നു കരുണയറ്റിട്ടു
കലങ്ങിടാത്തുള്ളം മറച്ച കൊല്ലനും.
"മധുരയിൽ പല ഗണികമാർ രൂപം
നടനം ഗീതവും മണിവീണാസ്വനം
മനം കവർന്നിതെന്നരച"നെന്നു ക-
ണ്ടകത്തിലുള്ളതെ മറച്ചുവെച്ചവൾ
തലനോവുന്നെന്നു പറഞ്ഞുനൽക്കുല-
നിധിയാം ദേവിയാൾ തനിച്ചകം പുക്കാൾ
അതുകണ്ടിട്ടു തൻ സചിവരെ വിട്ടു
നെടുങ്കണ്ണആൾ ചിലസഖിമാരുംകൂടി
പെരുംദേവി വാഴുമരമന നോക്കി-
ഗ്ഗമിക്കയായ് മനമിളകിയ പാണ്ഡ്യൻ
അവനെക്കാവലാൾ ചുഴലും ദ്വാരത്തിൽ
വഴിക്കുകണ്ടതും നിലത്തുവീണവൻ
പലമട്ടിൽ പുകഴ്ന്നവൻ നടിപ്പവൻ
പെരുംതട്ടാൻ ചൊല്ലീ നൃശംസമാം വിധം
"കൊടിലും കുന്നക്കോലിവകളില്ലാതെ
പെരും മന്ത്രങ്ങളെത്തുണയായ്കൊണ്ടവൻ
പുരദ്വാരം കാക്കുന്നവരെ നിദ്രയി-
ലിരുത്തി കോയിലിൽ ചിലമ്പു കട്ടവൻ

പുരം കാവൽക്കാരെശ്ശിലയായ് മാറ്റിയോ–
നിരിക്കുന്നുണ്ടെൻെറ ചെറുകുടിൽക്കകം“
പഴജന്മകർമ്മം ഫലം തരും കാലം
വിരഞ്ഞടുക്കയാൽ മതി നശിച്ചവൻ
ശിഖരമെങ്ങുമേ പുതുപൂ ചൂടിയ
നറുവേപ്പിൻ കൊമ്പു ശിരസ്സിൽ താങ്ങിയോൻ
ഒരുകണമ്പോലും നിനയാതെപ്പുരി
പരിപാലിപ്പോരെ വിളിച്ചുചൊല്ലിനാൻ
”അരുമപ്പൂങ്കോതപ്പെരുംദേവീപദം
അലംകരിക്കുന്ന ചിലമ്പവൻ വശം
ഇരിപ്പതെങ്കിലൊ,വധിച്ചുവേഗമ–
ച്ചിലമ്പുമായ് നിങ്ങൾ വരണമിപ്പൊഴേ“
അരചൻ കൽപ്പിക്കെക്കരിംതൊഴിൽകൊല്ലൻ
നിനച്ചതേ നടന്നതിൻ പ്രഹർഷമായ്
പഴയ ദുഷ്കർമ്മവലയിൽപ്പെട്ടകോ–
വലന്നടുത്തെത്തി,ഭടന്മാരെക്കൂട്ടി
”വിജയസേനയൊത്തമരും പാണ്ഡ്യൻെറ–
യരിയൊരാജ്ന ,നീ ചിലമ്പു കാട്ടുക“
പെര്യ കള്ളൻെറ സമർഥവാക്കിനാൽ
ചിലമ്പിൻ മേന്മയെ ഗ്രഹിച്ചു പാലകർ
”പുരുഷലക്ഷണം തികഞ്ഞവൻ മാന്യൻ

ഇരിപ്പതുകണ്ടാലവദ്ധ്യനാണിവൻ“

അതിവീരന്മാരാം ബലവാന്മാരെയും

പരിഹസിച്ചിട്ടു പറകയായ് തട്ടാൻ

”മരുന്നു,ദൈവവും,ഇടം,കാലം,തന്ത്രം,

നിമിത്തം,മന്ത്രവും,കരുവിക്കോലുമായ്

ഇവകളെട്ടിനെത്തുണയാക്കിത്തിരി-

ഞ്ഞവർ കട്ടുണ്ടിട്ടു ദിനം കഴിപ്പവർ.

ഇവൻ മരുന്നിൽപ്പെട്ടുഴന്നു നിങ്ങളു-

മരചൻ ശിക്ഷക്കു ബലിയായ് തീർന്നിടും

ഒരുമന്ത്രം നാവിൽ ജപിച്ച തസ്കരൻ

സ്വരൂപവും മറച്ചിടാമറിയണം

നിനച്ചുദൈവത്തെയവർ പലവസ്തു

നമുക്കുകാട്ടീട്ടു മറയ്ക്കുമായവർ

മരുന്നിനാൽ നമ്മെ മയക്കുമെങ്കിലോ

ഇരുന്ന ദിക്കീന്നു നടക്കയുമില്ലാ

നിമിത്തം വന്നില്ലയതെങ്കിലെത്രയും

നിധി കിടച്ചാലും കടക്കുകില്ലുള്ളിൽ

പലതന്ത്രം ഗ്രഹിച്ചവർ മഹേന്ദ്രൻെറ

മണിമാറിൽ ഹാരം ഹരിക്കുവോരല്ലൊ

ഇവിടെയിപ്പോൾ നാം ഹരിക്കണമെന്നേ

കരുതുവോരെയാരെവിടെക്കാണുന്നു?

കളവുകാലത്തെയറിഞ്ഞ കള്ളനെ

വിലക്കുവാൻ വാനോരടക്കം മോഹിക്കാ

കരുതി കന്നക്കോലെടുത്തു കപ്പോനെ-

ക്കരുതി കാണുവോരെവരുലകത്തിൽ?

ഇരവില്ല,പകൽ,ഇടമിന്നെന്നില്ലാ,

ഒളിച്ചിരിക്കാനുമിടമെന്തെന്നില്ലാ

ഒരുദിനം കൾലൻ പകലിൽ കിങ്കര-

പരിവേഷം പൂണ്ടു പുറത്തിരുന്നിട്ട്

ഇരവിൽ അംഗനാവടിവിൽ ദീപത്തിൻ

നിഴലിൽ പള്ളിയിൽ കടന്നു മന്ദമായ്

ഇളയ മന്നവനുറങ്ങവെ മാറിൽ

ഒളിയിളകുന്ന അമൂല്യഹാരത്തെ

ഞൊടിയിടയ്ക്കുള്ളിൽ കവരവെ,തുയി-

ലുണർന്നവൻ തൻെറയുടവാളൂരിനാൻ

ഉറയെത്താൻ വാങ്ങീട്ടടിക്കടി കുത്താൻ

തുടങ്ങവെ വാൾ തൻ ഉറയിലേ പോകും.

അതു പൊറാഞ്ഞിട്ടു തുടങ്ങി മല്ലിടാ-

നതുപൊഴുതവൻ പെരുത്ത മന്ത്രത്താൽ

ഒരുമണിത്തൂൺ കണ്ടവനെന്നുള്ളത്തിൽ

യുവരാജാവിനുമയക്കം തോന്നിച്ചു

ഒളിച്ചു ,ഓടിയിട്ടവനെയിന്നിതേ-

വരേക്കുമാരാനും തിരഞ്ഞു കണ്ടുവോ ?"

തടക്കയ്യിൽ വേലുധരിച്ച ധീരനാം

ഒരു യുവാവപ്പോൾ പറകയാണിദം

"നിലം കുഴിക്കുവാനുളിയെടുത്തവൻ

കടുനീലമുണ്ടൊന്നിടയിൽക്കെട്ടിയോൻ

വിശപ്പടങ്ങാത്ത പുലിയിരതേടി

നടക്കുമ്പോലാശപണത്തിലേറവേ

മഴക്കാലത്തിരുൾ മയങ്ങുമ്പോൾ കള്ളൻ

വരികയായ്,ഞാനെനുടവാളൂരവെ

അവനതുവാങ്ങിപ്പറന്നു പിന്നെഞാ-

നിതുവരെക്കണ്ടില്ലവനെ,തോഴരേ.

ഇവർ ചെയ്യും തൊഴിൽ അറിയുകില്ല നാം

ഇവനെ നാം വിട്ടാൽ അരചൻ കോപിക്കും

എതുചെയ്യാമെന്നു നിനച്ചുകൂറുവിൻ"

ഇതുകേട്ടീടിനാനൊരു ഭടൻ,ദ്രോഹി.

അറിവുകെട്ടവൻ,കൊലയ്ക്കറയ്ക്കാത്തോൻ

എറിഞ്ഞു,വെൾവാളാദ്ദുരാചാരൻ പാപി.

ഒരൊറ്റവെട്ടിനാലിരണ്ടുതുണ്ടമായ്

മുറിവായിൽ രക്തം പരന്നൊഴുകയായ്

ക്ഷമാവതീഭൂമിക്കെഴും വിഷാദത്താൽ

വളഞ്ഞ പാണ്ഡ്യൻെറ തിരുച്ചെങ്കോലുപോൽ

പഴയജന്മത്തിൻ ദുരിതമൊന്നിനാൽ

നിലത്തുവീണുകോവലൻെറ ദേഹവും

കഴിഞ്ഞജന്മത്തിലരചൻ ചെയ്തൊരു

കൊടുവിനയാലേ,വളയാത്ത ചെങ്കോൽ

വളഞ്ഞു കണ്ണകീപ്രിയനാം കോവലൻ

അതിൻ നിമിത്തമായ്,എവരും കേൾക്കുവിൻ.

അവനവൻ ചെയ്യും വിനകൾ തൻ ഫലം

വരുമൊരുനാളിൽ,ചരിക്ക നല്ലറം.

1 കോത=ഗോദദേവി.ഭൂമിദേവി തന്നവൾ

2 അയ്യ= ദുർഗ്ഗ.പദ്മനാഭസഹോദരി.ഇവിടെ കോവലൻ എന്ന ഗോപാലൻെറ സഹോദരി

3 കുരുമൊഴി= വെറും വർത്തമാനം;ഗോസ്സിപ്പ്,സ്മാൾ ടാക്

4 ഇരുകുരവന്മാർ=അമ്മയും അച്ഛനും

5 കുടിമുതലുകൾ= കുടുംബസ്വത്തുകൾ

6 മാറിവൗക= രൂപം മാറിവരിക ; ചിലമ്പു മാറുക എന്നത് കോവലനു അറം പറ്റി. പിന്നീട് കണ്ണകിയെ രൂപം മാറി,സ്വയം ദേവരൂപത്തിലാണു് കോവലൻ കണ്ടത്.

ആയ്ച്ചിയർ കുരവൈ (ഗോപികമാരുടെ ന്രുത്തം)

ഹിമാലയത്തിൻെറ ലലാടദേശത്തി–

ലെഴുതിയ കയൽ1 ,പുലി,ധനുസ്സുമായ്

പുകഴെഴും ജംബുത്തുരുത്തിൽ മന്നവർ

അരശാളുന്നതാം പെരിയഭൂമിയിൽ

മണിക്കൊറ്റക്കുടയെഴും പാണ്ഡ്യ–

നമരും കോവിലിൽ പ്രഭാതമാകുന്നു!

തുയിലുണർത്തുവാൻ രചിക്കും ഗാനവും

മുരജവുമിന്നു നമുക്കു നെയ്മുറ 2

കടകോലും കയറെടുത്തിട്ടയ്യയൊ–

ത്തണഞ്ഞു തൈർക്കുടത്തരികിൽ മാതരി.

ഉറപാർന്നകുടങ്ങളിലെപ്പാലിന്നു–

മുറകൂടീട്ടില്ല,വരുന്നൊരാപത്ത്;

കുവിഞ്ഞ പൂഞ്ഞയുള്ളൊരു കാളക്കണ്ണി–

ലഴകായൂറുന്നുണ്ടൊരശ്രുബിന്ദുവും

ഉറിയിലെ വെണ്ണയുരുകുന്നില്ലിന്ന്

അജക്കിടാങ്ങളും തെറിച്ചോടുന്നില്ലാ

മുലനാലുള്ളതാം പശുനടുങ്ങിനി–

ന്നമറുന്നു ,കണ്ഠമണികൊഴിയുന്നു

വരുന്നതുണ്ടേതോ പെരിയൊരാപത്ത്

ശകുനമൊക്കെയും പിഴച്ചുകാണുന്നു

ഗദ്യം:

കുടത്തിൽപ്പാലുറയാതെ,

കാളക്കണ്ണിൽ നീരുറയുന്നു

ഉറിയിൽ വെണ്ണയുരുകാതെ,

അജക്കിടാവു തുള്ളിക്കളിക്കാതെ,

പശുക്കൾ അമറി കണ്ഠമണി കൊഴിയുന്നു

മകളെനോക്കി “ആപത്തുവരുന്നു;മനസ്സുമയങ്ങരുത്;മണ്ണിലെ മാതർ കണ്ണകിക്കുകൂടിക്കാണാൻ

ആയർപാടിയിൽ ഒരുനാൾ മായവൻ കണ്ണൻ സോദരൻ ബലനുമൊത്ത്

ആടിയ ബാലചരിതനാടകങ്ങളും

വേൽപോൽ നെടിയ കണ്ണുള്ള

പിന്നയുമായ് 3 ആടിയ കുരവക്കൂത്തും

കന്നുകൾക്കു ദു:ഖം തീരാൻ

നമുക്ക് ആടുക;ആടുക”

ഗീതം:

കാരി 4 തൻ ചീറ്റത്തെയഞ്ചാതെ പാഞ്ഞണ-

ഞ്ഞിട്ടു തലോടുന്ന വീരനെത്താൻ

തേനൂറും തൂമലർമാല തൊടുത്തവൾ

കാമിച്ചു,മാലയിടീക്കുമല്ലോ.

നെറ്റിയിൽച്ചോന്ന തിലകത്തെ മാച്ചിട്ടീ-

ക്കൂറ്റനെയൊന്നു തളയ്ക്കുവോനേ

പൊന്വളയിട്ടൊരീയംഗനമാർമണി

തന്തോളിണങ്ങു,മറ്റാർക്കുമില്ലാ

മല്ലനാം കാളക്കിടാവിൻ പുറത്തേറി–

യുല്ലാസമായൂരു ചുറ്റുവോനേ

മുല്ലമലർ ചൂടി കാന്തിയുറ്റുള്ള കാർ

കൂന്തലാൾ ചേരൂ,മറ്റാർക്കുമില്ലാ

സൂക്ഷ്മാം പുള്ളികളേറുമീ വെൺകാള–

യൂക്കു ശമിപ്പിച്ച കാമുകന്നേ

പെൺകൊടിയാളുടെ ആരും കൊതിക്കുമീ–

പ്പൊന്തോളിണങ്ങു,മറ്റാർക്കുമില്ലാ

ശൗര്യവും ചന്തവുമേറിയ കാളയെ

നന്നായടക്കിയവന്നു മാത്രം

കോമളപ്പെണ്ണിന്റെ സംഗീതസാഹിത്യ–

മാകും സ്തനദ്വയം ആസ്വദിക്കാം

അപ്പൊഴും വെറ്റി ലഭിക്കുമിക്കാളയെ–

യൂക്കോടടക്കും വിജയവാന്ന്

കൊന്നപ്പഴം പോൽ പൊലിവാർന്ന കൂന്തലാൾ

നന്നായിച്ചേരും മറ്റാർക്കുമില്ല

തൂവെള്ളക്കാളതൻ ചീറ്റമടക്കുന്ന

ദേവേന്ദ്രസന്നിഭനാം നൃപന്നേ

കായാമ്പൂവർണ്ണമുള്ളോളീമനോഹരി

കാമിനിയാകു,മറ്റാർക്കുമില്ലാ

കോഷ്ഠത്തിലേഴു റിഷഭർ വളരുന്നു

വീണയിലേഴു സ്വരങ്ങൾ പോലെ
പുത്രിയാമയ്യയെ നോക്കിയുരക്കുന്ന
മാതരി കുരവയ്ക്കു ന്രുത്തമാടാൻ
ഏഴിളംകോതയെ വീണതൻ തന്ത്രിപോൽ
നിർത്തിയിട്ടേഴു നാമം കൊടുത്തു
നേരെപ്പടിഞ്ഞാറുനിന്നു കുരൽമുതൽ5
എണ്ണുമ്പോളിടമുറ ക്രുത്യമാക്കി
കുരൽശുദ്ധം,കൈക്കിള,ഉഴ,ഇളി പിന്നീറ്റു
വിളരിയും താരവുമായി നിർത്തി
കുരലായ ഗോപിക മായവൻ ക്രുഷ്ണനായ്
ഇളി ജയശീലനാം രാമനായി
ശുദ്ധമായായ്മകളാകും മഹാലക്ഷ്മി
മറ്റുള്ള തന്ത്രികൾ ഗോപികമാർ
മായവനാകും കുരലിന്നടുത്തല്ലൊ
പിന്നയാം തുത്തവും താരം നിൽപ്പൂ
ബലരാമന്നിളിയായ കമ്പിയെച്ചേർന്നിട്ടു
ഉഴയും വിളരിയും നിൽക്കവേണം
കൈക്കിള പിന്നയ്ക്കിടത്തായിട്ടും,താര-
ക്കമ്പിതൻ ദക്ഷിണമായ് വിളരി
ശ്രേഷ്ഠം തുളസിയാൽ കോർത്ത പൂമാല്യത്തെ
മായവൻ കണ്ണൻെറ തോളിലിട്ടു

നാട്യക്രമത്തിൽ കുരവയാടാനായി

എല്ലാരുമൊത്തു തുടങ്ങിടുമ്പോൾ

ഭൂമിയളന്നവൻ മാറിലെ ലക്ഷ്മിയെ

നേരെക്കടാക്ഷിച്ചുനോക്കിയില്ലാ

പൊനവളക്കയ്യാളിവൾ പിന്ന,നമ്മുടെ

ആയ്മകളെന്നു കൂറുന്നു വൃദ്ധ

മണ്ഡലമായീട്ടു കർക്കിടകക്കയ്യു

കോർത്താടുവാനവർ നിന്നനേരം

ആദ്യം കുരലായി മായവനായവൾ

തൻ കിളയാമിളിതന്നെ നോക്കി

“നീളെ വിശാലമാം മുറ്റത്തുവന്നൊരു

വഞ്ചകൻ കാനനനാരകത്തെ

ഭേദിച്ച കണ്ണനെപ്പറ്റി മുല്ലക്കുഴൽ

ആനന്ദപ്പാണിയായ് പാടുക നാം

”

കുരൽ മന്ദമായിളി സമമായിട്ടെത്തവേ

തുത്തം മുറയിലുച്ചത്തിലായീ

ഉച്ചമല്ലാതെയും മന്ദമായിട്ടും വി–

ളരിയെയും പിടിച്ചുച്ചമായി

തന്നോടിണങ്ങുന്ന ശുദ്ധവുമൊത്തിട്ടു

കുരൽ പാട്ടുപാടാൻ തുടങ്ങയായി

കളവായിവന്നൊരു കന്നിനെത്തടിയാക്കി-
യെറിയെ ,വിളാപ്പഴം വീഴ്ത്തിയോൻ താൻ
വഴിപാടുകൊണ്ടു പ്രസീദനായ് കണ്ണനീ
ഗോകുലഭൂമിയിലെത്തുമെങ്കിൽ
അധരങ്ങളൂതുന്ന കൊന്നക്കുഴലിൻെറ
മധുരസംഗീതം നാം കേൾക്കുമല്ലൊ
പാമ്പുവടമായി മേരുകോലായീട്ടു
പാൽക്കടലാകെക്കടഞ്ഞ മായോൻ
വഴിപാടുകൊണ്ടു പ്രസീദനായ് നമ്മുടെ-
യിടയക്കുടിലിൽ വിരുന്നുവന്നാൽ
അവനൂതുമാമ്പൽക്കുഴലിൻെറ മാധുരി
ഇവിടെങ്ങുമെങ്ങും പരക്കുമല്ലൊ
താഴവരയിൽ നിന്ന കാനനനാരകം
താഴെ വീഴ്ത്തീടിനാനെൻെറ കണ്ണൻ
വഴിപാടുകൊണ്ടു പ്രസാദിച്ചു ഗോക്കൾ ത-
ന്നിടയിലാ വനമാലി വന്നുചേർന്നാൽ
യമുനാതടത്തിലെ അരുമയാം ന്രുത്യങ്ങ-
ളവനുമാനിളയുമായാടുമല്ലൊ
മ്രുദുവായൊടിയുമിടചേർന്ന സഖിയുടെ
മ്രുദുലവസ്ത്രങ്ങളൊളിച്ചുവെച്ചോൻ
കരിനീലവർണ്ണൻെറ രൂപമോ, പാടേണ്ടു?

നറുചായലാളുടെ മുഖകാന്തിയോ ?

തൊഴുനയിൽ6 തന്നെച്ചതിച്ചോൻെറ മാനസം

അഴകാൽക്കവർന്നതു പാടിടാമോ?

നെഞ്ചം കവർന്നവൾ തൻ വളയൊത്തിട്ടു

നിറയും7 കവർന്നോൻെറ മെയ്യഴകോ?

വളപൊട്ടി,വസ്ത്രവുമ്പോയീട്ടു കൈകളാൽ

മാനം മറച്ചവൾ തന്നഴകോ?

കയ്യാൽ മറച്ച മുഖം കണ്ടലിഞ്ഞിട്ടു-

ഴന്നവൻ തന്നുടെ മെയ്‌വടിവോ ?

പൂമുടികെട്ടഴിഞ്ഞോൾ പിന്നയാളിവൾ

മേളിച്ചു ന്രുത്തം തകർത്തിടുമ്പോൾ

കതിർതരും സൂര്യനെ ചക്രായുധത്തിനാൽ

മറയിച്ച കണ്ണനിടത്തു നിൽപ്പൂ.

പുതുതിങ്കൾ മേനിയാർന്നരുളിടുമഗ്രജൻ

ബലദേവൻ തൻെറ വലത്തും നിൽപ്പൂ

അവളുടെ താളമരുമയായ് നാരദർ

8 കുയിലുവത്തന്ത്രിയിൽക്കാത്തിടുന്നു.

മായവൻ കണ്ണൻ സഹജനോടും വള-

ക്കയ്യാർന്ന സുന്ദരി പിന്നയോടും

കോവലസുന്ദരിമാർ മുടിചൂടിയ

മാലകൾ നീളെച്ചലിക്കുമാറേ

കൈവളയെല്ലാം കിലുങ്ങി,ദ്രുതപദ–

താളത്തിനൊപ്പിച്ചു ചോടുവെച്ചും

ദേവി യശോദ തൊഴുകുമാറും തിരു–

ചാണകം പാറുന്ന ഗോകുലത്തിൽ

മന്റ്റത്തിലാടിയൊരിക്കുരവക്കൂത്തു

മട്ടിലും കെട്ടിലും സുന്ദരം താൻ

ഗാരുഢദേവനെ ഗിരിധാരിയെ നമ്മൾ

നന്നായ് വണങ്ങീട്ടു പോറ്റീടണം

കോർക്കാനരുതാ മലയാചലത്തിലെ ആരം

കോർക്കുന്ന കോർക്കക്കടലിലെ ഹാരം

ഇന്ദ്രൻ കുപിതനായ് വജ്രമിട്ടാരം

തെന്നർകോൻ പാണ്ഡ്യന്റെ മൂന്നു പൂണാരം.

തേവർകോൻ പൂണാരം പൂണ്ടവനാരോ?

ദ്വാരകാഗോകുലം മേച്ചവൻ കൺനൻ.നരകം തീർത്തവൻ നമ്മുടെ കണ്ണൻ!

പൊൻപോൽ ഹിമാലയശ്രുംഗത്തിൽ തൻപുലി

ചെയ്തവൻ മണ്ണാണ്ട മന്നൻ

വളവൻ മതിലെഴും പൂമ്പുകാർ വാഴും ചോഴൻ

മന്നൻ വളവൻ മതിൽ,പുകാർ വാഴ്ന്തവൻ  ആരോ?

പൊന്നുംസുദർശനമേന്തിപ്പെരുമ്പട

ചെയ്‌വവൻ,നമ്മുടെ കണ്ണൻ!!

മുക്കടലുൾച്ചെന്നു മൂക്കാകടമ്പിനെ വെട്ടിയ മന്നൻ കോച്ചേരൻ

വളവഞ്ചി വാഴുന്ന ചേരൻ.

മന്നൻ കോച്ചേരൽ വളവഞ്ചി വാഴ്ന്തവൻ ആരോ?

കുന്നുപോൽ തോളിനാൽ പാൽക്കടലൊക്കെക്കടഞ്ഞവൻ,നമ്മുടെ തേവൻ..

കണ്ണാ,നീയൊരുനാൾ..

വടമലയെ മത്താക്കി

വാസുകിയെ ഞാണാക്കി

പാൽക്കടൽനടുവുള്ളം കലക്കീ

അത്തിരുകയ്യുമ്മയാകും യശോദതൻ

കയറിനാൽ കെട്ടിയ കയ്യേ

കമലമലർനാഭ മായമിതെന്തേ

അറിയാനരുതല്ലോ

കടലവർണ്ണാ.. നീയൊരുനാൾ

പരമ്പൊരുളിവനെന്നു

ദേവഗണം പാട

പശിയില്ലാ ഉലകത്തെയുണ്ടു

ഉലകുണ്ടവായിനാൽ

കളവായി ഉറിവെണ്ണ-

യുണ്ടതും നീതന്നെയല്ലേ ?

തുളസിഹാരാ.. മായമിതെന്തേ?

അറിയാനരുതല്ലോ.

കായാമ്പൂവർണ്ണാ

അമരർ അഖിലവും തൊഴുതു വാഴ്ത്തീടും കണ്ണാ..

രണ്ടുകമലപാദങ്ങളാൽ മുവ്വുലകിരുൾതീർത്തളന്നവനേ..

മുവ്വുലകും അളന്നോരടി ദൂതിനായ്

നന്നായ് നടന്നതല്ലേ ?

കൊടുനരസിംഹമായ് പകതീർത്ത മായവനേ

മായമിതെന്തേ

അറിയാനരുതല്ലോ

മൂവുലകും രണ്ടടിയാൽ അളന്ന ത്രുപ്പാദം

ചുവന്നു കാട്ടിൽ സഹജനുമൊത്തു

നടന്ന ത്രുപ്പാദം

പ്രസിദ്ധലങ്കാപുരപ്പോർപരാക്രമം

കേൾക്കാത്ത ചെവിയെന്തു ചെവിയോ ..

തിരുമാലിൻ ശ്രീകേൾക്കാച്ചെവിയെന്തു ചെവിയോ ?

പെരിയവനായ് മായവനായ്

ഉലകങ്ങൾ വിരിയുന്ന നാഭീസുമവും

വിരിയിച്ച ദേവാധിദേവാ

നിൻ മലർകണ്ണും തിരുവടിയും കയ്യും പവിഴാധരവും

കരിനീലമണിയൊത്ത മലർമെയ്യും

കാണാത്ത കണ്ണെന്തു കണ്ണോ ?

കൺ ഇമച്ചു കാണുന്നോർ

കണ്ണെന്തു കണ്ണോ?

മദമുള്ള നെഞ്ചത്തിൽ വഞ്ചന ചെയ്തവൻ കംസൻ

അവൻ വഞ്ചനയെല്ലാം അടക്കി

നാലുദിശ പോറ്റി,നാന്മറപോറ്റി

നൂറ്റുവർ സഭയിൽ പാണ്ഡവർക്കായി

ദൂതിനു ചെന്നവൻ കൺനൻ അവനെ

വാഴ്ത്താത നാവെന്തു നാവോ ?

നാരായണാ എന്നു വാഴ്ത്താത നാവെന്തു നാവോ ?

നാം കോർത്തു കുരവയിൽ വാഴ്ത്തും ദേവൻ

തീർക്കട്ടെ ദു:ഖമെല്ലാമേ

വിജയിയായ് വജ്രം ധരിച്ചവൻ കിമ്പുരി–

യതിനെയുടച്ചവൻ പാണ്ഡ്യൻ

കുറുങ്കോലിനാലേയടിക്കും മുരശിൻെറ

ഒലി വിജയസ്വരം മുഴങ്ങട്ടെ

അതിനാലെ ദക്ഷിണമന്നനുനാൾക്കുനാൾ

തോറ്റമരുളട്ടെ, അരുളട്ടെ വെറ്റി!!!

1 കയൽ= മത്സ്യം

2നെയ്മുറ=കൊട്ടാരത്തിൽ (അമലത്തിൽ ) നെയ്യ് എത്തിക്കേണ്ട ഊഴം

3.പിന്ന അഥവാ നപ്പിന്ന= നിളാദേവി വിഷ്ണുപത്നി

4 കാരി=കറുത്ത കാള; കുതിരമല വാഴുന്ന ചേരവംശാധിപനായ രാജാവ്;തലപ്പള്ളി രാജാവ് സംഘകാലത്ത്

5 കുരൽ=ഷഡ്ജം

6 തൊഴുന=യമുന

7 നിറ= ലാവണ്യം,ശ്രീത്വം

8 കുയിലുവം= ചർമ്മവാദ്യം; തന്ത്രി=തന്ത്രീവാദ്യം

തുൻപമാല

മുടിയഴിച്ചിട്ടവളിടയവംശത്തിലെ

മുതുമകൾ കുരവക്കൂത്തവസാനിയ്ക്കെ

പൂവുമ്പുകയും പൂമാലയും ചന്ദനം

ചാന്തുമായ് വൈഗാനദിക്കരയിൽ

നെടുമാലിന്നടികളെപ്പണിയുവാൻ നീരാട്ടി-

ന്നാശിച്ചു പോയോൾ മടങ്ങിയെത്തി

നഗരത്തിൽ കേട്ടവിശേഷമൊരുത്തിചൊ-

ന്നറികയാൽ വേഗം മടങ്ങിയെത്തി

ദു:ഖവിശേഷമുരിയാടാനാവാതെ

വിവശയാമവളോടു ചൊന്നാൾ മങ്ക

“എന്തോ ഭയംകൊണ്ടെൻ നെഞ്ചം പിളരുന്നു
കാണ്മതില്ലെൻ പ്രിയകാതലനെ
കൊല്ലന്തുരുത്തിയും തോൽക്കുമഴലേറി
ചുടുനെടുവീർപ്പുമുയർന്നിടുന്നു
ഉലതോൽക്കും നെടുവീർപ്പുണരവെ,നാട്ടുകാ-
രുരിയാടും വാർത്തകളെന്തു തോഴീ
നല്ലപകലിലും വൻ നടുക്കം തരും
വേദന മാത്രം വളർന്നു നിൽപ്പൂ
പ്രേയാനെക്കാണാതലയുമെന്നെഞ്ചിപ്പോൾ
നീറിത്തപിക്കയും ചെയ്തിടുന്നു
നീറിത്തപിക്കുമെൻ നെഞ്ചിരിക്കെ,ക്കൂട്ട-
ക്കാരെന്തു കാരിയം ചൊല്ലി തോഴീ
വന്നില്ലവനെനിക്കാരുണ്ടൊരാശ്രയം
വഞ്ചനയെന്തോ പിണഞ്ഞിരിപ്പൂ
വഞ്ചനയുള്ളതാൽ നെഞ്ചം മയങ്ങുന്നു
നാട്ടുകാർ ചൊല്ലുന്ന വാർത്തയെന്തോ?”
അരചൻെറകോവിൽച്ചിലമ്പിനെ മോഷ്ടിച്ച
തസ്കരനെന്നു നിനയ്ക്കയാലേ
കിലുകിലാവീരക്കഴലണിഞ്ഞോർ കൂടി
നാഥനെക്കൊല്ലാൻ ദിനം കുറിച്ചു“
അയ്യ പറയവെ,പൊങ്ങിയെണീറ്റവൾ

പിന്നെയും വീഴ്കയായ് പാരിടത്തിൽ

നിറനിലാക്കതിർതൂകും വെണ്മതിമുകിലൊത്തു

അവനിയിൽ വന്നു പതിച്ചപോലെ

നെടുമിഴിചോന്നശ്രുചിന്തിക്കരഞ്ഞവ-

"ളവിടുന്നെങ്ങിപ്പോ"ഴെന്നാർത്തയായി

"ഇൻപമാർന്നൊപ്പം കഴിഞ്ഞ കാന്തൻ ചിത-

ത്തീയിലെരിയവെ ദു:ഖിതയായ്

കൂടെയുടന്തടിചാടാതെ വൈധവ്യ-

ദു:ഖം വ്രതങ്ങളാൽ പോക്കുവോളായ്

നാട്ടുകാരെന്നെപ്പഴിപറയുമ്പടി

പാണ്ഡ്യനെന്നോടു കൊടുമ ചെയ്താൽ

കാന്തനിഴന്നവളായി ഞാൻ കേണീട്ടു

വാടുവോളല്ലെന്നുകേട്ടുകൊൾക

മണമാർന്നു നീണ്ട വിശാലമാം മാറൊത്ത

പതിയെന്നെന്നേക്കും പിരികയാലെ

പലപലപുണ്യതീർഥങ്ങളിലാടീട്ടു

തുയർ കൂട്ടും നാരിമാരെന്നപോലെ

ഹേ,ധർമ്മമാം കുലദൈവമേ,പാണ്ഡ്യൻെറ

ക്രൂരമാം ചെങ്കോൽ പിഴക്കയാലേ

ഒരുപാപമറിയാത്ത മങ്കഞാൻ അബലയായ്

ദു:ഖിച്ചിരിക്കണമെന്നതുണ്ടോ?

പെരുമയേറീടുന്ന കാന്തൻെറ പൊന്നുടൽ

എരിതീയിൽ ചാമ്പലാകുന്ന നേരം

വിധവയായ് നോമ്പേറ്റു ,പുണ്യതീർഥം കണ്ടു

തുയരെഴും മങ്കമാരെന്നപോലെ

നേരായ മാർഗ്ഗം പിഴച്ചൊരു മന്നവൻ

ക്രൂരകർമ്മത്തെ നടത്തയാലേ

ഈജ്ജന്മമാർജ്ജിച്ച സൽക്കീർത്തിയൊക്കെ ഞാൻ

വിട്ടിട്ടുകണ്ണുനീർ വാർക്കുമെന്നോ ?

കാൺകിതാ,ആപത്തൊഴിയാൻ കുരവക്കൂ-

ത്താടിയ ആയ്മകള്മാരേ,കേൾപ്പിൻ!

കായും കതിരെഴും സൂര്യദേവാ,തിര-

മാലക്കടൽ വേലിയായ ഭൂവിൽ

സർവസാക്ഷിത്വം വഹിക്കുവോൻ നീ,ചൊൽക,

കള്ളനോ,എൻ പ്രിയൻ, സത്യവാക്കേ!“

”കള്ളനല്ലാ,ക്കരിമീനൊത്ത നീള്മിഴി,

കള്ളനല്ലാ നിൻ പ്രിയകണവൻ

കള്ളനെന്നോതിയോരിപ്പുരത്തെ,യെരി-

തീയിരയാക്കും ,ക്ഷമിച്ചുകൊൾക“

ആക്കുരൽ കേട്ടു നടുങ്ങി സകലരും

ആയ്വനച്ചെല്ലച്ചെറുമികളും!

ഊർചൂഴ്‌വരി

ഉഷ്ണകിരണനരുളുമശരീരി

കേട്ടവൾ തോൾവളകൾ അറുത്താൾ

പൊഞ്ചിലമ്പൊന്നു കരത്തിലെടുത്തവൾ

പിന്നെ നിന്നില്ലായർവാടി തന്നിൽ

”നീതിയില്ലാത്ത ന്രുപൻെറ നാട്ടിൽ വസി–

പ്പോരേ ,പിഴയ്ക്കുന്ന തോഴിമാരേ,

കാൺകിതിണച്ചിലമ്പെൻെറയീസ്സന്ധ്യയിൽ

ഞാൻ പെടുന്നൂ തീവ്രമായ താപം

ആരുമനുഭവിക്കാത്തൊരീസ്സങ്കടം

നേരുവാനീയിവളർഹയാണോ ?

കള്ളനല്ലെൻ പ്രിയൻ,കള്ളനെന്നോതിയോർ

കൊന്നു,ചിലമ്പിതു കിട്ടുവാനായ്

കാന്തരിൽ പ്രേമമുള്ളോരാം സതികളേ

കാണ്മൻ,അവനെ ഞാൻ ജീവനോടെ

നിങ്ങടെ കണ്മുന്നിൽ വെച്ചിപ്പുതുമയെ

കേൾക്കുവിൻ,കാണുവിൻ,നാരിമാരേ

എൻപ്രിയൻ ചൊല്ലുന്ന നല്വാക്കുകേൾക്കാതെ

ഞാൻ മ്രുതയായെന്നു വന്നീടുകിൽ

ഈയിവൾ നോവുന്ന കർമ്മമുടയവൾ

നിങ്ങൾ നിന്ദിക്കുവിനപ്പൊഴെന്നെ!"

അല്ലലടങ്ങാതെ കേഴുവോളെക്കണ്ടു

മാമധുരാപുരിയും മയങ്ങി

തീരാത്ത തുൻപം സതിയിവൾക്കേകിയ

ചെങ്കോൽ വളഞ്ഞതെന്നോരുകയായ്!

മന്നവൻ തിങ്കൾക്കുട,വാളുമേന്തിയ

തെന്നവൻ നീതിക്കിതെന്തു പറ്റി ?

ഭൂമി കുളിർക്കും തളിർക്കുടയിന്നിതാ

താപമരുളുവാനെന്തു കാര്യം!

ചെം പൊഞ്ചിലമ്പൊന്നു കയ്യിലേന്തീട്ടിതാ

നമ്മെ മുച്ചൂടും മുടിപ്പതിന്നായ്

ഏതോ പുതിയൊരു വൻപേറിടും ദൈവ–

മാവിർഭവിച്ചൂ,മധുരയിങ്കൽ

നീളെക്കരഞ്ഞു വരിപടർന്നും കണ്ണി–

ലാകെപ്പടർന്ന മഷിയുമായി

ദേവത കൂടിയപോലൊരു സ്ത്രീയിതാ

കാൺക,വരുന്നു,കൊടുമ പോലെ".

പാണ്ഡ്യൻെറ കോടിയ കോലിനെ നിന്ദിച്ചു

പാരിലെപ്പൗരരും നാരിമാരും

കണ്ടാളവൾ തൻെറ ദേവനെയപ്പൊഴാ–

ച്ചെമ്പൊൻ കൊടിതൻെറ കണ്ണിൽ നോക്കാൻ

ഇല്ലാകരുത്തെന്നു ശ്രീയെഴും ഞാലത്തെ
അല്ലിലാഴ്ത്തിക്കൊണ്ടു സൂര്യദേവൻ
ചെങ്കതിരൊക്കെച്ചുരുക്കീട്ടു മാനത്തെ
വന്മലത്താഴെയായ് ചെന്നൊളിച്ചു
അന്തിമാലയ്ക്കു പൂവൊക്കെക്കൊഴിഞ്ഞൊരു
വല്ലിപോൽ കണ്ണകി വാടിവീണു
ഭർത്രുജഡത്തിനരികിലവൾ ചെയ്ത
ആർത്തനാദം പുരമേറ്റുപാടി
രാവിലെ,ത്തോഴനെയൊന്നുപുണർന്നവൻ
കൂന്തലിൽ വണ്ടാർത്ത പുഷ്പഹാരം
നിർമ്മാല്യമായിട്ടു തൻ മുടിചൂടിയ
സുന്ദരിയാം സതി, മാലനേരം
പുണ്ണിൽക്കുരുതിപ്പുറഞ്ഞോരമാലയിൽ
നന്നായ്ക്കുളിച്ചു കണ്ടാർത്തയായി
“എൻ ഗതി കണ്ടെൻ പ്രിയതമ കേഴുമെ–
ന്നങ്ങെന്തുകൊണ്ടേ കരുതിയില്ലാ!
ഗന്ധങ്ങൾ പൂശിയ പൊന്മേനി ധൂളിയി–
ലാടിക്കിടപ്പതും കാണണോ ഞാൻ?
തീവ്രദു:ഖം തന്നൊരീക്കൊലക്കാരണം
ഏതെന്നറിയാത്തൊരെന്നെ നോക്കി
എൻ പൂർവജന്മക്രുതാർജ്ജിതമെന്നല്ലെ

മന്നിലെല്ലാരും കഥിക്കയുള്ളു?

ആരുണ്ടെനിക്കു തുണയെന്നീ മാലയിൽ

കേഴും വിരഹിണിയെൻെറ കൺ മുൻ

പൂമാല ചൂടും മണിമാറിതു വെറും

ഭൂമിയെപ്പുൽകിക്കിടക്കയല്ലേ ?

പാണ്ഡ്യൻെറ ചെകോൽ പിഴക്കുന്ന കർമ്മമീ

ഞാൻ ചെയ്തതെന്നേ പഴിക്കു ലോകം

കണ്ണീരൊഴുക്കുമിപ്പാപിനി തൻ മുന്നിൽ

പുണ്ണു പൊഴിക്കും കുരുതിരക്തം

മണ്ണും പൊടിയും കലർന്നൊരിക്കാഴ്ച്ചയും

മന്നൻ പഴി എൻെറ കർമ്മമാക്കും

മന്നൻ പിഴച്ചൊരീ നാട്ടിൽ പതിവ്രത-

പ്പെൺകളുണ്ടോ ,ചൊല്ലു പെൺകളുണ്ടോ?

തങ്ങളെ വേട്ടോൻെറ കുറ്റം പൊറുക്കുന്ന

പെൺകളുണ്ടോ, സതിപ്പെൺകളുണ്ടോ?

നന്മധുരാപുരീവീഥിയിലെങ്ങാനും

ചാന്രേൻറാരുണ്ടോ, ചൊല്ലൂ ശാന്തരുണ്ടോ?

അന്യൻെറ കുഞ്ഞിനെ തൻ കുഞ്ഞായ് പോറ്റുന്ന

ശാന്തരുണ്ടോ നല്ല ശാന്തരുണ്ടോ ?

വാളിനു നീതിക്കു ഭംഗം വരുത്തിയ

മന്നൻെറ നാട്ടിലും ദൈവമുണ്ടോ ?

ദൈവമുണ്ടോ ചൊല്ലൂ ദൈവമുണ്ടോ

പാണ്ഡ്യൻെറയൂരിലും ദൈവമുണ്ടോ ?”

ശ്രീയെഴും നാഥൻെറ മാറുപുണർന്നവൾ

കേഴുന്ന നേരം പ്രസന്നനായി

ചിക്കെന്നെണീറ്റു “മതിമുഖീ, നിൻ മുഖം

വാടി” എന്നോതീട്ടു കൈവിരലാൽ

അശ്രു തുടച്ചു,നിലവിളിച്ചേങ്ങിയാ

സ്തുത്യമാം ശുദ്ധമാം കാലടിയിൽ

വളയണിക്കൈകൾ മുറുക്കിപ്പിടിക്കവേ

ഉടലഥിട്ടുയിർപോവതിന്നൊരുങ്ങി

“മലർമിഴി നീയിങ്ങു വാഴുകെ”ന്നരുളീട്ടു

സുരരഥം തന്നിലിരുന്നരുളി

“മായമോ വഞ്ചമോ നെഞ്ചം കലക്കുന്ന

ദൈവമോ മറ്റെന്തുവേല താനോ

പോയെങ്ങു തേടുവേൻ, സത്യവാക്കാണിതു,

കോപം തണുത്തേയടങ്ങുമീ ഞാൻ

ക്രൂരന്രുപതിയെക്കാണണം,കാരണം

കാണണം,ചേരണം കാന്തനിൽ ഞാൻ”

എന്നെഴുന്നേൽക്കവേ ,പണ്ടു താൻ കണ്ടൊരു

തീക്കനവോർമ്മയിൽ വന്ന നേരം

നീണ്ടകയൽമിഴിനീരൊഴുക്കീട്ടവൾ

നിന്നു ,നിനയ്ക്കയായ് തെല്ലുനേരം

പിന്നെയാ നീർതുടച്ചെത്തിനാൾ പാണ്ഡ്യൻെറ

സമ്പത്സമൃദ്ധമാം കോവിലിങ്കൽ

വഴക്കുരഗാഥ

“കുടയോടു കോൽ വീഴ്കെ പുരദ്വാരമണിയാടും

കുരൽ ഞാൻ കിനാവിങ്കൽ കണ്ടു സഖീ

ദിശയിരുനാലും നടുങ്ങീട്ടു കതിരവൻ

ഇരുൾ വിഴുങ്ങുന്നതും കണ്ടു തോഴീ

രാത്രിയിൽ മോഹനമിന്ദ്രധനുസ്സതാ

നട്ടുച്ച നേരത്തു താരജാലം

ഒരു തുൻപം വരുമിപ്പോഴതിനാലെ കുടയോടു

ചെങ്കോലുവീഴും മണി മുഴങ്ങും

ദിശയെട്ടു ഞെട്ടും ഇരുളണയും രാത്രി

മഴവില്ലുപൂക്കുമതെന്നറിവേൻ

പകലിൽ മീൻ വീഴുന്ന പടുകാഴ്ച്ചയരചനോ-

ടരുളട്ടെ ഒരുതുൻപനാൾ വരുന്നു”

പ്രഭതൂകുമാടകളണികളണിഞ്ഞവർ

മുകുരങ്ങളേന്തിയോർ പട്ടെടുത്തോർ

പുതുകോടി,തളിർവെറ്റയണിചെല്ലവും ,ചാന്ത്

വർണ്ണവും ചൂർണ്ണവും ഏന്തിയോരായ്

മ്രുഗമദം ചന്ദനം പൂമാല പൂങ്കൊത്തു

ചാമരവും നല്ലകിൽപ്പുകയും

പരിചിലെടുത്തവർ കൂനായിക്കുള്ളിയായ്

ഊമയായ് ദാസികൾ വന്നണഞ്ഞു

നരയാർന്നകൂന്തലോടരുമയിൽ വ്രുദ്ധകൾ

പലദാസിമാർ വന്നു വാഴ്ത്തിനിൽക്കെ

“കടലിനാൽ മേഖലയണിയുമീപ്പാരിനെ

കാക്കുന്ന പാണ്ട്യൻെറ ദേവി,വാഴ്ക”

ആയമാർ,തോഴിമാർ ,കാവലാർ നാരിമാർ

അടിതോറുമവളെ സ്തുതിച്ചുനിൽക്കെ

കോപ്പെർംദേവി തൻ തീക്കിനാവൊന്നിനെ

പാണ്ഡ്യനോടോതുന്ന വേളയിങ്കൽ

ശ്രീമകൾ വാഴുന്ന മാറുമായ് തെന്നവൻ

സഭയിലിരിക്കുകയായിരുന്നു

“അറിവുപോയ്,അറമ്പോയി

വെറുമയാം നെഞ്ചവുമായ്

ന്ര്തി പിഴച്ച ദരിദ്രനായ്

അമരുന്ന മന്നൻെറ പുരവാതിൽ കാക്കുന്ന

വാതിലോനേ ...വാതിലോനേ! 1

ഇണയരിച്ചിലമ്പൊന്നുമേന്തിയകയ്യോടെ

കണവനെക്കൈവിട്ട നാരി വന്നു

ഗോപുരവാതിലിൽ കാത്തുനിൽക്കുന്നതായ്

അറിയിച്ചാലും..അറിയിച്ചാലും..”

വായിലോൻ:-

കോർക്കയെഴും ന്രുപാ,വാഴി!

ദക്ഷിണദിക്കിൻ തലവാ വാഴി!

ചെഴിയ, വാഴി! തെന്നവ ,വാഴി !

പഴിയൊടു പടരാത്ത പാണ്ഡവാ,വാഴി!

വെട്ടിയ വായിലെക്കുരുതിയടങ്ങാത്ത

പച്ചത്തല പീഠമാക്കി നിന്നു്

ഇളംകൊടിയായ്,വേൽ ധരിച്ച മഹിഷനെ മർദ്ദിച്ച

കൊറ്റവയല്ലാ

ആറുപേർക്കിളയവൾ നങ്ക പിടാരിയല്ലാ

ശിവനെയും താണ്ഡവമാടിച്ച

കാളിയുമല്ലാ

കാനനച്ചുടലയെ മോഹിച്ച ദേവിയല്ലാ

ദാരുകൻ മാറിടം പിളർന്ന ദുർഗ്ഗയല്ലാ

പകവെച്ചു,കോപിച്ചു,പൊൻ ചിലമ്പേന്തീട്ടു

കണവനെക്കൈവിട്ട വിധവയാമൊരു ദേവി

ഗോപുരവാതിൽക്കലുണ്ടേ ...“

തിരുമനസ്സരുൾകയായ്”ഇവിടേക്കവളെയും

കൂട്ടി വന്നേക്കു“

വായിലോൻ വന്നിട്ടു 2കോയിലോനെക്കാട്ട

"നീർപൊഴിക്കണ്ണുമായെൻ മുന്നിൽ നിൽക്കു–

മിളംകൊടിയാരു നീ ദേവീ?"

"ഗുണമേതുമില്ലാത്ത മന്നവാ,

ചൊല്ലുവാനിവളിങ്ങു വന്നു.

ശ്രേഷ്ഠനായ്,ദേവർ വിയർക്കവേ പ്രാവിൻെറ

യാതന തീർത്തവനും

ഗോപുരമാമണിനാക്കടിച്ചിട്ടൊരു

ഗോവിൻ കടക്കണ്ണിലൂറും

അശ്രു തപിപ്പിച്ച ചിത്തുമായ് പുത്രനെ–

ത്തേർചക്രമേറ്റിയോനും

പേരാർന്ന മന്നരിവർ വാണ പൂമ്പുകാർ

പുരിയെൻെറ ജന്മദേശം

മേന്മയേറുന്നാപ്പുരിയിലെ കീർത്തിമാൻ

പെരുംകുടി മാശാത്തുവാൻ

ആ വണിക്കിൻ പുത്രനാശിച്ചു നിധി നേടാ–

നീ നഗരത്തിലണഞ്ഞു

പൂർവജന്മത്തിലെ പ്രേരണയാലെൻെറ

കാൽച്ചിലമ്പൊന്നു വിൽക്കാനായ്

വീരക്കഴലണിമന്നവാ,നിന്നാലെ

കൊല ചെയ്ത കോവലൻ

പ്രിയപതി കണ്ണകി ഞാൻ“

”ക്രോധിച്ച ദേവതേ,കള്ളനെക്കൊല്വത്

ന്രുപനീതി,ദുർന്നീതിയല്ലാ“

”ധർമ്മം അറിയാത്ത കോർക്കൈ മന്നാ,,;

എങ്കാൽപ്പൊഞ്ചിലമ്പിൽ പരൽ മണിമാണിക്യം“

നീതിവാക്യം കേട്ടു രാണി തൻ ചിലമ്പരി

മുത്തെന്നുമോർമ്മിക്കയാൽ

ഉടനെച്ചിലമ്പതു മുന്നിൽ വെച്ചൂ

കണ്ണകിയണിമണിച്ചിലമ്പുടയ്ക്കെ

മാണിക്യമണിയാകെച്ചിതറീട്ടു

മന്നൻ മുഖത്തും വീണു

മണികണ്ടു,കുടതാഴ്ന്ന,ചെങ്കോൽ തലർന്ന രാജൻ

”പൊൻ ചെയ്യും തട്ടാൻെറ ചൊൽ കേട്ട

നീതിക്കു ഭംഗം വരുത്തിയ

ഞാനേ കള്ളൻ

ജനതക്കു കാവലാം പാണ്ഡ്യകുലധർമ്മം

എന്നാൽ പിഴച്ചല്ലൊ ..

കെടുകയെന്നായുസ്സ്“-

മന്നൻ മയങ്ങിവീണൂ ,തെന്നവൻ കോപ്പെരുംത്തേവിയുമുള്ളം

നടുങ്ങീട്ടു ”കാന്തൻ വെടിഞ്ഞോൾക്കു ശാന്തിയേതെ“ന്നു പുലമ്പി

ഇണയടിതൊഴുതിട്ടു വീണു.

"വല്ലാത്ത കർമ്മങ്ങൾ ചെയ്‌വോർക്കു ധർമ്മമേ

കാലനാമെന്നറിവോർ വാക്കു സത്യമായ്

പൊല്ലാത്ത പാണ്ഡ്യൻെറ ദേവീ,ഞാൻ ചെയ്യുന്ന

ധീരക്രുത്യങ്ങളും നീ  കണ്ടുകൊള്ളുക"

അശ്രുനീരും പ്രേതരൂപ,മൊറ്റച്ചിലം-

പാരണ്യമാകെച്ചുഴന്ന കരിങ്കുഴൽ

അഞ്ചിയ കൂടലിൻ നായകൻ പാണ്ടിയൻ

കൂടായ്ച്ചമണ്ഞൊരു കാഴ്ച്ചയതൽഭുതം

മെയ്യിൽപ്പൊടിയും വിരിച്ചിട്ട കേശവും

ഒറ്റച്ചിലമ്പശ്രുധാരയും കാൺകവേ

വൈഗാധിപൻ പോരുതോറ്റാ,നവൾ വാക്കു

കേൾക്കവേ തോറ്റാനവന്നുയിരും ക്ഷണം

വഞ്ചിനമാലൈ (വൻ ചിനമാലൈ)

"രാജാധിരാജൻെറ ദേവി,ഞാൻ കാന്തനെ-

ക്കൈവിട്ട പാപിനി മുഗ്ധയാണെങ്കിലും

മുൻപകൽ ചെയ്തൊരു ദ്രോഹമേ പിൻപകൽ

പിന്തിരിഞ്ഞെത്തുമിതു കർമ്മലക്ഷണം

പട്ടാപ്പകലിലൊരു വഞ്ഞിയും മട-

പ്പള്ളിയും സാക്ഷിയായ് നിർത്തിയ പെൺകൊടി

പൊന്നിക്കരയിലെപ്പാവ നിൻ കാന്തനെ–
ന്നോതും സഖികളോടൊത്തു മടങ്ങാതെ
വന്തിര വന്നു മണൽപ്പാവയെത്തിന്നു–
കൂടെന്നു ചുറ്റിവളഞ്ഞതുകാരണം
വരയാർന്ന ജഘനമാം വെണ്മണൽത്തിട്ടായി
മാറിയ മങ്കയും വാണപുരം പുകാർ
മൊഴി ചൊന്ന മന്നൻ കരികാലനിൻ മകൾ
പ്രിയവഞ്ചിഭൂപനെക്കാവേരി കൊൾകവെ
അവളെത്തുടർന്നെത്തി സാഗരസീമയിൽ
കല്ലൊത്ത തോളോനു വേണ്ടിക്കരയവെ
സാഗരം മുന്വന്നു നൽകിയ പ്രേയാനെ
പൊങ്കൊടിപോലെത്തഴുകിയ സുന്ദരി
മണലുറ്റ പൊലിവെഴുമാഴിക്കരയിലെ
ചോലയിൽ കപ്പൽകൾ നോക്കിയിരുന്നവൾ
കാന്തൻ കലത്തിൽ നിന്നെത്തുവോളം ശിലാ–
രൂപത്തിലങ്ങു നിന്നോളാം പതിവ്രത
ഇണപതി തൻ കുഞ്ഞു വീണുകിണറ്റിലെ–
ന്നറിയവേ ലോകാപവാദം തടയുവാൻ
താൻ പെറ്റ കുഞ്ഞേയുമിട്ടു കിണറ്റിലാ
രണ്ടു കിടാങ്ങളെ രക്ഷിച്ച വേൽമിഴി
അന്യപുരുഷൻ മുഖം നോക്കി നിൽക്കവെ

മതിമുഖി വാനരസദ്രുശമായ് മാറ്റിയോൾ

പ്രിയതമൻ കാൺകെയതുനീക്കി മതിപോലെ

തിരുമുഖംവെച്ച മണിമേഖലാവതി

പെൺബുദ്ധി പിൻബുദ്ധിയെന്നചൊൽ തെറ്റെന്നു

നന്നായറിഞ്ഞ വിവേകികൾ ചൊല്ലിനെ

കുഞ്ഞുപ്രായത്തിൽ ഗ്രഹിക്കാത്ത ഞാനെൻെറ

തോഴിയോടോതി“യെൻ പുത്രിക്കു നിന്മകൻ

കാന്ത”നെന്നാവാക്കു വിശ്വസിച്ചെൻ സഖി

പാരമനുഭവിക്കും ദു:ഖമിപ്പൊഴേ

മംഗല്യദോഷം ഭവിച്ചൊരെൻ ചിന്തയിൽ

കൂരമ്പു തീർക്കുന്നിതാവിധം ചിന്തകൾ

എന്നമ്മയചരനോടിമ്മട്ടുചൊല്ലുവ–

തൊന്നുകേൾക്കെക്കോടിമുണ്ടുമുടുത്തു ഞാൻ

കാർകുഴൽകെട്ടിശ്ശിരസ്സുകുനിയവേ

അമ്മതൻ വാക്കു ശിരസാ വഹിക്കയാൽ

പൊൻപ്രഭയാർന്നൊരു ഹാടകപ്പാവപോൽ

മംഗല്യമാർന്നേനതുപോലെ നിത്യവും

തേങ്കുഴൽമങ്കമാർ ചാരിത്ര്യശാലികൾ

നീളെപ്പിറന്ന പുകാർ ഞാൻ പിറന്നൊരൂർ

എൻ ജന്മനാട്ടിലെപ്പത്തിനികൾ പോലെ

ഞാനും സതിയെന്നു വന്നിടുമെങ്കിലോ

നിന്നെ ഞാൻ ദേവീ,സുഖിക്കാൻ വിടാ,മന്ന–
നൊത്തിപ്പുരിയുമെരിക്കുവേൻ നിശ്ചയം
എൻ വിരുതിചരതൻ ശക്തിയും ഇപ്പൊഴേ
കാട്ടിത്തരാം“ സഭവിട്ടിറങ്ങീടിനാൾ
”നാലുമാടക്കൂടലാകും മധുരയിൽ
വാഴുമ്പുരുഷരേ നാരീമണികളേ
ആകാശചാരികൾ ദേവഗണങ്ങളേ
വന്തപം പൂണ്ട മുനികലേ കേൾക്കുവിൻ
എൻ പ്രിയനെ വ്രുഥാ കൊന്ന രഅആവിൻെറ–
യീ ഭൂമിയെ ഞാൻ വെറുക്കുന്നുവെങ്കിലോ
ഞാനതിൽ കുറ്റമറ്റോൾ“വലംകയ്യിനാൽ
ഇടമുല നന്നായ് പറിച്ചെടുത്തീടിനാൾ
മധുരയെ മൂന്നുരു ചുറ്റീട്ടു തൻ മുല
സത്യവാക്കോതീട്ടു വീശിയെറികയായ്
ചിത്രം രചിച്ചപോൽ നീലവർണ്ണം ,
നീണ്ടു ചെമ്പിച്ച കേശം ,വെളുത്ത പാൽദന്തവും
ബ്രാഹ്മണരൂപൻ തൊടുന്നതെരിക്കുവോൻ
വാനവൻ അഗ്നി പുറപ്പെട്ടുകാൺകയായ്

”ഹേ,പത്തിനീ,നിന്നെയിന്നഗരം എന്നു
പേരെഴുമാപത്തിനാളാക്കി വെക്കുമോ

അന്നേയിതിനെയൂണാക്കുവാൻ കൽപ്പന

ആരുപിഴയ്ക്കണമിങ്ങോതുകംബികേ“

”ദർശകർ,ധർമ്മിഷ്ഠരും ,പശു,പത്തിനി

വ്രുദ്ധർ,ശിശുക്കളിവരെ നീ കാക്കണം

മറ്റുള്ള ദുഷ്ടവർഗ്ഗങ്ങളെല്ലാരുമേ

പറ്റട്ടെ നിന്നിലെരിയട്ടെ സർവവും“

കണ്ണകിച്ചൊല്ലു നടത്താനനലനും

നന്മധുരാപുരിക്കുള്ളിലണകയായ്

മാളിക,സേന,യൈശ്വര്യങ്ങളൊക്കെയും

അഗ്നിദേവന്നു ബലിയായ് ചമഞ്ഞിതു.

അഴൽപടു ഗാഥ

ജ്വാലകളോടെയനലനണയവെ

ധർമ്മദൈവങ്ങളും കാവലൊഴികയായ്

മന്നൻ വിജയി നെടുംചെഴിയൻ തന്റെ

ചെങ്കോൽ വളഞ്ഞതുകൊണ്ടുതൻ ജീവനാം

അച്ചാണിയേയും ബലിയാക്കി ഭൂമിക്കു

നീതിതൻ ലക്ഷണം കാട്ടിക്കൊടുത്തതും

കുറ്റമില്ലാത്ത പതിവ്രതാരത്നമാം

പതിയവന്നൊത്തു സ്വർഗ്ഗംഗമിച്ചതും

ഏതുമറിയാതെ രാജപുരോഹിതൻ

ധർമ്മിഷ്ഠരന്തണർ ,ജ്യോത്സ്യൻ,കണക്കനും

മന്ത്രിമാർ,കാവിതി വാങ്ങിയോർ ,ദേവിമാർ

ദാസിഗണങ്ങളരമനക്കാവലാർ

ചിത്രപടത്തിൽ വരച്ചതുപോലവെ

നിശ്ചേഷ്ടരായിട്ടിരുന്നൊരാ വേളയിൽ

അശ്വപാലർ,ഗജപാലർതേരാളികൾ

വാളെടുത്തോരിടതിങ്ങി വന്നെത്തിയോർ

ഗോപുരവെറ്റിക്കവാടത്തിൽ തീമുഖം കണ്ടു ഞെട്ടീട്ടു വിവശരായീടവെ

തൂമുത്തുമാലയണിനിലാവെന്നപോൽ

മൂന്നഗ്നി നന്നായ് ക്രമത്തിൽ വളർത്തുവോൻ

നാന്മുഖൻ ചൊന്നൊരു വേദമുറകളീൽ

ആദിമൻ ആദിഭൂതം വഹ്നിദേവനും

ചെമ്പവിഴമ്പോൽ ജ്വലിക്കുന്ന മേനിയായ്

ആഴ്കടൽ ഞാലംഭരിക്കുവോൻപോലവെ

മുരശൊടു വെൻക്കുട കവരി നെടുംകൊടി

അങ്കുശവേലും വടി കയറെന്നിവ

ആയുധമേന്തി ന്രുപരെ ജയിച്ചു

ഭൂതലമാകെ ഭരിപ്പോൻ പോലെ

ക്രൂരകർമ്മത്തെ വിലക്കി ,കൊറ്റംകൊണ്ടു

നീതിയുംകീർത്തിയും വർദ്ധിച്ചു ഭൂമിയെ

കാപ്പവൻ മാബലി ക്ഷത്രിയഭൂതവും

ചെന്നിറമായി പശുമ്പൊന്നുമേനിയും

മന്നനു തുല്യമാം വേലു,പൂണാരവും

വാണികധർമ്മവും പാലിച്ചുഭൂമിയിൽ

തുലാസും കലപ്പയും ഏന്തിയ കൈകളാൽ

ഭൂമിയുഴുതുമകളങ്കജീവിത–

പ്പോരിൽക്കിഴവനെന്നാരാലും വാഴ്ത്തിയും

ഒളിയെഴും തിരുമുടിയിൽ ഇളമ്പിറചൂടിയ

ഇരവനെപ്പോലെഴും വണികഭൂതവും

നന്നായ് കഴുകിയ ശുദ്ധേന്ദ്രനീലമ്പോൽ

മിന്നുംകറുത്തോരുടൽകൊണ്ടു ,ദാനിയായ്

ആരും പുകഴുന്ന കർമ്മങ്ങൾ ചെയ്യവൻ

നീലാംബരധാരി ലോകമാളുന്നവൻ

ആരവാരമ്പെറും നാട്ടിൽബ്ബലിയെഴും

ഭൂതത്തലവനാം വേളാളഭൂതവും

പാണ്ഡ്യൻെറ നീതിപിഴച്ചനാളിപ്പുറം

പാവകൻ ഭസ്മമാക്കും എന്നറികയാൽ

നാമിവിടംവിട്ടുപോവുക യുക്തമെ–

ന്നോരോ ദിശകളിൽ പോകയായ് സത്വരം

കൂലവീഥി,കൊടിത്തേർവീഥി,നാലവർണ്ണ–

ജാതികൽ വാഴുന്ന വീഥിയെല്ലായിടം

നല്ല ഹനുമക്കൊടിയോടെയർജ്ജുനൻ

വില്ലേന്തിയഗ്നിയെയൂട്ടിയപോലവേ

ഒന്നുനടുങ്ങി,യനലനോ ധർമ്മിഷ്ഠ–

രുള്ളിടത്തൊന്നുമേ ചെല്ലാതെ,ചെൽകയായ്

പാപിമറവരിൻ ചേരിയിൽ ,കാൺപവർ

പേടിക്കുമാറെരിച്ചീടുകയായ് പുരം

കറവപ്പശുക്കളും കന്നും കനലെരി–

ച്ചിതയിൽപ്പെടാതെ,യറമ്പുരിയുന്നവർ

ഇടയർ വസിക്കുന്ന ധർമ്മവിശാലമാം

തെരുവിൽ വന്നെത്തുകയായി സുരക്ഷിതർ

മത്തഗജങ്ങളും പിടിയാനനിരകളും

വേഗം ഗമിക്കുമശ്വങ്ങളും പായുന്നു,

പുറമതിലപ്പുറമെത്താൻ;യുവതിമാർ

മയ്ക്കണ്ണിൽ ഭീതിപടരുകയാൽ ചിരം

ഇളമുലച്ചാന്തും വിരിമലർത്തേഞ്ചേർന്ന

പൂമാല ചാർത്തും പരാഗവുമായിട്ടു

കുംകുമം ചാലിച്ച കൊങ്കമേൽച്ചാർത്തിയ

നന്മുത്തുമാലചിതറിവീഴും വിധം

കാമലഹരിയിൽ തൂമ്രുദുമെത്തയിൽ

പ്രേമോത്സവം നിർത്തി ,ഞെട്ടിവിറയ്ക്കയായ്

പാൽച്ചുണങ്ങോലും ജഘനത്തിൽ വാസന–

ക്കാർകുഴലാടിടുമമ്മമാരും മുദാ
കൊഞ്ചുന്ന ചെവ്വായും ഓരടിയീരടി–
ത്തത്തുംനടയുമാം നന്ദനരെച്ചേർത്തു
പഞ്ഞിക്കിടക്കയിൽ തുയിലുണർത്തി,നര
കേറിയ വ്രുദ്ധമാതാക്കളോടും ചേർന്നു
ആതിഥ്യധർമ്മം നടത്തുന്ന മങ്കമാർ
പാതിവ്രത്യത്തിൻ വ്രതമെടുത്തോർകളും
ഒറ്റച്ചിലമ്പിനാൽ പാണ്ഡ്യനെത്തോൽപ്പിച്ച
കറ്റക്കുഴലിതൻ കൊങ്കയുദ്ധം കണ്ടു
സത്യവിരുദ്ധമല്ലെന്നോതിയഗ്നിയെ
കൈകൂപ്പി രക്ഷ വരിക്കുകയായ് മുദാ
എൺനാലിരട്ടിക്കലകളുംനേടിയ
സുന്ദരിമാർ വാഴുംവീഥികളിൽ
വീണയും മദ്ദളം തീങ്കുഴൽനൽഘടം
നീളെ മിഴാവുള്ള രംഗവേദി
ആടുമരങ്ങും വെടിഞ്ഞിട്ടു നാടക–
മങ്കമാരോടുന്നു നാലുപാടും
"എന്നാട്ടുകാരിയോ,ആർമകളോ
ഇന്നാട്ടിൽ വന്നു വിധവയായി
മുൻപിൻ വിചാരമില്ലാത്തൊരു മന്നനെ–
ക്കൈച്ചിലമ്പാൽ വെന്നു,കഷ്ടകാലം

നാടും മുടിച്ചഗ്നിദേവന്നിരയാക്കി–
യാരാകുമാമങ്ക“യെന്നുമോതി
അന്തിശ്ശീവേലിയും ബ്രാഹ്മണവേദവും
അഗ്നിഹോമം ദൈവപൂജകളും
മനകളിൽ ദീപംകൊളുത്തലും കുലധർമ്മ–
ദൈവങ്ങളെ വാഴ്ത്തിപ്പാടുന്നതും
മാറ്റൊലിച്ചീടും മുരജദ്ധ്വനികളും
കേൾക്കാതെയായൊരാ മാനഗരിൽ
കാന്തനെക്കാണുകയില്ലെന്ന നോവുമായ്
സ്വാന്തം ചുടുമാറു കൺനനഞ്ഞും
ആലയിലൂതും ഉലപോലെ നിശ്വാസ–
മേറീട്ടു വീഥിയിൽ ചുറ്റിച്ചുറ്റി
ഇടവഴിതോറും നടന്നിട്ടുനിന്നിട്ടു
പലമട്ടുമങ്ങി മയങ്ങിവീണും
താങ്ങാത്ത ദു:ഖം സഹിച്ചിട്ടു രോഷമാ–
ർന്നരുളുമാ വീരപത്നിക്കരികിൽ
കൊന്നുജ്വലിക്കുന്ന തീച്ചൂടു താങ്ങാതെ
വന്നെത്തി ദേവി മധുരാപതി
മാമകൾ ലക്ഷ്മിയും നാമകൾ വാണിയും
മാഹിഷമർദ്ദിനി കോമകളും
മൂന്നുപേർ സ്രുഷ്ടിച്ചകൊറ്റവുമായിളം

കൊങ്കപറിച്ച ദേവിക്കുമുന്നിൽ

കൊന്നുജ്വലിക്കുന്ന തീച്ചൂടുതാങ്ങാതെ

വന്നെത്തി ദേവി മധുരാപതി

കട്ടുരഗാഥ

ജടമുടിത്തിങ്കൾക്കല ചൂടി ,ഉൽപ്പല-

മിഴികളിൽ മയ്യേന്തി ,ധവളദന്തം

ചെറുതായ് സ്ഫുരിക്കുന്ന പവിഴാധരങ്ങളിൽ

നിറനിലാമുത്തുപോൽ മന്ദഹാസം

കരിനീലവാമശരീരം,സുവർണ്ണമാം

വലപുറം,ഇടങ്കയ്യിൽ പൊൽത്താമര

വലതുകയ്യേന്തുന്ന വെണ്മഴു,വലതുകാൽ

വീരക്കഴലിടമ്പൊഞ്ചിലമ്പും

കോർക്കതൻ നാഥൻ കുമാരിത്തുറമുഖൻ

പൊതിക തൻ രാജാ പൊങ്കോട് വരമ്പൻ

പാണ്ഡ്യൻെറ വംശത്തിനാദ്യയാം വ്രുദ്ധ തൻ

സൽക്കുലം കാക്കും കുടുംബനാഥ

ഒറ്റമുലയുമായ്,തിരുമുഖം മങ്ങീട്ടു

നിൽക്കുന്നവൾ തൻ പിറകിൽ വന്നു

“നീള്മിഴി,നാരീമണി,കേൾക്കുക ദേവീ

എൻ കുറയിന്നു നീ സാവധാനം”

വാടും തിരുമുഖം കോട്ടിപ്പിറകോട്ടു
“ആരുനീയെൻ പിന്നിൽ നിൽപ്പവളേ
എൻ മനം നോവും കഠിനവ്യഥ നിന–
ക്കിന്നളന്നീടുവാനാവുമെന്നോ”
“സുന്ദരീ നിന്നഴൽ ഞാനറിഞ്ഞു ,മഹാ–
മേന്മയേറീടും മധുരാപതി
ഞാനുമനുഭവികുന്നു സഖീ നിൻെറ
താപ,മെന്നാലുമുരച്ചിടുന്നു
വാസ്തവ,മാപ്തോപദേശമായ്,കേൾക്ക നീ
മാഹാത്മ്യമാർജ്ജിച്ച പെൺകിടാവേ
എൻ മനം കേഴുന്ന നൊൻപരത്തിൻ മൂല–
മെന്തെന്നു തോഴി,നീയും ഗ്രഹിക്ക
ഞങ്ങൾ തൻ കോമകൻ ജന്മാന്തരത്തിലെ–
ക്കർമ്മമൊന്നാൽ വിനയേറ്റ കാര്യം
അമ്മേ,ഭവതി തൻ പ്രേയാൻ കൊലപ്പെടാൻ
കാരണമായ്ത്തീർന്ന പാപകർമ്മം
എൻ ന്രുപൻ,കാതിനാലന്തണരോതുന്ന
നാന്മറമന്ത്രങ്ങൾ കേട്ടിടുന്നോൻ
ഇന്നത്തെ നാൾ വരെ ആവലാതീമണി–
യോശയെക്കേൾക്കാത്ത നീതിയുക്തൻ
അടിതൊഴും ശത്രുരാജാക്കളാലല്ലാതെ

പ്രജകളാൽ നിന്ദിതനായിടാത്തോൻ

കേൾക്കുകെൻ നാട്ടിൻ മഹത്വമീ മണ്ണിലെ

മങ്കമാരേകും കടാക്ഷമേറ്റു

മദമാണ്ടതിർവിട്ടുപോമുള്ളമായിടും

തരുണനാമാന,അടങ്ങിടാതെ

വിദ്യയാം പാപ്പാനെ വിട്ടോടിയെന്നാലും

വിട്ടൊഴിക്കാറില്ല ചാരിത്രത്തെ

അത്തരം മണ്ണിൽ ജനിച്ചോർക്കു കഷ്ടവും

ദോഷവും നൽകാറുമില്ല,തോഴീ

ഒരുനാൾ ദരിദ്രനാം കീരന്തനന്തണൻ

മണവാട്ടി വീട്ടിലിരുന്നിടുമ്പോൾ

കതവില്ലാ മൻ്റപ്പുറത്തു ശബ്ദം കേട്ടു

പരിതപിച്ചോതിനാളിപ്രകാരം

”അരചൻെറ കാവലേ കറതീർന്ന കാവലെ-

ന്നരുളീട്ടു ,കതകറ്റ വീട്ടിൽ നിർത്തി

പോയോനെ,അരചനാം വേലിയിന്നെന്നെയീ

അപകടത്തിൽ നിന്നു കാക്കുകില്ലേ “

ചെവിപൊള്ളുമാണിയായ് ,പുകയുന്ന തീയായി

ഹ്രുദയം തപിപ്പിക്കും വാക്കു കേൾക്കെ

അഞ്ചി നടുങ്ങീട്ടു വജ്രായുധൻെറ പൊ-

ന്നുച്ചിക്കിരീടമുടച്ച തൻ കൈ

ഛേദിച്ചു നീതി പുലർത്തിയോൻ പൊൻ കയ്യു

നേടിയോൻ ,കൊറ്റം കുറഞ്ഞില്ലാ

ആ മഹാനീതിമാൻ തൻെറ വംശത്തിലെ

പാണ്ഡ്യന്നു വന്നില്ല നീതിഭംഗം

കേൾക്ക നീ സത്യം,അറമ്പുരിഞ്ഞിട്ടു,ചെം–

കോൽ നെടുവാളുമായ് വാണ വംശം

പ്രാവിനായ് മാംസമറുത്തവൻ,ധേനുവിൻ

നോവുതീർക്കാൻ രഥചക്രമോട്ടി

സ്വന്തം മകനെ വധിച്ചവൻ,നീതിമാൻ

ശ്രീയെഴും പൂമ്പുകാർ വാഴ്ന്ന ചോഴൻ

ചോണാട്ടിൽ വിദ്വാൻ പരാശരബ്രാഹ്മണൻ

ദാനശീലങ്ങളെക്കേട്ടറിവോൻ

ചോറു കൊടുപ്പവൻ,വേൽക്കയ്യെടുത്തവൻ

നിത്യദാനം ചെയ്ത ധർമ്മശീലൻ

കുലവേരു ചേരൻെറ കൊടതിറം 1 കേൾക്കയായ്

അവനുടെയൈശ്വര്യസിദ്ധികലും

തമിഴനാമന്തണശ്രേഷ്ഠന്നു ഗഗനത്തി–

ലിടമേകി നെടുവേലനായ ചേരൻ

അവനെ ദർശിക്കുവാൻ കാടുകൾ പിന്നിട്ടു

നാടൂരുകൾ വിട്ടു യാത്രയായി

ഉയരെ വിളങ്ങുന്ന മലയമാമലകളും

പിന്നിട്ടു യാത്രയായന്നവിടെ

മോക്ഷം പ്രതീക്ഷിച്ച രണ്ടുജന്മക്കാരും2

മൂന്നുതീയേകുന്ന ശ്രീയുമൊത്ത്

നാലുവേദങ്ങളറിഞ്ഞഞ്ചു യജ്നവും

ഷഡ്കർമ്മവും ചെയ്തിടുന്ന വിദ്യ

തങ്ങൾ തൻ മുറയിൽ ഗ്രഹിപ്പിച്ചു,നാവിനാൽ

തർക്കം ജയിച്ചിട്ടു പട്ടമേകി3

യോജ്യവിഭൂഷകൾ വാങ്ങീട്ടു നാട്ടിലേ-

ക്കായിപ്പുറപ്പെട്ട വേളയിങ്കൽ

ചെങ്കോലെഴും പാണ്ഡ്യമന്നൻെറ വേദജ്നർ

തങ്ങുന്ന ഐങ്കുടി തന്നിലെത്തി

പച്ചിലബോധി തഴച്ച തങ്കാലിലെ 4

ആൽത്തറമേൽ ദണ്ഡു വെച്ച ശേഷം

വെൺകുട,കുണ്ഡിക,പണ്ടച്ചെറുപൊതി

പാദുകമെല്ലാമഴിച്ചുവെച്ച്

ക്ഷീണിച്ചിരുന്നിട്ടു”വെൺകുട നൽകിയ

ധർമ്മമെഴും വിറലോനെ വാഴ്ക

കടലിൽ കടമ്പെറിഞ്ഞീടിന കാവലൻ

വിടരിൽ ശില വെച്ച മന്നാ,വാഴ്ക5

പൂന്തേൻ പൊരുനാനദിയോടുകൂടിയ

വീരൻപൊറയൻ നീ വാഴ്ക,വാഴ്ക

മാന്തരഞ്ചേരലാം മന്നവൻ വാഴ്കെ"ന്നു

കീർത്തിച്ചരുളും ദ്വിജൻെറ ചുറ്റും

ബന്ദുബാനധുക്കളെ വിട്ടു ,കുടുമയോ–

ടാണും ,കരിങ്കുഴൽപ്പെണ്ണുമായി

കൊഞ്ചിപ്പറയുന്ന ചെവ്വായ് ,ത്തളർനട–

ക്കളിയാടും കുട്ടികളോടിവന്നു

"കുട്ടികൾ നിങ്ങലെന്നോടോതിനിൽക്കുവാ–

നാർക്കാകുമെന്നു നമുക്കു നോക്കാം

വാദിച്ചുനിന്നുജയിച്ചവണിച്ചെറു–പണ്ഡപ്പൊതി തരും സമ്മാനമായ്"

ശ്രീയെഴും വാർത്തികപുത്രനായ് ,ആൽ അമർ–

ച്ചെല്വൻെറ നാമം ഗ്രഹിച്ചവനായ് 6

പാൽമണമ്പോകാത്ത ചെവ്വായെഴുന്നവൻ

കൂടെയുള്ളോരുടെ മുന്നിൽ വെച്ച്

തളിരുനാവെങ്കിലും സ്വരമുറതെറ്റാതെ

മറമൊഴിചൊല്ലിജ്ജയിച്ച നേരം

ദക്ഷിണൻ തന്നെ വീക്ഷിച്ചനുമോദിച്ചു

അൽഭുതചിത്തൻ പരാശരനും

മുത്തുപ്പൂണൂലു മെയ്യാഭരണങ്ങളും

കടകവും കുണ്ഡലം, കയ്യുറയും

സമ്മാനമായീട്ടരുളീ തൻ ദേശത്തു

സ്വസ്ഥമായ് പാർക്കാൻ തിരിച്ചുപോയീ

വിലയാർന്ന പണ്ഡവും പൂണൂലുമിട്ടവൻ

മരുവുന്നതൊന്നും സഹിച്ചിടാതെ

കാവലാളന്മാർ അരചധർമ്മത്തിനു

നേരെ വിരുദ്ധമായ് ചെയ്തുപോയി

വാർത്തികൻ തന്നെപ്പിടിച്ചു മോഷ്ടാവെന്നു

മുദ്രകുത്തീട്ടു ചിറയടച്ചു

വാർത്തികൻ തൻ സതി കാർത്തികയെന്നവൾ

ഏങ്ങിക്കരഞ്ഞു നിലത്തുരുണ്ടു

ദു:ഖിതയാമവൾക്കേറ്റ ദു:ഖതിനാൽ

"അയ്യ"തൻ കോവിൽപ്പടിയടഞ്ഞു

ഒട്ടും തുറക്കാതടഞ്ഞൊരാവാതിലിൻ

കഥകേട്ട മന്നൻ മയങ്ങിനിന്നു

"ചെങ്കോലുകോടിയോ കൊറ്റവക്കെന്തിനായ്

ദു:ഖമെന്നിപ്പോളറിഞ്ഞിടേണം"

വാർത്തികൻ തന്നെത്തുറുങ്കിലടച്ചുള്ള

വാർത്തയറിഞ്ഞൂ തിരുമനസ്സിൽ

നീതിയിതല്ലെന്നറിഞ്ഞു "കാവൽക്കാരാൽ

നീതി പിഴച്ചവൻ ഞാനറിക

എൻ പിഴ തീർത്തു മാപ്പാക്കണെ"മെന്നവൻ

വാർത്തികൻ തന്നെപ്പുകഴ്ന്നശേഷം

നീർനിറഞ്ഞുള്ള സമ്രുദ്ധവയൽ തിങ്ങും

തങ്കാൽ,വയലൂരും ദാനമേകി

കാർത്തികാകാന്നുമുന്നിൽനമസ്കരി–

ച്ചേകി സ്വവക്ഷസ്സു ഭൂമിമാറിൽ

ഭൂദേവിയാളും കൊതിച്ചാ മുഹൂർത്തത്തിൽ

മന്നൻെറ മാർ പുൽകി ധന്യയായി

നാശമില്ലാത്ത മധുരയിൽ വീഥിയിൽ

മാമലപോലെയുയർന്നുനിൽക്കും

മാടങ്ങളെല്ലാം മുഴങ്ങുമാറൊച്ചയിൽ

മാന്വാഹിനി തൻ നടതുറന്നു

കുറ്റമേറ്റോരെ,എതിരിയെ,ക്കാവലിൽ

വെച്ചോരെയെല്ലാം സ്വതന്ത്രരാക്കു

ബാക്കി നികുതികളെത്രയെന്നാകിലും

മക്കൾക്കു 7 വിട്ടു കൊടുക്കു വേഗം

അന്യർ കൊടുത്തതും നിക്ഷേപവും സ്വന്ത–

മാക്കട്ടെയുറ്റവർ ഇന്നുതൊട്ടേ

ആനമേലേറി മുരശടിച്ചപ്പൊഴേ

രാജനീതിക്കു മുറവരുത്തി

ആ മധുരേശൻെറ നാട്ടിൽ ഈ അക്രമം

നേരാനുമുണ്ടായി മൂലമൊന്നു്

ആടിമാസത്തിലിരുണ്ടപക്ഷത്തഴൽ

ചേർന്നിടുമഷ്ടമി വെള്ളിവാരം

കാർത്തിക തൻെറ പ്രഥമപാദറ്റിലീ
കീർത്തിയേറുന്ന നഗരി തന്നിൽ
കത്തിയെരിയുന്ന അഗ്നി ബആധിക്കുമെ-
ന്നുണ്ടായി ദൈവജ്നവാക്യമൊന്നും
നാടിനോടൊത്തിട്ടരചൻ നശിക്കുമെ-
ന്നോതിനാർ ദൈവജ്നർ പണ്ടുതന്നെ
ചോലകൾ ചൂഴും കലിംഗനാട്ടിൽ നീളെ
പാടങ്ങളുള്ളൊരു സിംഹപുരം
പരുവ നിറഞ്ഞ കപിലപുരം ഇവ-
യാളുന്നോർ നിരതാരുമാല ചൂടി
ബലഭുജത്തിൻ വേൽ ധരിച്ച വസു,പിന്നെ
കുമരൻ മഹാവംശശ്രേഷ്ഠഭൂപർ
കലഹം മുഴുത്തവർ തമ്മിൽ രാജ്യങ്ങൾ ത-
ന്നിടയിലായാറുകാതം സ്ഥലത്ത്
പൊടിപൂരയുദ്ധം തുടർകയാലാളുക-
ളതിലെ നടക്കുകയില്ലെന്നായി
വിത്തം ലഭിക്കാൻ കലങ്ങളുമായിട്ട്
സംഗമനെന്നൊരു വാണികനും
പതിയോടൊന്നിച്ചു സിംഹപുരത്തിലെ
അങ്ങാടി തന്നിലെത്തുന്ന നേരം
നിങ്കാന്ത,നന്നു മുഞ്ഞമ്മത്തിലുഗ്രനാം

വസുവെന്ന രാജന്നു ഭൃത്യനായോൻ

ഭരതനെന്നുള്ള നാമത്തോടുകോവലൻ

കുമരൻെറ ചാരനെന്നെണ്ണുകയാൽ

വേലായുധനായ തന്നുടെ സ്വാമിക്കു

നേരായി മുൻ നിർത്തിക്കൊന്നുവല്ലൊ

സംഗമൻ തന്നുടെ പത്നിയാം നീലിയോ

ദു:ഖം പൊറാതെ കരഞ്ഞുചൊല്ലി

അരചൻെറ മുറയിതോ ഭരതൻെറ മുറയിതോ

ഊരിതിൽ,ചേരി തൻ മുറയിതാണോ

മന്നിലും തെരുവിലും നിന്നുരയാടീട്ടു

സർവരും കേൾക്കെ പരസ്യമായി

ഈരേഴുനാൾ കഴിഞ്ഞോതിനാൾ കാന്തങ്കാണുന്നതിന്നു സുദിനമിന്നേ

മലകളിലേറീട്ടു വ്യോമമാർഗ്ഗം തൻെറ

കാന്തൻെറ സന്നിധി പൂകുവാനായ്

”എൻ കാന്തനിദ്ദു:ഖം ആരു വരുത്തിയോ

അവനു കിട്ടട്ടെ ഇതേ വിഷമം“

ശാപവാക്കോതീട്ടു താഴേക്കു ചാടിനാ–

ളാശാപവാക്കു ഫലിച്ചിതിപ്പോൾ

കേൾക്കുക ഞാൻ ചൊല്ലുമാപ്തവാക്യം,പൂർവ–

ജന്മക്രുതമായ കർമ്മഫലം

മാനവരെല്ലാമനുഭവിച്ചാകണം

നന്മയും തിന്മയും ഏതാകിലും

നീലപ്പനംകൂന്തലാളെ നിൻ നാഥനെ

ഈരേഴുനാളാം പകൽ കഴിഞ്ഞാൽ

വാനോർ വടിവിൽ നീ കാണുമല്ലാതെയീ

മാനവരൂപത്തിൽ കാണുകില്ല

മധുരമാദൈവം സതിക്കു കർമ്മത്തിൻെറ

മുറചൊല്ലി അഗ്നി അണച്ച ശേഷം

കണവനെക്കാണുന്ന നാൾ വരെയെങ്ങുമേ

നിൽക്കില്ലിരിക്കയുമില്ലയെന്നായ്

കൊറ്റവക്കോവിലിൻ വാതിലിൽ മുട്ടീട്ടു

ശംഖുവളകളുടച്ചുദേവി

”കീഴ്ദിശവാതിലിലൂടെക്കടന്നുഞാൻ

കാന്തനോടൊത്തു മധുരതന്നിൽ

മേൽദിശവാതിലിലൂടെഗ്ഗമിക്കുവ–

നേകാകിനിയായി“യെന്നുരച്ചു

ഇരവേതുപകലേതെന്നറിയാതെ ജലമാർക്കും

വൈഗാനദിക്കരയോരമെത്തി

പതരിയിറങ്ങീട്ടു കുഴികുണ്ടുനോക്കാതെ

കണവനെയുള്ളിൽ നിനച്ചവളായ്

മേടുകൾ നോക്കാതെ നടയായി കടലിൻെറ

വയർകീറി മലനെഞ്ചുമേ പിളർന്നു്

അസുരരെത്തോൽപ്പിച്ച ചുടരെഴും വേലൻെറ

കുന്നിലടിവെച്ചു ചെന്നു കേറി

ശാഖകളൊക്കെപ്പടർത്തീട്ടു പുഷ്പ്പിച്ച

വേങ്ങമരത്തിൻ തണലിൽ നിന്നു

ഈരേഴുപതിനാലുനാളിനെൻ കണവനെ

കാണുന്നതിന്നു ദിനമിതെന്നായ്

ദേവിതൻ പേരിൽ സ്തുതിച്ചു വാടാമലർ–

മാരി പെയ്തിട്ടു സുരേന്ദ്രദൂതർ

പുരികുഴൽ കണ്ണകി ,കോവലന്മാരെയാ

ദേവവിമാനത്തിൽ കൊണ്ടുപോയി

മണ്ണിലെപ്പെൺകൾക്കു ഭൂഷണം കണ്ണകി

ദൈവമായ് സുരനാരികൾക്കു മുന്നിൽ

അതിഥിയായ് ,മറ്റൊരു ദൈവത്തെയോരാതെ

പതിയേ വണങ്ങുന്ന നാരി തന്നെ

ദൈവവും വന്നുവണങ്ങുമെന്നുള്ളത്

മണ്ണിലുറച്ച മുറയറിക.

മുടിയേറ്റി വാഴുന്ന മൂന്നുരാജാക്കളിൽ

പടവെട്ടാൻ ഭുജബലമുള്ളവനായ്

പാണ്ഡ്യവംശത്തിൻ പുരാതനമാനഗർ

കീർത്തി,ധർമ്മം,വീരക്രുത്യമെല്ലാം

ഭരണനൈപുണ്യവുമുത്സവങ്ങൾ ദേവാ–

ഗമനം സുഖികളാം പ്രജകൾ ശ്രീയും

വൈഗപ്പേരാറിൻെറ ഐശ്വര്യധാരയും

കാലം പിഴക്കാത്ത പുതുമഴയും

ആരഭടി,സാത്വതിവ്രുത്തികൾ വരും

വരിയും കുരവക്കൂത്താട്ടങ്ങളും

പറയാതെ വിട്ടതും വടദിക്കിലാര്യർ തൻ

പടകളെ വെന്നതും തെൻ തമിഴിൻ

നാടുമുഴുവനും കാണുവോൻ കർപ്പെഴും

ദേവിയോടൊത്തു മരിച്ച പാണ്ഡ്യൻ

തുല്യനിലയിലെഴുതിയ ശ്രീപെറും

മധുരക്കാണ്ഡം തീർന്നിവിടെയിപ്പോൾ

1കുലവേരു ചേരൻെറ കൊടതിറം: കുലത്തിൻെറ (തമിഴവംശത്തിൻെറ) വേരായ അഥവാ മൂലമായ ചേരൻെറ ദാനശീലം

2രണ്ടുജന്മക്കാർ=ദ്വിജർ ,ബ്രാഹ്മണർ

3 തർക്കം ജയിച്ചു ”പാർപ്പനവാക “ അഥവാ ദാർശനികരിൽ വെച്ചു ആദ്യത്തവൻ എന്ന പട്ടം ലഭിക്കുന്ന ഭട്ടസ്ഥാനം (പട്ടത്താനം)

4.തങ്കാൽ= തിരുത്തങ്കാൽ

5 വിടരിൽ ശില വെച്ച=ഗുഹയിൽ ശില ( കൽപ്പണി/ശിൽപ്പം) കൊത്തിച്ച

6.ആൽ അമർച്ചെല്വൻ= ആലിഞ്ചോട്ടിൽ ബാലരൂപം ധരിച്ചിരിക്കുന്ന ദക്ഷിണാമൂർത്തി. അതാണു് ബ്രാഹ്മണപുത്രൻെറ പേരു്

7 മക്കൾ=പ്രജകൾ

വഞ്ചിക്കാണ്ഡം

മലങ്കുറവക്കൂത്ത് (കുന്‌റക്കുരവൈ)

”കുന്നത്തുചെന്നു കുരുവിയോട്ടി

തിനതിന്നും കിളികളെ ശാസിച്ചിട്ടും

അരുവിനീരാടി മുടിമെടഞ്ഞു

ചുറ്റിവരുന്നവരെങ്ങൾ മുന്നിൽ

മലവേങ തൻെറ നറുനിഴലിൽ

വള്ളിപോൽ വന്നു മനം നടുങ്ങ

മുലയറ്റുവന്നോളെ ചൊല്ലുക നീ

ആരുനീയാരുനീ തമ്പുരാട്ടി?“

മുനിയാതെ ചൊല്ലീ”മണം കവിഴും

മധുരയിൽ ദുഷ്കർമ്മഫലമുണ്ണുവാൻ

കണവനും പാണ്ഡ്യനും നഗരവുമ്പോയ്–

ത്തുലയുവാൻ വന്ന പാപിഷ്ഠയീ ഞാൻ“

പേടിച്ചു കുമ്പിട്ടു വളയണിക്കൈ

തൊഴുതിട്ടു ഞങ്ങളവിടെ നിൽക്കെ

വാനവൻ നെടുമാരി മലർപൊഴിഞ്ഞു

കുന്‌റവർ കണ്ണാലെ കണ്ടുനിൽക്കെ

പ്രിയനോടൊരുമിച്ചു ദേവിയെത്തൻ

കനകവിമാനത്തിൽക്കൊണ്ടുപോയി

ഇവളെപ്പോൽ നം കുലദൈവമില്ലാ

അതിനാലിവളെ നാം പൂജ ചെയ്യാം

ചെറുകുടിക്കാരെ ഇവൾ നമുക്ക്

ദൈവമെന്നിന്നു നിനച്ചിടണം

നിറമെഴുമരുവിയൊഴുകിടുന്ന

നെടുവേൾക്കുന്നിൻെറ താഴ്വരയിൽ

നറുചിനയുള്ളൊരു വേങ്ങമര-

ത്തണലിലിവളെ നാം ദൈവമാക്കാം

ഒറ്റമുലച്ചിയാം പെണ്ണിവൾക്ക്

പെരുമല സമ്പത്തണച്ചിടട്ടെ

ചെറുപറ,തൊണ്ടകം ആഞ്ഞടിപ്പിൻ

കൊമ്പുകുഴലൂതി വാഴ്ത്തിടുവിൻ

കൊടുമണിയടിച്ചിട്ട് കുറിഞ്ഞിപ്പണ് പാടുവിൻ

നറുപുകയൊത്തു പൂപ്പലിചെയ്യുവിൻ

ചുറ്റുകാപ്പുക്കടമതിലു തീർപ്പിൻ

സ്തുതി പാടി മലർ മാരി തൂകിടുവിൻ

അഴകേറുമണികളണിഞ്ഞവരേ

അവിടെയിവിടെയുമൊന്നു നോക്കിൻ

അഞ്ജനപ്പൂഴിയരിതാരത്തിൻ

നന്നായിടിച്ച സിന്ദൂരചൂർണ്ണം

കനമായ്പ്പരത്തിയിട്ടിന്ദ്രവില്ലിൻ

ചന്തവും ചിന്തിയിരച്ചൊഴുകി

ഊർന്നുവീഴുന്ന മലയരുവി

നീരാടി നീരാടിയാടു തോഴി

നീരാടി നീരാടി യാടു തോഴി

അഞ്ചരുതേ തോഴിയെന്നു പൊയ്യാം

വാകുരച്ചിട്ടു നലങ്ങളുണ്ടു

നമ്മിൽ കരുണ ചൊരിഞ്ഞിടാത്തോൻ

വാഴുന്നൊരിത്തിരുകുന്നിതിന്മേൽ

വെള്ളിമേഘങ്ങൾ ചുഴന്ന ചോല–

ക്കുന്നിലരുവിയിൽ നീരാടുക

നമ്മെ വഞ്ചിച്ച കൊടുമയോൻെറ

കുന്നിലെക്കല്ലിലൊഴുകി വന്നു

പുതുവെള്ളത്തോടതു കാരണത്താൽ

പക കരുതേണ്ട നാം തോഴിമാരേ

കൽ തീണ്ടിവന്ന പുതുജലത്തിൽ

ഞാനിറങ്ങും മുൻപു തോഴിമാരേ

ആരാനുമൊന്നു കുളിച്ചു കണ്ടാൽ

നോവേൽപ്പതെന്തെൻെറ ചിത്തം തോഴീ?

പ്രിയനവൻ മലയിലെപ്പൊൻപൊടിയും

കലരുന്ന പൊന്വെള്ളമാണിതല്ലൊ

പൊന്നാടിവരുമീ പുതുജലത്തിൽ

നാരിമാരാരാനും നീരാടുമ്പോൾ

എന്നുള്ളമാകെയെരിയുവാനും

സംഗതിയെന്താവും പൊന്നുതോഴീ

കാന്തൻെറ കുന്നിലെപ്പൂക്കളോടും

ചേർന്നൊഴുകുന്നീപ്പുതുജലവും

പൂമ്പരാഗപ്പൊടി ചേർന്നുവന്ന

പുതുജലമിതിൽ മറ്റു സുന്ദരിമാർ

നീരാടിവന്നുള്ള വാർത്തകേട്ടാൽ

കരളുരുകുന്നതിൽ കാര്യമെന്തേ?

മൈക്കൺ ചുവക്കുമാറീ ജലത്തിൽ

കേളികളാടി നാം നീരാടുന്നു

കടലിൻെറ മാമരം വേലിനാലെ

കടവെട്ടി വീഴ്ത്തിയോൻ പാട്ടുപാടി

കുരവക്കൂത്താടിടാംതോഴിമാരേ

ഇനിവന്നുരയ്ക്കുവിൻസച്ചരിത്രം

ഭൂമിയെയെങ്ങും ചുഴന്നുനിൽക്കും

കടലിൻ നടുച്ചെന്നു പണ്ടൊരു നാൾ

ശൂരപദ്മാവെന്ന മാവു വെട്ടി

ഒളിതൂകുമിലയെഴും വെള്ളവേലേ

ശ്രീയെഴും ചെന്തിൽ ചെങ്കോടു വെൺകു–

ന്നേരകം വിട്ടു നീങ്ങാത്തവൻ വേൽ

മയിലിൻ പുറത്തേറി ആസുരർ തൻ

പെരുമ നശിക്കുവാൻ പോരടിച്ചു

ഇന്ദ്രൻ പുകഴ്ത്തുന്ന യുദ്ധഭൂവിൽ

ശത്രുസംഹാരം നടത്തിയ വേൽ

ആറുതിരുമുഖം പന്ത്രണ്ടു കൈ

ഇണയാരുമില്ലാത്ത വേലവനേ,

ശരവണപ്പൂമ്പള്ളിയറയകത്ത്

ആറുതായ്മാർ തൻ മുലകളുണ്ട്

വളരുന്ന മലയെ വലത്തു വെക്കും

അസുരൻെറ നെഞ്ചം പിളർപ്പതിന്നായ്

കുരുകെന്ന 1 പേരെഴും കുന്നിനേയും

പിളരുന്ന നീൾവേലവൻെറ വേൽ താൻ

ഇറവളയിട്ടവളെൻെറ തോഴീ

കുരുമുളകിങ്കൊടി വളർമലയോൻ

അവനെനിക്കേകിയ വേദനയെ

അവനു കൊടുക്കാനറിയാതമ്മ

അലർകടമ്പൻബാധയെന്നും ചൊല്ലി

വെറിയാടാൻ വേലനെയും വിളിച്ചു

ഇതുകണ്ടുറക്കെച്ചിരിക്കയല്ലാ–

തെന്തു ചെയ്യേണ്ടു ഞാൻ തോഴിമാരേ

ആയ്‌വളയാളേ,മലയ്ക്കു നാഥൻ
ഏകിയ കാമനോവൊന്നു തീർക്കാൻ
വേലൻ വരുമെന്നു കേട്ട കാര്യം
ആരുകേട്ടാലും ചിരിക്കുകില്ലേ?
പീഢയൊഴിക്കാൻ വരുന്ന വേലൻ
മഠയനെന്നാരും കരുതുകില്ലേ
വേലനെക്കാളും മഠയനല്ലേ
കുരുകുകുന്നത്തേയും കൊന്ന വേലൻ 2
ചെറിവളക്കയ്യാളെ,സുരഭിലമാം
മലയുടെ നാഥൻ കൊടുത്ത ദു:ഖം
പരിഹരിക്കാനായി വേലനെത്തും
ചിരി വരുന്നില്ലേ നിനക്കു തോഴീ
വേലൻ മഠയൻ,ആൽച്ചോട്ടിലുള്ള
ദേവപുത്രൻ അതിലും മഠയൻ
നേരിഴയിട്ടവളെൻെറ തോഴീ
മലനാടൻ നെഞ്ചം പകർന്ന ദു:ഖം
പരിഹരിക്കാനായിവേലനെത്തും
ചിരിവരുന്നോർത്തിട്ടെനിക്കു തോഴി
വേലൻ മഠയൻ,കടമ്പുമാല
ചൂടിയ ദൈവവുമേ മഠയൻ
വേലനാർ വന്നു വെറിയാടുന്ന

വെൺകളത്തിങ്കൽ അവൻ വരുമേ

നീലമയിലിൻ പുറത്തമർന്നു

നേരുറ്റ വള്ളിയടുത്തമർന്നു

ആൽച്ചോട്ടിലുള്ള ദേവൻെറ പുത്രൻ

വെൺകളം തന്നിലവൻ വരുമേ

വന്നാൽ മലയാളും തമ്പുരാനെ-

പ്പോറ്റി മണിയറ കണ്ടിടേണം

കൈലാസമലയുടെയ്യീശ്വരൻെറ

മകനേ,യീ ത്തിരുമണമൊന്നകറ്റി

നമ്മൾ നലം കൊള്ളുമാറരുളി

നമ്മുടെ തിരുമണം സംഭവിക്കാൻ

അതിനായി നിൻെറ മതി കവർന്ന

മയിൽമുടിയാൾ ചന്ദ്രനെറ്റിയൊത്തോൾ

മുഗ്ധ,മലയൻെറ പൊന്നുപുത്രി

കുറവള്ളി മലരടി വന്ദിക്കുന്നു

മലമകൾ മകനേ നിൻ മതികവർന്ന

കുറവകുലത്തിൽപ്പിറന്ന വള്ളി

വെണ്മതിനെറ്റിയീത്താരുണ്യവും

സന്മതിയുള്ളോൾ കുലമലയിൽ

നിലയുയർന്നുള്ള കടവുളേ,നിൻ

തുണയടി ഞങ്ങൾ തൊഴുതു നിൽപ്പൂ

പലരുമറിയെയിസ്സംഗമത്തെ

അവനിന്നനുവദിച്ചരുളിടട്ടെ

കുറമകളവളെങ്ങൾ കുലമകളേ

അവളോടൊത്തരുളുന്നോരാറുമുഖ

അടിയിണ തൊഴുതേനാ നീർത്തുറയിൽ

തിരുവടി തൊട്ടവനെൻെറ നാഥൻ

നിൻ വരദാനത്താലീ വിവാഹം

സമ്മതിയോടെ നടത്തിടട്ടെ

അയലത്തു നിശ്ഛയിച്ചുള്ളതാമീ

തിരുമണം നിർത്തണേ തമ്പുരാനേ

ഇങ്ങനെ പാടി നാം ആടിടുമ്പോൾ

മറയിൽ നിന്നെല്ലാമേ കേട്ടരുളി

മണമുള്ള മലർമാല ചൂടിയോനാം

മലനാടൻ തൻ മുന്നിൽ ചെന്നുനിന്ന്

തിരുവടിതൊട്ടുവണങ്ങി നന്നായ്

അവനോടു ചൊന്നേൻ ഞാനെൻെറ തോഴീ

“നീലക്കടമ്പിൻെറ മാല ചൂടി

വേലും തിരുകരം തന്നിലേന്തി

മങ്കയ്ക്കുവേണ്ടിയീയൂരിൽ വന്നോൻ

താങ്കൾ,മുരുകനെപ്പോലിരിപ്പൂ

അങ്കിലുമാറുമുഖങ്ങളില്ലാ

അണിമയിൽ,കുറമകൾ കൂടെയില്ലാ

പന്ത്രണ്ടുതോളില്ല ഊരിലുള്ളോർ

നിന്നെയാരാധിക്കയില്ലതിനാൽ

കുടികളിലുള്ളോരറിവുകെട്ടോർ

അവർ നിന്നെ ദൈവമായ് കരുതിടാത്തോർ

കളവായ സംഗമം പലരറിഞ്ഞു

പഴിവാക്കുചൊല്ലിയ കഥകൾ കേൾക്കെ

വളമലർപ്പൂഞ്ചോല തന്നിലിന്ദ്രൻ

നാരിമാരൊത്തു കളിക്കുകയായ്

വെറ്റിവേലേന്തീട്ടു കാവും പുഴ

ഇളമരക്കാവു,വെള്ളത്തുരുത്തി

നല്ലോരരങ്ങു, പള്ളിസ്ഥാനവും നൂറ്റി

നാൽപ്പതു യോജന താണ്ടിച്ചെന്നു

കൊമ്പനാനപ്പുറമേറിയപോൽ

വമ്പനാം മന്നവൻ യാത്ര ചെയ്തു

കോങ്കും വേങ്ങമലർക്കൊത്തു കൊന്ന,

നാകം,മഞ്ചാടി ചന്ദനവും

പൂവുകൊഴികയാൽ വെള്ളം മറഞ്ഞും

വണ്ടാർത്തുതേന്മധുവാൽ നിറഞ്ഞും

വിഷ്ണുമാറിൽച്ചേർന്ന ഹാരമ്പോലേ

കുന്നിൻ കുറുക്കിട്ടു പാഞ്ഞൊഴുകും

ശ്രീപെരിയാറിൻ കരമണലിൽ

ദേവിയോടൊത്തിരിക്കുന്നു ശ്രീമാൻ

കുൻറക്കുരവ,കൊടിച്ചികൾ പാട്ടും

വെറ്റിവേൽ വേലൻെറ പാണി താനും

തിനകുത്തുപ്പാട്ടും ഉലക്കപ്പാട്ടും

കിളിയാട്ടാൻ പാടും പുനവിളിയും

നറവുക്കൺ പൊട്ടിച്ച കുറവരിൻ ഓശയും 3

പറയൊച്ച പോലെയരുവിപ്പാട്ടും

പുലിയോടുപൊരുതുന്ന ആനതന്നൊച്ചയും

കലികിലെപ്പാടി ചേർന്നോൻെറയോശ

കുഴിയിലവീണാനയെക്കേറ്റുന്ന പാപ്പാൻെറ

മുഖരിതശബ്ദവുമായ് മുഴങ്ങി

അളവറ്റു കടയറിയാത്ത കലം പേറി

പലകുന്നുകൂട്ടിയ വഞ്ചിമുറ്റം

തിരുമകൻ തന്നെ മുഖം കാണിക്കാൻ കാത്തു

തിറ ചുമന്നെത്തിയ തെവ്വരെപ്പോൽ

മലമോളിൽ വാഴുന്ന മക്കൾ പലതുമേ

തലയിലേറ്റിക്കൊണ്ടു വന്നുനിൽപ്പായ്

ആനക്കൊമ്പുമകിലും ചമരിമാൻ

കവരിയാൽ ചാമരം തേങ്കുടവും

ചന്ദനമുട്ടിയും സിന്ദൂരക്കട്ടയും

അഞ്ജനക്കല്ലും ഹരിതാലവും

ഏലം ഇരുങ്കറിവല്ലിയും 4 കൂവനൂർ

കൊഴുങ്കൊടിക്കവലക്കിഴങ്ങുകളും

തെങ്ങിൻപഴവും തേന്മാങ്കനി പ്ലാമ്പഴം

പച്ചിലമാല കരുമ്പു കായം

പൂങ്കൊടി കമുകിൻെറ ചെമ്പഴുക്കാക്കുല

പെരുങ്കുലവാഴ തൻ കാഴ്ച്ചക്കുല5

സിംഹം,പുലി,യാന,കരടി,കുരങ്ങാളി-

യെന്നിവ തൻെറ കിടാങ്ങളോടും

വരയാട്,വരുടമാനിളമാങ്കിടാവൊത്തു

കസ്തൂരിമാനിൻെറ ശാബകവും

മാശില്ലാനകുലവും പീലിമയിൽ,പൂമെ-

രുകിൻ കിടാവൊത്തു കാട്ടുകോഴി

തേന്മൊഴിത്തത്തയിവയുപഹാരമായ്

കുന്ർറക്കുറവർ ചുമന്നു നിന്നു

”ഏഴു പിറപ്പിലും നിന്നടിയങ്ങളായ്

വാഴുവോം,വാഴുക നിൻെറ കൊറ്റം

കാനനവേങ്കതൻ കീഴൊരു കാരിക

തൻ മുല പോക്കിത്തുയരമോടെ

വാനവർ പോറ്റവെ കാന്തനോടൊത്തിട്ടു

വാനകം പുക്കാൾ എന്നാട്ടുകാരി ?

ആരുടെ പുത്രിയെന്നെങ്ങൾ നിൻ നാട്ടുകാർ

പാരം നിനച്ചുമറിവതില്ലാ

പന്നൂറായിരം ആണ്ടുകൾ വാഴ്കനീ“

എന്നു വാഴ്ത്തീട്ടു സ്തുതിച്ചു നിന്നു

മണ്ണിനെയാനന്ദപൂരിതമാക്കുന്ന

നീണ്ട വേലായുധൻ മന്നവനെ,

കണ്ടകണ്ണാനന്ദനിദ്രയിൽ കാതലോ-

ടങ്ങിരിക്കുന്ന തമിഴനാശാൻ

ചാത്തനുരക്കയായ് ”നാരീമണിയ്ക്കുറ്റ-

തെല്ലാം പറയുവൻ,കേട്ടുകൊൾക

തീവിന ചെയ്ത ചിലമ്പു നിമിത്തമായ്

ചിത്രവളയണിയാൾ കണവൻ

വദ്ധ്യനായ്,ജയസേനയൊത്തൊരു മന്നൻെറ

മുന്നിൽ ചിലമ്പോടു ചെന്നു മങ്ക

ചൊല്ലീ വഴക്കു,തൻ ദേവി തൻ മുൻപാകെ

വൻ ചിനം ചാറ്റിച്ചിലമ്പെറിഞ്ഞു

നന്നായ് പകുത്ത കാർകൂന്തലാളേ കാൺക-

യെന്നോതി മാളിക വിട്ടുപോയി

മുതിരാത്ത മുലമുഖത്തുയരുന്ന തീയാലെ

മധുരയാം മൂതൂരു ചുട്ടേരിച്ചാൾ

സിംഹാസനത്തിൽ മഹാലക്ഷ്മി വീണ മാർ-

വൊത്തവൻ തെന്നർകോൻ വീണുപോയി
പൂങ്കൊത്തണിഞ്ഞൊരാക്കോത തൻ ദു:ഖം പൊ–
റാഞ്ഞു മയങ്ങിയോനെന്നു നമ്പി
മലരടി തഴുകുന്ന ദേവിയാ മങ്ക തൻ
പരുഷവാക്കൊന്നുമേ കേട്ടതില്ല
ഉള്ളുകലങ്ങാതെ,തുയരം പൊറുക്കാതെ
മന്നവൻ പോയിടം പോവതിന്നായ്
തന്നുയിർ കൊണ്ടവൻ ജീവനെത്തേടിനാൾ
സഹധർമ്മചാരിണിയായ ദേവി.
കൊറ്റവേന്തൻെറ കൊടുങ്കോൽ നിയതിയെ–
ക്കാട്ടി നിന്നോടുരയ്ക്കുന്നവൾ പോൽ
തൻ നാട്ടിലേക്കു ഗമിക്കാതെയേകയായ്
നിൻ നാട്ടതിർത്തിയിലെത്തി നിന്നു.
കണ്ണകി തൻ കഥ ചൊല്ലി നിൻ വംശത്തി–
നെന്നുമൈശ്വര്യം ഭവിച്ചിടട്ടെ“
പാണ്ഡ്യനാം തെന്നർകോനഗ്നിയിൽ പെട്ടതെ–
ക്കേട്ടു ദു:ഖാർത്തനായ് മന്നനോതി
”ഞങ്ങളരചർക്കു പറ്റിയ നീതി തൻ
ഭംഗം വരുത്തും പഴിവചനം
കാതിൽ വീഴുന്നതിൻ മുന്നേയുയിർ വിട്ട
നീതിമാൻ പാണ്ഡ്യനേ ധന്യശീലൻ

പൂർവജന്മാന്തരപാപം വളയിച്ച
കോലിൻ വളവവൻ തീർത്തുവല്ലോ
മഴമേഘമൊന്നുമേ മഴ തരാഞ്ഞാൽ ,പിഴ–
യറിയാത്ത ജീവികൾ ദു:ഖമേറ്റാൽ
വലുതായ ഭീതിയുണ്ടാവുമതിനാലെ
കുടികളെ രക്ഷിച്ചുകൊള്ളുവോർകൾ
ദുർന്നീതി പേടിച്ചു പ്രജകളെപ്പാലിച്ചു
നല്ലകുടിമക്കളായ ഞങ്ങൾ 6
നല്ലകുടിയിൽപ്പിറന്ന ഞങ്ങൾക്കിതു
തുൻപമല്ലാതെ സുഖം തരുമോ ?
തുൻപമല്ലാതെ സുഖമല്ല“യെന്നവൻ
തുൻപം പുലവർക്കുരച്ചു മേവി.
”ഉയിരുടൻ കണവനോടമരലോകം പുക്ക
കറയറ്റ പാണ്ഡ്യൻെറ പത്നി റാണി
ക്രുധിതയായ് ഇവിടേക്കു വന്ന പതിവ്രതാ–
മണിയിവരിൽ ആരു മഹിമയുറ്റോൾ ?“
കാന്തൻെറ ചോദ്യം ശ്രവിച്ചു മഹാദേവി
ശാന്തയായ് ഉത്തരം ചൊല്ലിയേവം
”കാന്തൻ മരിച്ചതിൻ തുൻപമേ കാണാതെ
പോയവൾ ലക്ഷ്മിലോകത്തിലെത്തും
നമ്മുടെ നാട്ടിലണഞ്ഞ ദൈവത്തിനെ

നമ്മൾ വണങ്ങണമിന്നു തൊട്ടേ “

മാലയണിഞ്ഞു വെൺകുടചൂടും മന്നവൻ

ദേവീഹിതത്തെയരിഞ്ഞു നന്നായ്

നൂലറിഞ്ഞുള്ള പുലവരെ നോക്കവെ

ശിലയെടുക്കാനുള്ളൊരുക്കമായി

കീർത്തി കേട്ടുള്ള പൊതിയിൽ നിന്നോ ,വില്ലു

തലയിലെഴുതിയ ഹിമയത്തീന്നോ

കല്ലെടുത്തിട്ടു കടവുളെത്തീർക്കണെ

ഗംഗ,കാവേരിനീരാടിക്കണം?

പൊതിയിലെക്കുന്നിലെശ്ശിലയെടുത്തിട്ടു കാ-

വേരി നീരാടുന്നതെന്തു കാര്യം!

മറവർക്കു ഭയമേകും ഉടവാൾ ധരിച്ചോൻെറ

കുടിയിൽ പിറന്നോർക്കു പെരുമ കിട്ടാ

ചെഞ്ചിടമുടി,യീറൻ തുണി,മൂന്നുപിരിനൂലു

മിന്നുന്ന മാർവിടം മുത്തീച്ചെല്വം 7

ഇവയെഴും ഇരുപിറപ്പാളർ വസിക്കുന്ന

പെരുമലയരചനാം ഹിമവാനിപ്പോൾ

യൗവനകാലത്തിൽത്തന്നെപ്പെരുമയെ

നേടിയ പത്തിനീദൈവരൂപം

തീർക്കാനൊരു ശില നൽകുകയില്ലെങ്കിൽ

പാർക്കണമിന്നവൻ തൻെറ ധൈര്യം

വീണായ ജീവിതം നിഷ്ഫലമായ് മ്രുതർ

കാട്ടിയ അസ്ഥിരമായ "കാഞ്ചി"

മുതുകുടി തന്നിൽപ്പിറന്ന കുമാരിയാ-

മുമയെക്കൊടുത്ത "മകൾപ്പാർകാഞ്ചി"

തെൻ ദിശ വഞ്ചിയോടൊത്തു വടദിശ

നിന്നെതിർത്തുള്ള പെരിയ കാഞ്ചി

നിലവുക്കതിരു പരന്ന നീൾ ചെന്നിയിൽ

അലരു മന്ദാരവും മലർവേങ്കയും

ഉടനെയെൻ മേന്മയ്ക്കായ് വിജയമാല്യങ്ങളെ

ചൂടുന്നതൊന്നു കാണേണമിന്നേ

കുടനിലവഞ്ചിയും 8 കൊറ്റവഞ്ചി ,നെടു-

മാരായം നിൽക്കും വഞ്ചി പിന്നെ

വെന്നോർ വിളങ്ങിയ വിയൻപെരുവഞ്ചിയും

ശ്രീപെറും പെരുംചോറ്റുവഞ്ചി താനും

കുന്ദ്രറാച്ചിറപ്പിൻെറ കൊറ്റവഞ്ചിവള്ളം9

വാട്ടമറിയാപ്പനൻപൂക്കൾ ചൂടി സൈന്യം

പൂവാത്ത വഞ്ചിയാം പൊൻ നഗരത്തിൻെറ

മോളിലെൻ വാളിൻെറ വഞ്ചി ചൂട്ടും"

പലാണ്ടു വാഴട്ടെ നിൻെറയൈശ്വര്യമെ-

ന്നുരയാടി "വില്ലവൻ കോത" മന്ത്രി

നിന്നോടു തുല്യരാം വേന്തർ എതിരിട്ടു

കൊങ്കർ തൻ ചെങ്കളത്തിങ്കൽ നിന്നു

മുന്നാൾ പൊരുതിയ ദിക്കിൽ പുലിക്കൊടി

മത്സ്യക്കൊടിയും എറിഞ്ഞുപോയി

എങ്കിലുമന്നത്തെ വാർത്തകൾ ദിങ്മുഖം

കാപ്പോർ ചെവികളിലെത്തിയന്നേ

കൊങ്കൺ,കലിംഗർ,കൊടിയ കർണ്ണആടകർ,

ലങ്കളർ,കങ്കർ,പൽ വേൽ ഏന്തിയോർ

കട്ടിയർ ,വങ്ങാളർ,ആര്യർ,വടുകരൊ-

ത്താടിയ നിൻ പോരിൻ ആനവേട്ട

ഇന്നുമെൻ കണ്ണിൽ നിറഞ്ഞു നിൽപ്പൂ ,പണ്ടു

നന്നായൊഴുകുന്ന ഗംഗയാറ്റിൽ

കോമകൾ റാണിയെ നീരാട്ടി നിൽക്കവേ

ആര്യമന്നന്മാരൊരായിരം പേർ

ഒറ്റയാനാം നിൻെറ പോർക്കോലംകണ്ടതു

നിർഭയനന്തകന്മാത്രമല്ലേ?

സാഗരവേലിയാം ഭൂതലമൊക്കെ,ത്ത-

മീഴുനാടാക്കിയ മന്നവാ നീ

മഞ്ഞുമലയിലെക്കല്ലെടുക്കാൻ നിന-

ച്ചെങ്കിലീ ഭൂമിയിലാർ തടുക്കും?

നമ്മുടെ മന്നവൻ കടവുൾ ബിംബത്തിനാ-

യൊരു ശില കിട്ടാൻ ഹിമാലയത്തിൽ

ചെല്ലുന്ന കാര്യം വടദിശമന്നർക്കു

തെൻ തമിഴ് നാട്ടിൻെറ ക്ഷേമചിഹ്നം

വില്ലു,മീനും,പുലിയങ്കിതം ചെയ്തുള്ള

ഓലകൾ തന്നിൽക്കുറിച്ചയക്ക

നാവലം ദ്വീപിലെച്ചാരന്മാർ നമ്മുടെ11

കാവലെഴും വഞ്ചിദ്വാരവാതിൽ

കാക്കുന്നവരെ പറകൊട്ടിയറിയിച്ച-

വരാൽ ഗ്രഹിപ്പിക്ക വേണമിപ്പോൾ

കച്ചയണിഞ്ഞാനമേലിരിക്കും ശത്രു-

മന്നവർ “ക്കെന്നായ് അഴുമ്പിൽ വേളും.

സേനാബലമുള്ള മന്നനതുകേട്ടു

കൂടാർ തൻ വഞ്ചക്കൂട്ടം നിറയും

ശ്രീയാർന്ന വാടാത്ത വഞ്ചിനഗരത്തി-

ലേക്കു തിരിച്ചെഴുന്നള്ളുകയായ്

”കോമകൻ മന്നവൻ വാഴ്കയെക്കാലവും

ഊഴിയെക്കാക്കുക“യെന്നു വാഴ്ത്തി

വില്ലിനെത്തൻ തലയേന്തും ഹിമാലയ-

ക്കല്ലെടുത്തിട്ടു മടങ്ങും തമ്പ്രാൻ

ഉത്തരദിക്കിലെ മന്നരെ ,നൽകേണ്ടും

തിറനൽകി എതിരേൽക്ക നിങ്ങളെല്ലാം

അല്ലെങ്കിൽകടലിൽ കടമ്പെറിഞ്ഞ കടും-

പോർ വീരനിമയത്തിൽ വിൽ വെച്ചതും

കേട്ടിരുന്നീടുവിൻ ,അല്ലായ്കിൽ പതി തൻ

തുണ വെറുത്തിട്ടു തപസ്സുചെയ്‌വിൻ

വീരക്കഴലണിമന്നൻ തിരുമേനി-

സ്സേനാമുഖം വാഴ്ക എന്നു വാഴ്ത്തി

പട്ടത്തു ആനക്കഴുത്തിലേറിപ്പറ-

കൊട്ടുന്ന നാദം മുഴങ്ങുകയായ്

1നറവുക്കൺ= തേൻ കൂട്

2 ഇരുങ്കറിവല്ലി=കുരുമുളകുവള്ളി

3 പെരുംകുലവാഴ=നേന്ത്രവാഴ

4 കുരുക്= ക്രൗഞ്ചം

5 കുരുകുകുന്നം=ക്രൗഞ്ചപർവതം അതിനെ ജയിച്ചവൻ മുരുകൻ

6 നല്ല കുടിമക്കൾ=സൽക്കുലജാതർ

7 മുത്തീച്ചെല്വം= ത്രിതാഗ്നിയാകുന്ന സമ്പത്ത്; 3 വേദങ്ങളാകുന്ന നിധി

8 കുടനിലവഞ്ചി= കുടനാൾ കൊള്ളുക,കുടനിലപാടു കൊള്ളുക എന്ന ചടങ്

9 നാവലം ദ്വീപ്= നാവാ ,തിരുനാവാ തുരുത്ത്; ഞാവൽ നിറഞ്ഞ പ്രദേശം; ജംബുദ്വീപം; നാവ് അഥവാ വാണി ,വിദ്യ ഉള്ള പണ്ഡിതന്മാർ വസിക്കുന്നതിനാലും നാവലം ദ്വീപ്

കാൽകോട് ഗാഥ

(ബിംബനിർമ്മാണാരംഭം)

പറയടി കേട്ടപിൻ,പഴയമൂതൂർ സിംഹാ–

സനമതിലരചനിരുന്നരുളീ

ആശാൻ,പെരുംകണിയാനും,അമാത്യരും

സേനത്തലവൻ പുരോഹിതനും

”മന്നാധിമന്നവൻ വാഴ്ക്“എന്നു വാഴ്ത്തീട്ടു

ചെന്നുനിൽപ്പായാജ്ന കേൾപ്പതിന്നായ്

പെര്യ സൈന്യത്തിനും മഹിതവിദ്വാന്മാർക്കും

പെരുമയായ് കുട ചൂടും രാജരാജൻ

മൊഴികയായ് ”ഇമയത്തിൻ താപസർ ചൊല്ലിനാർ

അൽപ്പായുസ്സകുമരചർ മൊഴി

അമ്മൊഴി നാട്ടിലെച്ചൊല്ലായാൽ എന്നെപ്പോൽ

സിംഹവേന്തർക്കപമാനമാവും

വടദിശമന്നവർ മുടിയാലെക്കടവുളിൻ

ശിലയെടുപ്പിച്ചിട്ടു വന്നിടും ഞാൻ

മൂർച്ചയെഴുമെൻെറ വാൾത്തല കഴലണി–

പ്പോർക്കോലം കൊണ്ടോരെ ഞെട്ടിപ്പിക്കും

അങ്ങനെയല്ലെങ്കിൽ എൻ പഴനാട്ടിലെ

മക്കളെ നന്നായിപ്പാലിക്കാതെ

കൊടിയ ഭരണം നടത്തുന്ന ദുഷ്ടനായ്

തീരും ഞാൻ നാട്ടാർ തൻ കണ്മുൻപാകെ“

”ആത്തിപ്പൂമാലയും പുതുവേപ്പും മണിമുടി–

ചൂടിയ വേന്തന്മാരല്ലാതാർക്കും

അഞ്ചി ഭയം ഗമിപ്പോർക്കു കരുണയാൽ

നെഞ്ചു നിറക്കുന്ന കോമകനേ

നിന്നുടെ വൻ ചിനം കണ്ടിട്ടെതിർക്കുന്നോർ

ഇന്നീ ഭുവനത്തിലാരിരിപ്പൂ

വടദിശമന്നവർ നിന്നെയികഴ്ത്തിയി-

ല്ലിമയവരമ്പാ നീ ശാന്തനാകൂ

ക്രോധം ശമിപ്പിക്ക“യെന്നുരച്ചീടുന്നു

പരിപക്വമതിയാശാൻ മന്ദമന്ദം

ഈരാറു പന്ത്രണ്ടു രാശിയിൽ നിൽക്കുന്ന

നക്ഷത്രഗ്രഹനിലാജ്നാനമുള്ളോൻ

പഞ്ചാംഗജ്നാനി കണിയാനും ചൊല്ലിനാൻ

”ഉഗ്രപരാക്രമ,വാഴ്ക കൊറ്റം

ഭൂവിലെ രാജാക്കളെല്ലാം നിൻ താമര-

ച്ചേവടി കൂപ്പാൻ സമയമായി

നല്ല മുഹൂർത്തമിതിപ്പൊഴേ പോവുക

ചെന്നു ജയിച്ചുവരിക ശീഘ്രം“

നിത്യവിജയിയാം വേന്തൻ അതുകേട്ടു

ഉത്തരവിട്ടു”വാളും കുടയും

ഒട്ടും വിളംബം വരുത്താതെ ഉത്തര-

ദിക്കുനോക്കീട്ടെഴുന്നള്ളിക്കണം“

ബ്രഹ്മാണ്ഡമാകെച്ചുമക്കും തൻ നാഗത്തിൻ 1

വൻ തല പോലും പനിക്കുമാറ്

ആർപ്പും മുരശും മുഴങ്ങവെ രാത്രിയെ-

ത്തീർക്കും മണിദീപനിര ജ്വലിക്കെ

കൊടികളടുക്കിയ നരകം പോൽ സേനയും

ഐമ്പെരും കുഴു 3 ,എൺപേരായവുമായ് 4

ദ്രുതഗതി പോകുന്ന ആനകളുള്ളൊരാ

വേന്തന്നു കർമ്മവിശാരദരും

ഗണിതവിശാരദർ ,ധർമ്മജ്നർ,തന്ത്രജ്നർ

"മൺതിണി ഞാലമാഴ്വോനേ വാഴ്ക 5

പിണ്ഡമുണ്ണുന്ന പെരിയാനപ്പുറമേറി

പെരിയ വാൾ,മാല,കൊറ്റക്കുടയും

പരിചിൽപ്പുറമതിൽപ്പുറമെത്തി,ക്കുറ തീർന്ന

വഞ്ചിപ്പൂമാല പനം പൂ ചൂടും

മഹിതനാം ചേരന്റെ രാജത്വമേറിയ

സഭയിൽ മുറപോലെ ചെന്നുചേർന്നു

പെരിയ സൈന്യത്തിനും രണഭൂവിൽക്കൈത്തേരി-

പ്പേറും പടത്തലവർക്കുമായി

നീളെപ്പെരും ചോർ വിരുന്നു നൽകീടിന6

പൂവാ വഞ്ചീപുരമെന്ന നാട്ടിൽ

വാളെഏൺതി നിൽക്കുന്ന മന്നവൻ പൂവഞ്ചി

മാലയണിഞ്ഞു മണിമുടിയിൽ

ഭൂമി കക്കുന്നവർ നാൾ തിറ നൽകുവാൻ

കാലമുരജദ്ധ്വനി മുഴങ്ങി

ചന്ദ്രക്കല ചൂടും നീണ്ട ജടാമുടി

ഉലകത്തെത്തന്നിലൊതുക്കും രൂപം

ഭഗവാനാം ദേവൻെറ ചേവടി വിജയശ്രീ-

വഞ്ചിമാലയ്ക്കൊപ്പം തലയിൽച്ചൂടി

ഉന്നതശീർഷത്താൽ ശിവനെ നമിച്ചു വ-

ലം വന്നു ബ്രാഹ്മണർ കൊണ്ടുവന്ന

ആഹൂതിപ്പുക തൻെറ തേഞ്ചോരും മലർമാല

വാട്ടവേ മദയാനപ്പുറമമർന്നു

കുട്ടുവനാകും കുടക്കോൻെറ കൊറ്റത്തെ

വാഴ്കെന്നു വാഴ്ത്തി സ്തുതിക്കയായി

“ആടകമാടത്ത് അറിതുയിൽ അമർന്തവൻ”[7]

“ചേട”ത്താൽ ചിലർ വന്നു നിന്നവിടെ[8]

ഗംഗയെച്ചെഞ്ചിട തന്നിൽ മറച്ചോൻെറ[9]

തിരുവടി മണിമുടി തന്നിൽ വെച്ചോർ

ചിൽപ്പുമാൻ വിഷ്ണുവിൻ ചേടം മണിത്തോളി-

ലഴകിൽ ധരിച്ചു പ്രതാപവാനായ്

നാട്യവനിതകൾ രംഗവേദി തോറും

കൂപ്പുകയ്യോടെ വിളങ്ങി നിന്നു

“കൊറ്റവേന്തേ, വാക,തുമ്പ,മണിയിതൾ
ചേർന്ന പനമ്പൂവും ചേർത്തുകെട്ടി
പട്ടവും കെട്ടി വരുന്ന നിന്നാനതൻ
പൊക്കമുഖത്തിലുയർന്നു കാണും
വെൺകൊറ്റ നിഴൽ കവരുന്നു ഞങ്ങടെ
വെള്ളിവളകൾ തൻ ശോഭയൊക്കെ
കണ്ണിനാനന്ദമരുളും നിന്ദ്രുശ്യത്തെ-
യെന്നെന്നും കാണുമാറാക്കണമേ”
മാഗധപ്പുലവരും വൈതാലികരുമായ്
സൂതരും വെറ്റിക്കു വാഴ്ത്തിനിന്നു
ഹസ്ത്തിമേലാരൂഢരശ്വാരൂഢന്മാരും
വാളേന്തുവോർ വാഴ്ത്തി വാൾബലത്തെ
ദാനവന്മാരെയെതിരിട്ടു തൻ നാടു
വിട്ടുപോമിന്ദ്രൻ പോലഞ്ചി നീങ്ങി
സേനയും സേനത്തലവനും നുരയല
പുണരും സമുദ്രതീരത്തിലൂടെ
നീങ്ങുമ്പോൾ ഞെളിയുന്നു മലയുടെ മുതുകെല്ലാം
കാടു നാടൊക്കെ വഴിയാവുന്നു
ലോകം ഭരിക്കുന്ന മന്നവൻ സേനയോ-
ടൊന്നിച്ചു തേരിലെഴുന്നള്ളുന്നു
നീലഗിരി തൻ നെടും പുറത്തെത്തുന്നു

ശൂരർ കാക്കുന്നൊരു കൂടാരത്തിൽ

പകൽ ഇച്ചിക്കുന്നോൻ,ഇരുനിലമങ്കയാം

ഭൂമി മേൽ തിരുവടി വെച്ചിടുന്നു

ധർമ്മജ്നർ വീരർ തിരുവടി വാഴ്ത്തവേ

പേർ കേട്ട മെത്തമേലേറുകയായ്

പടകൾ തൻ ഒലി കേട്ടു സ്വർല്ലോകതാപസർ

മണ്ണാളുമിന്ദ്രനെക്കാണ്മതിന്നായ്

ആകാശമാർഗ്ഗത്തെ വിട്ടു സഭ തന്നിൽ

മിന്നൊളിമേനി പ്രകടമാക്കെ

മന്നവൻ താനുമെഴുനേറ്റു കൂപ്പുന്നു

ചൊൽകയായ് താപസർ പ്രീതിപൂർവം

“ചെഞ്ചിടവാനവൻ തന്ന വരത്തിനാൽ

വഞ്ചിയിൽ വന്നുൽഭവിച്ചവനേ

കേൾക്കുക ഞങ്ങൾ മലയാചലത്തിലേ-

യ്ക്കായിഗ്ഗമിക്കുന്ന താപസന്മാർ

പേർകേട്ട ഹിമവാനിൽ ചെല്ലുവാൻ നിശ്ചയി-

ച്ചരുൾവോനെ,യവിടെയുണ്ടായിരമ്പേർ

മറയെല്ലാം നേടിയോരന്തണർ വാഴുന്നു

അവരെ രക്ഷിപ്പതും നിങ്കടമ“

പെരുനിലമന്നനെ വാഴ്ത്തീട്ടു ദേവർഷി-

ഗണമെല്ലാം വഴിനോക്കിപ്പോയപിന്നെ

കടൽ ചൂഴുമൂഴിയെയാളുന്ന മന്നവൻ
വാഴ്ക വാഴ്കെന്നോതി വന്നിടുന്നു
കൊങ്കണനാട്ടിലെ കൂത്തുകാരും കൊടു-
കർണ്ണാടകന്മാരുമൊത്തുകൂടി
തങ്ങൾകുലത്തിനു ചൊന്ന വിഭൂഷകൾ
ചാർത്തിയിരുൾചുരുൾ കുഞ്ചി തന്നിൽ 10

10 കുഞ്ചി = കുടുമ

മാലകൾ ചാർത്തി വടങ്ങൾ ധരിച്ചിള-
മുലകളും കരികയൽക്കണ്ണുമായി
സുന്ദരിമാരുംകരിങ്കുയിലും പാടി
വണ്ടുകൾ വീണാരവം മുഴക്കി
”ഒട്ടൊട്ടു മൊട്ടു വിരിയുന്ന വേനലോ
എത്തി, വന്നില്ലെൻെറ പ്രാണനാഥൻ“
മോഹനമാം മാതർപ്പാണിവരിപാടി
നാഥൻെറ മുന്നിൽ നടനമാടി
കോലാഹലമാതേ ഒരുങ്ങുക കാലമായ്
ഇടിവെട്ടും വർഷവുംവന്നണഞ്ഞു
കാതലൻ കേറിയ തേരിതാ വന്നെത്തി
നേരായി യുദ്ധം മുടിച്ച ശേഷം
കയൽമിഴിമാർ പാടും കാർകുരവപ്പാട്ടിൻ

വള കിലുക്കീട്ടെത്തി കുടകരെല്ലാം

”അണികളണിഞ്ഞു തൻ പ്രിയമാരുമൊന്നിച്ചു

പരമാനന്ദത്തോടെ വെറ്റിവേന്തൻ

യുദ്ധം മുടിച്ചു വിജയിയായ് വാളേന്തി

നിത്യവുമൂഴി ഭരിച്ചിടട്ടെ“

ഓവർ 10 സ്തുതി പാടി വന്നണഞ്ഞു മന്നൻ

പാടിയോർക്കെല്ലാർക്കും നൽകി ദ്രവ്യം

നാട്യഗുരു ചൊന്ന രീതിയിൽ ആടിയോർ–

ക്കാദ്യമായ് കാണുമമൂല്യഭൂഷ

ശത്രുസംഹാരനാം വേലവൻ നൽകീട്ടു

ചിത്തം തെളിഞ്ഞിരിക്കുന്ന നേരം

നൂറുമൊരു രണ്ടും നാടകസ്ത്രീകളും

ഇരുനൂറുമെട്ടുപേർ കുയിലുവന്മാർ

തൊണ്ണൂറ്റിയാറു പാഷണ്ഡശാസ്ത്രം പഠി–

ച്ചുള്ളവർ ,നൂറു വിദൂഷകന്മാർ

തേർമൊട്ടിൽത്താമരയുള്ള തേർ നൂറെണ്ണം

വീരമദഗജമഞ്ഞൂറെണ്ണം

അയ്യീരായിരമായ് കുതിര,വടദിക്കു

വസ്തുക്കൾ പേരും കുറിച്ചുവെച്ച്

ഇരുപതിനായിരം വണ്ടികൾ ,സഞ്ജയൻ

തലവനായ് കഞ്ചുകം പാവണ്ണെഞ്ഞോൾ

ആയിരം പടനാഥർ ഉന്നതവിൽക്കൊടി–

ച്ചെങ്കോലും ചേർന്ന ന്രുപതി തൻെറ

വാതുക്കൽ വന്നിട്ടു നിൽക്കുന്നു ” പാലകർ

തിരുമനസ്സറിയിച്ചു വാഴ്ത്തിടുന്നു

“നാടകസ്ത്രീകളും,വാദ്യക്കാർ,സജ്ജനം

സഞ്ജയനൊത്തിങ്ങു വന്നിടട്ടെ”

ചേരരാജാവിൻെറ ശ്രീ വിളങ്ങും സഭ–

തന്നിൽ പ്രവേശിച്ചുസഞ്ജയനും.

നൂറുമൊരു രണ്ടു നാട്യസ്ത്രീ,മറ്റുള്ള

കുയിലുവരിവരെയും കാട്ടി വാഴ്ത്തി

“നിന്നോടു പകയില്ലാ മൈത്രിയിൽ വാഴുന്ന

നൂറ്റുവർ കണ്ണരും ചേരമന്നാ

വടദിശനോക്കീട്ടു വാനവൻ ചെല്വതു

ഒരു ശില നേടുവാനെന്നു വന്നാൽ

ഹിമയത്തിൻ കല്ലിൽ കടവുളിൻ രൂപമേ–

യൊഴുകുന്ന ഗംഗയിൽ നീരാടിച്ച്

ഇവിടെ നിൻ ദേശത്തിലെത്തിക്കാൻ ശേഷിയു–

ള്ളവരല്ലേ ഞങ്ങളെന്നോതി നിൽക്കേ

ആഴിയാൽ ചൂഴുന്ന ഞാലം ആളുന്നോനേ

വാഴ്ക നീ”യെന്നു സ്തുതിച്ചു നിൽക്കേ

തെറ്റാത്ത നാവുള്ളോർ കഞ്ചുകം പൂണ്ടവർ

ആയിരം പേർ തിറയേന്തിയെത്തി

ചന്ദനക്കുപ്പ,നീർ തന്ന വെണ്മുത്തുമായ്

തെന്നവൻ പാണ്ഡ്യന്റെ ദൂതവർഗ്ഗം

കണ്ണെഴുത്താളർ മൺ കാക്കുന്ന മന്നന്റെ

മുദ്രവെച്ചോല കൊടുത്തു കയ്യിൽ

ആഴി ചൂഴ് ഞാലത്തെയാഴ്വവൻ തന്നുടെ

ജയഗീതി മന്നവർ പാടിടുമ്പോൾ

പാടിയെ വിട്ടു കണ്ണന്മാരരുളിയ

വംഗപ്പരപ്പോടമേറി നിന്നു

ഗംഗ കടന്നു വടക്കെക്കരയിലെ

കണ്ണരിൻ സൽക്കാരമൊക്കെയേറ്റു

കടലോലിയായുള്ളൊരുത്തരദിക്കിലെ

ശത്രുസാമ്രാജ്യം നുഴഞ്ഞുകേറി

വിജയിയായ് സേനാബലശാലിയായിടും

ചേരനൃപതി തൻ മുന്നിലെത്തി

ഉഗ്രൻ,വിചിത്രൻ,ഉരുത്തിരൻ,11 ഭൈരവൻ

ചിത്രനും,ശിങ്കൻ 12 ധനുർദ്ധരനും

ശ്വേതൻ വടദിശമന്നവരൊക്കെയും

തെൻ തമിഴൻ തന്റെ ശക്തി കാണാൻ

കനക,വിജയരാം മിത്രങ്ങളൊത്തൂഴി

നിറയുന്ന സൈന്യവുമായി വന്നു

ഇരതേടി വേട്ടയ്ക്കു പോന്ന പെരും സിംഹം

പെരിയാനക്കൂട്ടത്തിൽ പാഞ്ഞതുപോൽ

വേലായുധൻ മന്നനാപ്പെരുംസേനയെ

നേരിട്ടെതിർത്തു സമരഭൂവിൽ

വെയിലിൻ കതിരു വിഴുങ്ങും തുകിൽക്കൊടി–

പ്പന്തലിൽ ,തോൽ മൂടും പെരുമ്പറയും

വെളുവെളാ മിന്നുന്ന ശംഖു,കൊമ്പും ഇടി–

ക്കുരലുള്ള മുരജവും കൈത്താളവും

ഉയിർബലിയുണ്ണും ഉരുമും കുരലെഴും

മയിൽക്കൺ മുരജത്താൽ ദിക്കുഞെട്ടി

വില്ലേന്തിയോർ, വേലായുധർ മന്നവർ

യൗവനശ്രീയെഴും തോൾഭുജന്മാർ

കറുതോൽ ധരിച്ച മറവർ തേരോടിപ്പോർ

വെൺകൊമ്പുള്ളാനകൾ പാപ്പാന്മാരും

ദ്രുതഗതിക്കുതിരമേലേറിയോർ എല്ലാരും

ഭൂമിയിലാകെപ്പൊടിയുയർത്തി

ഭൂൽ ഓകക്കണ്ണിനെ മൂടിയ പാംസുക്കൾ

ആനമണിനാദം നിർത്തിവെച്ചു

കൊടിയോടുകെട്ടിയ ശംഖിൽ നിറകയാൽ

ശംഖിൻെറ നാവിനെ മൗനമാക്കി

ഇരുപട തങ്ങളിൽത്തങ്ങളിൽ മെച്ചമായ്

പോരു തുടങ്ങീ രണക്കളത്തിൽ
തോളും തലയും വെവ്വേറെയായ് വില്ലിനെ-
ത്തോളിൻ ധരിച്ച മറവന്മാർ തൻ
ഉടലുകൾ കുന്നായ് കിടപ്പതിൽ വെട്ടേറ്റ
തലയറ്റ വലിയ കബന്ധമെല്ലാം
പറപോലെക്കണ്ണുമിഴിച്ച പേയ്മകളുടെ
പറതാളത്തിന്നൊത്തു തുള്ളുകയായ്
പിണവും ചുമന്നിട്ടൊഴുകും നിണം തീർത്ത
കുരുതിപ്പുഴയിലെ പെൺപിശാക്കൾ
കൂന്തലഴിച്ചു വിരിച്ചിട്ടു കൂത്താടും
കൊടിയ നടനത്തിൻ കാഴ്ച്ച കണ്ടു
പോരിൽ മിടുക്കരാം തേർപ്പടയുള്ളവർ
ആര്യരാജാക്കളാം ശൂരന്മാരെ
തേർമൊട്ടുമാനക്കഴുത്തും കുതിരയും
പാഴാക്കി രണഭൂവിൽക്കുന്നു കൂട്ടി
എരുമയെക്കുതിരയായ് മാറ്റിയോരന്തകൻ
ഒരു പകൽ കൊണ്ടെത്ര ജീവജാലം
ഉണ്ണുമെന്നുള്ളതെയാര്യരാജാക്കന്മാർ
സമരാങ്കണത്തിലറിവതിന്നായ്
പടയെക്കൊന്നൊരുകുന്നു തീർത്ത വീരക്കഴ-
ലണിമന്നൻ പനയോടു തുമ്പമാല

ഉന്നതമാം തൻെറ ചെന്നിമേലഴകായി–
ട്ടന്നലങ്കാരമായ് ചൂടിയപ്പോൾ
വായാടിയാകയാൽ തെന്തമിഴ് മന്നനെ
നിന്ദിച്ച വേലേന്തും മന്നവന്മാർ
കനകവിജയന്മാർ തേരേറുമമ്പത്തി–
രണ്ടുപേരൊത്തിട്ടകപ്പെടുന്നു
ചെങ്കുട്ടുവനാകും ചേരമഹീപതി
തന്നുടെ ക്രോധവലയ്ക്കകത്ത്
ജടയുള്ളോർ കാവിയുടുത്തു ചാമ്പൽ പൂശി
പീടിക 13,പീലിക്കെട്ടേന്തിയുള്ളോർ
നോമ്പുമെടുത്തിട്ടു ,പാട്ടുകളും പാടി
പൊക്കണം തോളിലിട്ടാട്ടിയാട്ടി
കയ്യിലെ വാൾകൾ തൃജിച്ചു പലർ പല
കോലത്തിൽ ദിക്കെല്ലാം തെണ്ടുകയായ്
കച്ചക്കയറിട്ടൊരാന തൻ കാവലാൾ
ഞെട്ടിനടുങ്ങുന്ന മട്ടിലപ്പോൾ
ആനയെക്കാളയായ് കെട്ടി ,വാൾ കോലാക്കി
ആൾവിള കൊയ്തു മെതിച്ചുകൂട്ടി
വാൾ ഏറുടയവൻ ഉഴവനാം മന്നൻെറ
പോർക്കളവീരത്തെ വാഴ്ത്തി വാഴ്ത്തി
കൺക്കണമിട്ട നീൾക്കയ്യാട്ടിത്തൂക്കീട്ടു

കരുമുടിത്തലയെയുയർത്തിക്കാട്ടി

കടൽനീലവർണ്ണൻ കടലിൻെറയുള്ളു

കലക്കിയ ലങ്കപ്പോർ 14 പാടിക്കൊണ്ടും

കടലവർണ്ണൻ തേർ തെളിച്ചുള്ള പോർ പാടിയും15

കുരവമുതലവൻെറ കീർത്തി പാടി 16

മുൻ തേർക്കുരവയും പിൻ തേർക്കുരവയിൽ

പേയാടിക്കൊണ്ടുള്ള പോർക്കളത്തിൽ

മുടിചൂടും തലയാമടുപ്പിലാനത്തല-

ത്താഴിയിൽ വളകയ്യാലിട്ടിളക്കി

മാംസച്ചോറൂട്ടി പരാക്രമി മന്നവൻ

പ്രീതരാക്കീടുന്നു പേയിനത്തെ

“മുറ തെറ്റാ വിജയത്താൽ ഭൂമിയെ ധർമ്മഭൂ-

വാക്കിയോൻ വാഴട്ടെ ഊഴിതോറും”

മറക്കളധർമ്മത്തെ തീർത്തു ചെങ്കുട്ടുവൻ

ഉറയിലിട്ടീടുന്നു തൻെറ വാളും.

വടദിശതന്നിലെ മറകാക്കുവോരുടെ

മുത്തീയണയാതെ കാത്തുകൊൾവിൻ

അവരുടെ കരുണയാൽ മഹിതമാം ജീവിതം

ജാഗ്രതയായിട്ടു കാത്തുകൊൾവിൻ

വില്ലവൻ കോതയാം മന്ത്രിയുമൊത്തിട്ടു

വില്ലേന്തി യുദ്ധം ജയിക്കുവാനായ്

വേലായുധമേന്തും ധാരാളം സൈന്യമൊ-

ത്തെത്തിയോൻ പൊന്മുടിഹിമയഭൂവിൽ

ശ്രീയെഴും പത്തിനിദൈവത്തിനായിട്ടു

കല്ലെടുക്കുന്നതിനാരംഭിച്ചു.

1 അനന്തൻ

2 അഞ്ചു പേരുടെ സംഘം

4 എട്ടു പേരുടെ സംഘം

5 മണ്ണും ഐന്തിണയും ഇരുഞാലക്കൂടലും

6 മഹാഭാരതയുദ്ധകാലത്ത് 18 അക്ഷൗഹിണിക്ക് സൗജന്യഭക്ഷണം നൽകിയ പെരും ചോറ്റു ഉദയൻ ചേരലാതൻ.മൂഷകവംശകാവ്യത്തിൽ ഇദ്ദേഹം അമിതക്രതു എന്ന അനേകം യാഗങ്ങൾ ചെയ്ത വ്യക്തിയാണ്.

7 ഹാടകമാടത്തിൽ ( ഹാടകം എന്ന സ്വർണ്ണത്താൽ നിർമ്മിതമായ മാളിക) ,ആദകമാടം എന്ന ആദിമമായ മാളികാസ്ഥാനത്ത്, അറമുള്ള(ധർമ്മമുള്ള) നാഗത്തിൽ ഉറങ്ങുന്ന- പാലാഴിശയനം ചെയ്യുന്ന- ഇവിടെ ആടകമാടമെന്നു പറയുന്നത് ഇപ്പോഴത്തെ തിരുവനന്തപുരം പദ്മനാഭസ്വാമിക്ഷേത്രത്തിൻെറ മൂലസ്ഥാനത്തെ.

6 ചേടം= നിർമ്മാല്യം;ശേഷം.വിഷ്ണുവിനു ചാർത്തിയ തിരുമുടിമാലയുടെ നിർമ്മാല്യശേഷം

9 ഗംഗയെപ്പോലെ വിഷ്ണുവും ശിവനു പ്രിയപത്നി.

10 ഓവർ അഥവാ ഓതുവർ എന്ന സ്തുതിപാഠകവൃന്ദം. അവരുടെ സ്തുതി സംഗീതപരമായി അൽപ്പം താണതായി വിചാരിക്കപ്പെടുന്നു. നമ്മൾ ഇപ്പോൾ തുക്കടാ എന്നു വിളിക്കുന്ന തരം കച്ചേരി ഭാഗം പോലെ.

11 ഉരുത്തിരൻ=രുദ്രൻ

12 ശിങ്കൻ=സിംഹൻ

13 മെതിയടി; കാൽ വെക്കുന്ന പീഠം എന്നർഥത്തിൽ ,പാദപീഠം

14 രാമായണത്തിലെ രാമരാവണയുദ്ധകാണ്ഡം

15 മഹാഭാരതത്തിലെ കുരുക്ഷേത്രയുദ്ധകഥ

16 കുരവമുതൽവൻ= മഹാവിഷ്ണു

ആറാട്ട് ( നീർപ്പട്ട ഗാഥ )

സുരപുരി പൂകിയ പത്തിനിദൈവത്തിൻ

തിരുരൂപം ഹിമവാൻെറ കല്ലിൽക്കൊത്തി

മുടിചൂടും കനകവിജയന്മാരാൽ തല-

മുടിയേറ്റി കഴലണി ചേരമന്നൻ

തെൻ തമിഴ്ശക്തിയറിയാതെ പോരിന്നു

വന്നവരാരിയമന്നന്മാരെ

കൊയ്യും തൊഴിലാകും ധർമ്മദേവൻ തൊഴിൽ

ഏറ്റിയുയിർ കൊല്ലും യുദ്ധമെല്ലാം

പതിനെട്ടുകൊല്ലവുംതിങ്കളും നാളും ഘ-

ടികയും കൊണ്ടു മുഴുമിച്ചെന്നായ്1

നീർചൂഴും ഞാലത്തിലുള്ളോർകണക്കാക്കാൻ

ഒരു പകൽ കൊണ്ടേ മുടിച്ചുകാട്ടി 2

ചിനമെഴും വേലേന്തും സേനയുമായിട്ടു

ഗംഗപ്പേരാറ്റിൻ കരയിലെത്തി

പാരു വണങ്ങും പതിദേവതയാളെ

നൂലറിഞ്ഞോരാലെ നീരിലാട്ടി

പെരിയ ത്രുക്കോവിലും മണിമണ്ഡപങ്ങളും

പൊൻ പൂശി നാടകശാലകളും

പൂപ്പന്തൽ ,പള്ളിയും,വിരിമലർചോലയും

തിരുമലർ പൊയ്ക ,വരിയരങ്ങും

മന്നന്നു യോജിച്ചതൊക്കെയുമാര്യന്മാർ

അഴകിൽ നിർമ്മിച്ച വിശാലഭൂവിൽ

ഗംഗതൻ തെങ്കരപ്പാടിയിൽ ,തെളിനീരും

കണ്ടുകൊണ്ടന്നെഴുന്നള്ളി മന്നൻ

“മന്നവർക്കുള്ളിലെ ഭള്ളു മാറ്റിസ്സുര-

സുന്ദരിമാരാൽ വരിച്ചവരും

സമരത്തിൽ മുന്നിട്ടു ചെന്നു തല തോളും

വെവ്വേറെയായിക്കിടന്നവരും

ജീവനവിലയായി നൽകും രണഭൂവിൽ

നാൾ ജോലി തീർത്തു മുടിച്ചവരും

കുഴികൺപിശാചുക്കൾ കുരവ പാടീവന്നു

വഴിനീളെ വാഴ്ത്തെ വാളോടു ചത്തോർ

ബന്ധുക്കൾ യോദ്ധാക്കളൊത്തു വളയണി-

പ്പെണ്ണുങ്ങൾ പ്രാണൻ കളയുമാറ്

രണഭൂവിൽ ചത്തവർ തന്നുടെ പുത്രന്മാർ

അഖിലവും വരികെൻെറ മുന്നിലിപ്പോൾ

വാകപ്പൂമാലയണിഞ്ഞ വീരർ

ബലമുള്ള തേർമൊട്ടുമൊത്തു വന്നു

ബലവാന്മാർ വീണ നേരത്തവർ തൻ

രുധിരം ശരീരത്തിൽ വീണതാലെ

പൊലിവാർന്ന രണശൂരനായകരും

ശ്രീമണിമുടി ചൂടും കരിന്തല

യമനും കരുണ ജനിക്കുമാറ്

അരിയുകയാൽ രണഭൂമിയിലൊക്കെയും

പെരുതായ് ജയിച്ചവർ വന്നുചേരിൻ

വടിവൊക്കെ മാറ്റിയ കവചംധരിച്ചുള്ള

മണിമാറിൽ മുറിവേറ്റ പാടുമായി

പടയിൽ തിരിഞ്ഞോടുമെതിരി തൻ പിന്വശം

കണ്ടവാൾവീരരുംവന്നുചേരിൻ"

പൊന്വാകപ്പൂവിനെ 3 പെരുനാളുസമയത്തെ-

യില്ലാതെയാക്കീട്ടു ദാനമേകി

ഇതളുള്ള പനമാല തുമ്പയുമായ് ചൂടി

പാട്ടു മുടിച്ചവൻ കൊറ്റവേന്തൻ

അവനന്നു വിജയിയായ് വിരിമാർവനായ് സഭ-

യ്ക്കകമിരിക്കുന്നൊരു പുണ്യനാളിൽ

മാടലനാം മറയോൻ വന്നു "വാഴ്കയെൻ

മന്നവൻ ,പഴയാഴിഞ്ഞാലം വാഴ്‌വോൻ

മാധവിക്കാനലിൻ പാണിയാൽ കനകനും

വിജയനും മുടിഞ്ഞെരിച്ചിന്നു കണ്ടൂ"

"പകയുള്ളോരരചന്മാർ പലരുമറിയാത്ത

നകയാണു4 നീ ചൊന്നതെന്നറിവൂ

നാലുമറയാളാ5, നീ ചൊന്ന വാർത്ത തൻ

പൊരുളെന്തെന്നോതുക" എന്നുരച്ചു

മാടലമറയോനുരയ്ക്കയായ് "കാനൽ ചൂഴ്

കുളിർതുറക്കടലിൽ വിളയാടുമ്പോൾ

മാധവി തൻ വരിപ്പാണിയാൽ ദുഷ്കാല-

ത്തോതോ പുനർജ്ജന്മപാപത്താലേ

പ്രേമകലഹം ഭവിച്ചു ,തനിച്ചു ചെ-

ന്നീടിനാൻ കോവലൻ തൻ ഗൃഹത്തിൽ

കുലക്കൊടിയൊത്തിട്ടു മാടമൂതൂരിലെ

മധുരയിലെത്തിയവിടെവെച്ച്

താരുമിലയും കലർന്ന മാല്യം പൂണ്ട

പാണ്ഡ്യന്നു സ്വർഗ്ഗവാസത്തെ നൽകി

കൊലപെട്ട കോവലപത്നിയാം കണ്ണകി

കുടവർകോവേ നിൻെറ നാട്ടിലെത്തി

വടദിശമന്നന്മാർ മണിമുടിയേറിനാൾ

അതുതാനെൻ വാക്കിൻെറയന്തരാർഥം.

വേലായുധാ,കേൾക്ക ഞാൻ വന്ന കാരണം

ജന്മാന്തരത്തിൻ ദുരിതഹേതു

മാമുനിപൊതിമല തന്നെ വലംവെച്ചു

കുമരിപ്പെരുംതുറനീരാടി ഞാൻ

തിരികെ വരുമ്പോൾ വിശിഷ്ഠമാം തെന്നവൻ

വാഴും മധുരയിൽ ചെന്നുചേർന്നു

വിജയിയാം സേനകൾക്കീശ്വരൻ മന്നനെ-

യൊരു ചിലമ്പാലൊരു പെണ്ണു കൊന്നു

ആക്കഥ കേൾക്കവെ ചാണകപ്പൊടിപാറും

മന്ദ്രത്തിൽ മാതരി വന്നു നിന്നു

കോവലൻ തെറ്റൊന്നും ചെയ്തില്ല,കോമകൻ

പിഴ ചെയ്തു ,ഇടയകുലപ്രജകൾ

എല്ലാരും കേൾക്കിൻ,ഞാൻ സൂക്ഷിക്കാനേൽപ്പിച്ച

മുതൽ നഷ്ടമാക്കിയ പാപിയായി

കുടയും ചെങ്കോലും പിഴച്ചുവെന്നോതീട്ടു

ഇരവിൽ എരിയുന്ന തീയിൽച്ചാടി

തപമാർന്ന ശ്രീയെഴും കൗന്തി തൻ ചീറ്റത്തെ

ഉയർ ചെങ്കോൽ ഭൂപൻെറ മരണം ആറ്റി

ക്ഷമയിൽ അനഘയാം കൗന്തിയിവരുടെ

വിന എന്നോടൊത്തു ചേർന്നെന്നു നണ്ണി

ഉണ്ണാവ്രതത്തോടുയിർ നീക്കി പൊന്നേർച്ചെ-

ഴിയൻെറ മാനഗർക്കുറ്റ ദോഷം

ഒന്നൊഴിയാതെയറിഞ്ഞു ഞാൻ എൻ പതി6

തന്നിൽ തിരിച്ചെത്തി ദു:ഖമാറ്റി

ചെമ്പിയൻ മൂതൂർ പുകാറിൽ ചെന്നിട്ടുറ്റ

ബന്ധുക്കൾക്കൊക്കെയറിവു നൽകി

പുത്രനും പുത്രവധുവിനും ചെങ്കോലിൻ

വേന്തന്നുമുറ്റതു കേട്ടനേരം

കോവലന്തൻ പിതാവേതോ തുയരേന്തി

പൊരുളെല്ലാം ദാനം കൊടുത്തശേഷം

ഇന്ദ്രവിഹാരത്തിലും ഏഴിലും ചെന്നിട്ടു

അന്തരചാരികൾ മുന്നൂറ്റുവർ

മുൻ ജന്മപാപമറുമ്പടി സന്യാസം

ചെയ്തവൻ ചാരണരൊത്തുകൂടി

താനും സന്യാസിയായ് ,തൻ പത്നി ദു:ഖിത

ദേഹം ത്യ്ജിച്ചു തൻ പുത്രശോകാൽ

കണ്ണകി തൻ പിതാവോ,കടവുൾക്കോലം

പൂണ്ടു തപമേറുവോർ മുന്നാലെ

പുണ്യദാനം ചെയ്തു ധർമ്മം കൈക്കൊള്ളവെ

അന്നവൻ വേട്ട മനക്കിഴത്തി

ജീവൻ വെറുത്തു തൻ ജീവനും ദേഹവും

മോഹം ത്യജിച്ചു മരിച്ചുപോയി

മാധവികേട്ടിട്ടു ”ഞാനിതാ നൽത്തിറ-

മാർഗ്ഗം ഗമിക്കുന്നു ,കേട്ടുകൊൾക

മണിമേഖലയ്ക്കു നീ ദു:ഖപ്രദമായ

ഗണിക തങ്കോലം കൊടുക്കരുതേ

കോത തൻ ധാമം കുഴലും ത്യജിച്ചിട്ടു

ബോധിദാനം ചെയ്യറം കൊള്ളവേ

"എൻ വാക്കു കേട്ടു പലർ മരിക്കാറായി

പുണ്യഗംഗാസ്നാനമാടിവന്നു

മന്നർകോവേ വാഴ്ക" ,തോടുള പോന്തയെ7

തുമ്പയുമൊത്തു ധരിച്ച മന്നൻ

വാടാത്ത വഞ്ചിയിൽ വാനവർ വംശത്തിൽ

വാഴ്ന്ന മന്നൻ ചോദ്യമുന്നയിച്ചു

" രാജാവു തീപ്പെട്ട ശ്രീയെഴും തെന്നവൻ

രാജ്യത്തിലെന്തൊക്കെ സംഭവിച്ചു ?"

"നീൾഭൂമി വാഴുന്ന മന്നവാ ,വാഴുക

നീണാൾ" ഉരയ്ക്കുന്നു മാടലനും.

"നിന്നുടെ മൈത്തുനൻ വളവനാം കിള്ളിയ്ക്കു

ശത്രുക്കൾ ഒമ്പതു രാജാക്കന്മാർ

ഇളവരശാകുന്ന കിള്ളി രാജാവായി–

പ്പെരിയൊരസൂയ മുഴുക്കയാലേ

അവനേകും കൽപ്പന കേളാതെ വളനാടു

ശിവനേ തകർക്കും സ്വഭാവമുള്ളോർ

ഒമ്പതു വെൺകൊറ്റക്കുടയുമൊരു പകൽ–

ക്കുള്ളിൽ തകർത്തു പരാക്രമിയായ്

അവനുടെ പൊന്നാജ്നാചക്രത്തെ നിർത്തിയ-

തവിടുന്നൊരാളൊറ്റക്കെന്നു കേൾപ്പൂ

പഴയൻ കാക്കും പെരുംശാഖയേന്തിയ

വേപ്പുവൃക്ഷത്തിൻ തടിച്ച തടി

കരവാളിനാലേയറുത്തു വിജയിയാം

പൊറയാ, നീ കേട്ടരുൾകെൻെറ വാക്കും

കോർക്കയിൽ വാഴുന്ന വെറ്റിവേൽച്ചെഴിയനും

ആയിരം പൊന്തൊഴിൽക്കൊല്ലന്മാരെ

ഒരുമുലയില്ലാത്ത തിരുമകൾ പത്തിനി-

യ്ക്കൊരുപകലെല്ലയിൽ ബലി കൊടുത്തു സൽക്കീർത്തിയേറും മധുരയിൽ വന്നേറ്റ-

രാജകത്വത്തെയകറ്റുവാനായ്

തെക്കുദേശത്തെ മഹിതമാം ജീവിതം

കാക്കും മുറയിലൊന്നാമതാകും

പെരിയ സിംഹാസനം തന്നിൽ നിരയായി

മണിമാലയിട്ടേഴു കുതിര പൂട്ടി

ഒരു തനി ആഴിക്കടവുൾ രഥത്തിന്മേൽ

കാലയിൽച്ചെങ്കതിർദേവനെപ്പോൽ

മാലയിൽത്തിങ്കളിൻ വംശത്തിന്ദേവനാം8

ശ്രീമാനിരിക്കുന്നു സുന്ദരാംഗൻ”

മറയോൻ പറഞ്ഞൊരു മൊഴികേട്ടു കുട്ടവൻ

പെരിയ സിംഹാസനത്തിങ്കൽ വാഴ്കേ

പെരിയ വിശാലമാം ഞാലത്തെയാകെയും

ഇരുൾ വന്നു മെല്ലെ വിഴുങ്ങുകയായ്

പകൽ ചെല്ല,മാലച്ചെന്തീ പരന്നെങ്ങുമേ

ദിങ്മുഖം നന്നായ് വിളങ്ങിടുമ്പോൾ

അന്തിവാനത്തൊരു വെൺപിറ വന്നെത്തി

ചന്ദ്രനെ ദർശിച്ചു മന്നവേന്ദ്രൻ

മന്നൻെറ നോട്ടത്തെ കണ്ടു കണിയാനും

മെല്ലെയെഴുനേറ്റുരച്ചീവണ്ണം

“മണ്ണാളും വേന്തേ,യവിടുന്നു വഞ്ചിയെ

വിട്ടിട്ടു മുപ്പത്തിരണ്ടു തിങ്ങൾ

ഇന്നു കഴികയായ് ,വാഴ്ക്”എന്നു കേൾക്കവേ

നെടിയ കണ്ടത്തിൽ നിരയായ്ത്തീർത്ത

നെടുമതിൽ കൊടിതേരും വീഥിയിൽ തീർത്തുള്ള

ഭവനങ്ങൾ തിങ്ങിയ കുറുതെരുവിൽ

ചെറിയതും വലിയതും കുന്നുകൾ നിരയായി

നിൽക്കുന്ന കാഴ്ച്ച കാണുന്ന ദിക്കിൽ

വിത്തകർ കൈവിന 9യൊക്കെ വിളങ്ങിയ

ചിത്രവിതാനിച്ച പൊൻപീടിക–10

ക്കോയിലിരുക്കയിലേറുന്നു കോമകൻ

മാടലൻ തന്നെയും കൂടെ നിർത്തി

“ഒമ്പതിളംകോക്കൾ ചത്തപിൻ വളനാടാം

നൽനാട്ടിൽ മന്നൻെറയൈശ്വര്യവും

ചെങ്കോലിൻ തന്മയും കുറ്റമറ്റല്ലയോ

വാഴുന്നു” എന്നു കൽപ്പിച്ചരുളി

“എങ്ങൾ തൻ മന്നവാ വാഴ്ക”യെന്നാ ശുഭ

ബ്രാഹ്മണൻ മാടലനോതുകയായ്

“വെയിലു വിളങ്ങും മണിഭൂഷയിട്ടവർ

ദേവന്മാർപോലുമതിശയിക്കേ

ത്രിപുരങ്ങൾ മൂന്നു നശിപ്പിച്ച കൊറ്റവും

കുറുനടപ്രാവിൻെറ ദു:ഖം മാറ്റാങ്ക്രൂരപ്പരുന്തിൻെറ പശിമാറ്റി ദേഹത്തെ-

യരിയുന്ന ധർമ്മശീലൻെറ ചെങ്കോൽ

തിരിയുന്ന കാലവും വരുമോ,മഴപെയ്യാ-

ക്കാലവും കാവേരിമാതിനാലേ

അനുദിനം രക്ഷിക്കും ചോഴനാട്ടിൻ ന്രുപൻ

കുറയേതുമില്ലാതെ വാണിടുന്നു”

മാടലബ്രാഹ്മണൻ തന്നെയും പാരാട്ടി

അമ്പതോളം തുലാം സ്വർണ്ണമേകി

തോടെഴും നല്ല പനമ്പൂക്കളാൽ മാല

ചൂടിയ വേലോൻെറ തൂക്കമൊപ്പം

നൂറാര്യമന്നരോടോതിനാൻ ശ്രീയോടെ

ചീരെഴും നാട്ടിൽഗ്ഗമിച്ചുകൊൾക

താപസവേഷമെടുത്തോടിയോരാകും

രാജകുമാരരെയൊന്നടങ്കം

ചുരുളെഴും താടി,കറുത്ത മുടി,വരി

പടരുന്ന കയൽമിഴി,പവിഴവായും

വെൺശംഖുത്തോട,വെളുത്ത ദന്തം ,പിന്നെ

ചൂഡകവരിവള,മുൾപോൽ തോൾകൾ

വളരുമിളം മുല,തളിർചായൽ മിന്നിട

പാടകച്ചീറടിയാര്യമങ്കാ–

വേഷത്തിൽ കഞ്ചുകമിട്ടായിരമ്പേരാൽ

അനുഗതരായിട്ടു മുൻ നടത്തി

അഴിവില്ലാപ്പനമാല ചൂടും തമിഴ്നാട്ടി–

ലരചൻെറ ശക്തിയറിഞ്ഞിടാതെ

പടകൂട്ടിവന്ന കനകവിജയരെ–

ച്ചോഴനും പാണ്ഡ്യനും കാട്ടുവാനായ്

വീണ്ടും തുയിൽ കൊള്ളും മുൻപവൻ നീരെഴും

ഗംഗക്കു ചുറ്റും വയലുകളിൽ

പച്ചിലക്കുള്ളിലിളംതാമരകളിൽ

വണ്ടിനം യാഴ്സ്വരമൂതിടുമ്പോൾ

വെയിലിളം ചെല്വൻ വിരികതിർ തൂകീട്ടു

കുണദിശക്കുന്നിലുയർന്നിടുമ്പോൾ 11

തുമ്പയും മാലയുമൊന്നിച്ചു ചൂടീട്ടു

തെൻ ദിശനോക്കിപ്പുറപ്പെടുന്നു

നിധികളുറങ്ങും വിശാലനഗരത്തിൽ

നെടുനിലനേരായുയർന്നതിനാൽ

കതിരോൻെറ ഗതി മാറ്റും കനകഹർമ്മ്യം മുത്തു

നിരകോർത്ത ചിത്രവിതാനമെത്ത

മണികൾ മാണിക്യങ്ങൾ വൈരവും ഒളിതൂകി

നീളെപ്പതിച്ച സുവർണ്ണമഞ്ചം

അഴകോടുരുണ്ട പൊങ്കാലെഴും മഞ്ചത്തിൽ

ഇണപുണരുന്നോരരയന്നങ്ങൾ

മനധർമ്മക്രീഡ12 ചെയ്യുമ്പോൾ പൊഴിഞ്ഞിളം

മൃദുരോമപ്പട്ടുകിടക്കകളിൽ

തുയിലതെ 13 കാത്തുകിടക്കും മഹാദേവി

വിജയിയായ് വരുവോൻെറ കഥകൾ കേട്ടു

ശത്രുസംഹാരിയായ് ,കളമാകെത്തൻ തേരിൻ

കൊറ്റമറിഞ്ഞതായ്ച്ചെയ്ത മന്നൻ

വരികയായ് “തുണയറ്റ തുയരം ശമിക്കട്ടെ”

ഉരയാടീ വൃദ്ധരാം പോറ്റമ്മമാർ

പാട്ടോടു ചേർത്തു പല്ലാണ്ടു വാഴ്ത്തുന്നേരം

കൂനിമാർ,കുറളുകൾ ഓടിവന്നു

“ചെയ്യുകലംകാരം,പെരുമകൻ വന്നു ,നിൻ

നറുമലർക്കൂന്തലണിയിക്കട്ടെ”

മുളയിലെ മധുവുണ്ട കാനവൻ14 കവണയാൽ

ദിനവുമേ കാക്കും വനാന്തരത്തിൽ

ഒരുനാളിൽ കാവൽ വിടുകയാൽ തിനതേടി-

യൊരു കാട്ടുവാരണം വന്നുപെട്ടു

ലക്ഷണമൊത്തൊരാക്കാട്ടാന വാകയും

തുമ്പയും വടദിക്കിൽ ചൂടിവന്നു

അതിവേഗം വന്നെത്തുമാന തൻ വഴി തേടി-

പ്പോവുക നാമിപ്പോൾ തോഴിമാരേ

അരചൻെറ വിജയത്തിൽ തിറമൊക്കെ ഘോഷിച്ചു

കുറത്തി കുറിഞ്ചിയാൽ പാണിപാടി

വടദിശമന്നരിൻ കോട്ട നശിപ്പിച്ചു

വരകു വിതച്ചു കഴുതയേറാൽ

ഉഴുതുമറിച്ചവൻ കുടവർകോമാൻ വന്നു

ഉഴുവാൻ നുകത്തിങ്കലേറു കാളെ

നാളെയെതിരികൾ കാതിലണ്ടൊക്കെയും

പോക്കും അരചൻേറ ജന്മനാളേ

ഉത്സവഘോഷത്തിൽ കന്നുപൂട്ടീടുമു-

ഴവർ തൻ മരുതപ്പാട്ടൊക്കെക്കേട്ടു

വെള്ളം പെരുകും “ആൻപൊരുനൈ”യിൽ15 കുളിചെയ്തു

കൊണ്ടിട്ട വർണ്ണചൂർണ്ണം മലരും
ഇന്ദ്രന്റെ വില്ലുപോൽ നീളെവിളങ്ങവെ
വണ്ടുണ്ണാനായി വിരിഞ്ഞുനിൽപ്പൂ
തോട്ടുവക്കത്തെക്കരിനീലരത്നമ്പോൽ
നീലക്കുവലയപുഷ്പമെല്ലാം
കുവളയും മുണ്ടകക്കോതയും ചൂടിയ
കുഞ്ചിയിൽ മണമോലും താമരയും
പൂക്കൈതയോരത്തു വില്ലേന്തുംവില്ലവൻ
നോക്കു വന്നെത്തി സഖാക്കന്മാരേ
നീലഹിമാലയത്തിങ്കൽ നിന്നവനിപ്പോൾ
നേടിയ നീണ്ടപശുനിരയെ
കാവലൻ തന്റെ പശുക്കളെ നീരാട്ടി
ചേരുക നമ്മളവന്റെ കൂടെ
കോവലരൂതും കുഴൽപ്പാട്ടിൻ മാധുര്യം
ഗോകുലമെങ്ങും മുഴങ്ങുകയായ്
ആഴമെഴുന്ന സമുദ്രത്തിൽ വെൺതിര
മാലകളാർക്കും വെളുത്ത മണ്ണിൽ
ഉന്നതമാം പുന്നപ്പൊമരച്ചോട്ടിലായ്
വലമ്പുരി പെറ്റ മണികളേന്തി
കൂട്ടമായാർത്തു കഴങ്കു കളിക്കുന്ന
മങ്കമാർ തന്റെ വളക്കൈകളെ

ഏന്തുന്ന വാനവൻ വന്നു ,ഇളമുല–

ത്തോളിൻ നലം കാണാൻ തോഴിമാരേ

തുമ്പ,പനമ്പൂവും വഞ്ചിയും ചൂടുന്ന

മന്നനെ വാഴ്ത്തു വരാംഗിമാരേ

ഓർത്തിരിക്കുന്നവൾ കോപ്പെരുംദേവിയീ–

പ്പാട്ടുകൾ കേട്ടു വളകിലുക്കി

വലമ്പുരി ശംഖു മുഴങ്ങി,ശിരസ്സിൽപ്പൊൻ

വാകപ്പൂ ചൂടി ഗജത്തിലേറി

വെൺകൊറ്റക്കുടയുടെ താഴെപ്പൊലിമയിൽ

വഞ്ചിയിൽച്ചെങ്കുട്ടുവൻ കടന്നു.

1 ദേവാസുരയുദ്ധം 18 കൊല്ലം,രാമരാവണയുദ്ധം 18 മാസം, കുരുക്ഷേത്രയുദ്ധം 18 ദിവസം,ചെങ്കുട്ടുവൻെറ യുദ്ധം 18 ഘടിക (മണിക്കൂർ)

2 18 നാഴിക കൊണ്ട്

3 മാമാങ്കത്തിനാണു ് വാകപ്പൂ ദാനം നൽകൽ. അത് ആകാതെത്തന്നെ യുദ്ധശേഷം ഉടനെ വാകപ്പൊൻപൂ ദാനം ചെയ്തു

4 നക= നർമ്മഭാഷണം

5 നാലു വേദം പഠിച്ച ചതുർവേദിബ്രാഹ്മണൻ

6 പതി=ഗ്രാമം

7 പൂവുള്ള കൈത

8 ചന്ദ്രവംശജനായ വേണാട് രാജാവിനെ ഇരുത്തി

9 ശിൽപ്പികളുടെ കൈവിരുത് അഥവാ വിദ്യ

10 പൊൻപീഠിക,പീഠം .കോയിലിരുക്ക= കോവിലകത്തെ സിംഹാസനം

11 കിഴക്കെ ദിക്കിലെ

12 അരയന്നങ്ങൾ ഗ്രുഹസ്ഥാശ്രമധർമ്മമായ ഇണചേരൽ നടത്തുമ്പോൾ കൊഴിഞ്ഞ മ്രുദുലമായ തൂവൽ

13 ഉറങ്ങാതെ

14 മുളങ്കുഴലിലെ തേനുണ്ട കാടൻ

15 ആൻപൊരുനൈ= പൊരുനൈ എന്ന പൊൻ ആനി

ബിംബപ്രതിഷ്ഠാപനം (നടുകർ ഗാഥ)

കുളിർമതിപോൽ സ്വർണ്ണമയമാം നെടുംകുട

മണ്ണകത്തിന്നു നിഴൽ കൊടുത്തു

വീരവാളേന്തിയോൻ ഭൂമിയേകുന്നതാം

മംഗല്യങ്ങൾക്കൊക്കെ നാഥനായോൻ

വെറ്റിവേലേന്തി വാഴും വഞ്ചിമൂതൂരി-

ലെത്തുന്നു സന്ധ്യ സുമംഗലിയായ്

വളയിട്ട കൈകളാൽ തിരുമലരർച്ചിച്ചു

വെൺതിരിയിട്ട വിളക്കുമേന്തി

സുന്ദരിമാർ പലർ "മന്നവൻ വാഴ്കെ"ന്നു
വന്നു തൊഴുന്നതാം സന്ധ്യ വന്നു
പൊൻ തുമ്പമാല പനമ്പൂവു ചൂടീട്ടു
യുദ്ധം മുടിച്ചവർ വാൾ ധരിച്ചോർ
ആന തൻ കൊമ്പിന്റെ മുദ്ര പേറും മാറും
നീൾവെൽ പ്പിളർന്നതാമംഗഭംഗി
കണയെയ്തു ശത്രു മുറിച്ച സൗന്ദര്യവും
മണിഭൂഷയിട്ട മെയ്യാകെ വാടി
വീരശൂരന്മാരവരുടെ മേനിയിൽ
ആവിക്കിഴികൾ നടത്തുകയായ്.1
മൈക്കണ്ണിമാരുടെ മാറിലൊതുങ്ങാത്ത
നൽക്കൊങ്കയാലെയാ സന്ധ്യാകാലം

"അകിലിൻ പുകയ്ക്കായ് വിരിച്ചിട്ട കൂന്തലാം
മുകിലിന്നിടയിൽ മതിമുഖവും
കരിവില്ലിചില്ലിന്റെ കീഴ് മകരദ്ധ്വജൻ
മലരമ്പുപോലും തുരത്തുമാറ്
ചിതറിപ്പരന്ന ചുവന്ന വരിയേന്തും
കടകണ്ണും നൽകുന്ന ദൂതു കണ്ട്
പടകൂടാരത്തിൽ നമുക്കുള്ള വേദന–
യ്ക്കവയേ മരുന്നായി മാലനേരം"2

കോവപ്പഴവും പവിഴവുമ്പോലെ വായ്

ഇളനിലാവിൻ പ്രഭ തൂകിടുമ്പോൾ

കരിമീൻ കളിക്കുന്ന മോഹനദ്രുശ്യവും

വെൺകോരകങ്ങൾ തരും വിരുന്നും

മാന്തളിർമേനിമാർ മങ്കമാർ നൽകിനാർ

പൂണാരം ചൂടുമിളയവർക്കായ്

കസ്തൂരിപ്പൊട്ടാം കറുത്ത കറയുള്ള

മാശില്ലാതുള്ള മതിമുഖവും

വണ്ടുപോലുള്ള ചുരുണ്ട കുഴൽ,മാല

സുന്ദരക്കോലവും കാണ്മതിന്നായ്

നിഴൽ കാണും മണ്ഡലം 3 തൻ മുന്നിൽ വെച്ചിട്ടും

പുണരിൽ സ്വരം തരും യാഴ് പുണർന്നും4

കുരൽ കുരലായി വരുന്ന ചെമ്പാലയും

ശുദ്ധം കുരലായ ഭാവവുമായ് 5

അമ്രുതമധുരമായീടും കുറിഞ്ചിപ്പൺ6

പാടിയും സുന്ദരിമാരരുളീ

യുദ്ധം കഴിഞ്ഞു വന്നോർക്കു മഹിതമാം

സൽക്കാരമന്നന്തിമാലനേരം.

മന്നർ മുടി തേയും കഴലണികുട്ടുവൻ 7

കുടികളെപ്പാലിക്കും കാലമാകെ

അവനുടെ തിരുമുഖം പോലെയുലകത്തിൽ

തൊഴുവാൻ തോന്നുന്ന മലർമതിയും

പലർ പുകഴുന്ന പുരാതനനാടിനെ

പലരുക്കും കാട്ടിപ്പതുക്കെ നീങ്ങി

പുരുഷരും സ്ത്രീകളും തൻെറ വഴി മൊഴി

കേട്ടുനടക്കും വിധിപ്രകാരം

പഞ്ചബാണൻ നെടുവേലൻ അരചനായ്

വീറ്റിരിക്കും വെൺനിലാവുമുറ്റം

പൂഞ്ചോക്കയും 8 കളിപൂശിയരങ്ങവും

പൂപ്പന്തൽ വെൺകാലമളികളും 9

മേലേ വിതാനിച്ച വേദികകൾ ശീത–

രശ്മിയാൽ അമ്പിളി കാത്തു നന്നായ്

തിര ചൂഴ്ന്ന സുഫലമാം മാനിലത്തിൻ നടു–

ക്കുയരുന്ന നെടുനില മേരുപോലെ

കൊടിമതിൽ ചൂഴുന്ന മൂതൂർ നടുവിലായ്

ഉയരുന്ന തപനീയമാളികയിൽ10

മണിയരങ്ങിൽ വധു വേണ്മാളാം മംഗല–

മങ്ക വന്നാൾ ചന്ദ്രഭംഗി കാണാൻ

സ്വർണ്ണവളയിട്ട തോഴിമാരേന്തിയ

മംഗലദീപപ്രകാശമോടും

പല്ലാണ്ടുപാടും മൃദംഗദ്ധ്വനി മിഴാ

വീണാനിനാദങ്ങൾ ഗാനവുമായ്

മാന്മദച്ചാന്തു കസ്തൂരി,വെൺ ചന്ദനം

കൂനികൾ, കുള്ളികൾ ഏന്തിനിന്നാർ

വർണ്ണവും ചൂർണ്ണവും പൂമാലകളുമായ്

പെണ്വേഷധാരികളേന്തി നിന്നു11

പൂവും പുകയും സുഗന്ധവും തൂകിയ

ചേക്കയൊരുവശം കാത്തുനിന്നു

ആടിയും 12 ആടയും അണിയാഭരണവും

ഭംഗിയിലേന്തിയ തോഴിമാരും

അണിമണിരത്നം പതിച്ചോരരങ്ങതിൽ

അണിവയറാളാം മഹിഷിയൊത്ത്

അണികടൽ മേഖലയാളായ ഭൂമിയെ13

ആളുന്ന കുട്ടുവൻ ഏറിനിന്നു

ശ്രീനിലച്ചേവടി ചാർത്തും ചിലമ്പൊലി

ചെങ്കൈപ്പടും പറയാർപ്പുമായി

ചെങ്കണ്ണൊരായിരം തിരുകുറിപ്പരുളവെ

ചെഞ്ചിട ദിശമുഖമാകെ വീഴ്കെ

പാടകം 14 പതിയാതെ ചൂടകം കുലുങ്ങാതെ

മേഖലയൊട്ടും പുലമ്പാതെയും

മെൻ മുലയശയാതെ,കർണ്ണങ്ങൾ ചൂടിയ

വാർകഴ തെല്ലുമേയാടിടാതെ

നീലമണിപോൽമുടിയുലയാതെ തൻ

വാമഭാഗത്തുമയാളെ വെച്ചു

ശ്രീമഹാദേവനിമയവനാടിനാൻ

ശ്രീമദാകും കൊടുകൊട്ടിയാട്ടം15

ചൊല്ലിപ്പകുക്കാനെളുതാത്ത നാലıക

വേദങ്ങൾ നന്നായ് പഠിച്ചവരിൽ

പറവൂരിൽ വാഴുന്ന കൂത്തച്ചാക്ക്യാരുടെ 16

ആടലിലാനന്ദവായ്പ്പു നേടി

അവനെ വാഴ്ത്തീട്ടു ഇരുനിലമാളുവോൻ

ആസ്ഥാനമണ്ഡപം തന്നിലേറി

കഞ്ചുകധാരികൾ നീലൻ മുതലıരും

മാടലബ്രാഹ്മണനൊത്തു വന്നു

ദ്വാരപാലന്മാർ വഴി തങ്ങളെത്തിയ

കാര്യം തിരുമനസ്സിന്നുണർത്തി

കോവിൽ പരിവാരമൊത്തു വണങ്ങിനാർ

“കൊറ്റവനാം”17 ചേരമന്നവനെ

“തുമ്പമലർ ചൂടി ഘോരയുദ്ധം വെന്നു

വീരക്കഴലണിമന്നവാ കേൾ

ചെമ്പിയൻ ചോഴൻെറ മൂതൂരു പുക്കങ്ങു

വജ്രമവന്തി മഗധം ചേരും

ചിത്തിരമണ്ഡപത്തിൽ നൃപൻ വാഴവെ

യുദ്ധമുടഞ്ഞാര്യമന്നരോടും

1 വേദന മാറ്റാൻ ചൂടുള്ള കിഴി പിടിക്കുന്ന ആയുർവേദസമ്പ്രദായം

2 സന്ധ്യാസമയം

3 നിഴൽ കാൽ മണ്ഡിലം/നിഴൽ കാൺ മണ്ഡലം = കണ്ണാടി,കാലുള്ള കണ്ണാടി (ആറന്മുളക്കണ്ണാടി പോലെ)

4 പുണർന്നാൽ വീണ സ്വരം തരും (സ്ത്രീയും എന്നു ദ്വയാർഥം)

5 രാഗം ഉണ്ടാക്കുന്ന സ്വരശ്രേണികൾ; ഷഡ്ജം ശുദ്ധമാക്കി ഭാവം വരുത്തി

6 കുറിഞ്ചിരാഗം

7 മറ്റു രാജാക്കന്മാർ ശിരസ്സു നമികുമ്പോൾ അവരുടെ കിരീടം തേഞ്ഞുപോകുന്ന വീരക്കഴൽ അണിഞ്ഞ ചെങ്കുട്ടുവൻ

8 പൂമെത്ത

9 അമളി: വെളുത്ത ദന്തം(ആനക്കൊമ്പു) കടഞ്ഞ കാലുകളോടുകൂടിയ കട്ടിൽ

10 ഹേമം/സ്വർണ്ണം

11 സ്ത്രീവേഷം കെട്ടിയ പുരുഷന്മാർ/നപുംസകങ്ങൾ

12 ആടി=കണ്ണാടി

13 വീങ്കുനീർ ഞാലം= ഞാലം എന്നാൽ ഭൂമി. ചുറ്റും കടലിനെ/കടൽനീരിനെ മേഖലയായി അണിഞ്ഞ ഞാലം .

14 മഞ്ജീരം

15 താണ്ഡവം .മെൻ മുല പറഞ്ഞതുകൊണ്ട് അർദ്ധനാരീശ്വരന്രുത്തം.

16 പറവൂരിൽ നിന്നുള്ള കൂത്തച്ചാക്കയ (കൂത്തു പറയുന്ന ചാക്ക്യാർ ) എന്നാണു പദം.

17 കൊറ്റം=ഐശ്വര്യം .കൊറ്റവൻ=ഐശ്വര്യവാൻ. കൊറ്റവൈ എന്ന ദേവിയുടെ പുരുഷരൂപം എന്നും അർഥം

